

പ. ബസേലിയോസ്
ഗീവർഗീസ് രണ്ടാമൻ
കാതോലിക്കാ ബാവാ



തോമ്മാ മാർ
ദീവന്നാസ്യോസ്

**പുണ്യചരിതരായ പിതാക്കന്മാരുടെ
പ്രഭാവലയത്തിൽ പ്രശോഭിച്ച
ഇയ്യോബ് മാർ പീലക്സിനോസ്**



കണിയാന്തറ ഇയ്യോബ് മാർ പീലക്സിനോസ്

എഡിറ്റർ : കെ. വി. മാമ്മൻ

# കണിയാന്തറ ഇയ്യോബ്
# മാർ പീലക്സിനോസ്



## ഡൽഹി ഭദ്രാസനത്തിന്റെ
## സമർത്ഥനായ സാരഥി

എഡിറ്റർ : **കെ. വി. മാമ്മൻ**

# കണിയാന്തറ ഇയ്യോബ്
# മാർ പീലക്സിനോസ്

## ഡൽഹി ഭദ്രാസനത്തിന്റെ
## സമർത്ഥനായ സാരഥി

# കണിയാന്തറ ഇയ്യോബ്
# മാർ പീലക്സിനോസ്

## ഡൽഹി ഭദ്രാസനത്തിന്റെ
## സമർത്ഥനായ സാരഥി

എഡിറ്റർ

**കെ. വി. മാമ്മൻ കോട്ടയ്ക്കൽ**

പ്രസാധകർ

**കണിയാന്തറ കുടുംബയോഗ കമ്മിറ്റി**



## കെ. വി. മാമ്മൻ

ജനനം 1929-ൽ പത്തനംതിട്ടയിൽ. പിതാവ് എം. വർഗീസ് കോട്ടയ്ക്കൽ, തുമ്പമൺ. മാതാവ് മറിയാമ്മ. ബിരുദ ബിരുദാനന്തര പഠനത്തിനു പുറമേ നാഗ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് 1960-ൽ ജേർണലിസം ഡിപ്ലോമാ കരസ്ഥമാക്കി. മലയാള മനോരമയിൽ 40-ഉം ചർച്ച് വീക്കിലിയിൽ 50-ഉം വർഷം പത്രാധിപ സമിതി അംഗമായിരുന്നു. 'മലങ്കര സഭ' മാസികയുടെ മുൻ പത്രാധിപ സമിതി അംഗം. 45 വർഷം പുതുപ്പള്ളി നിലയ്ക്കൽ പള്ളി സണ്ടേസ്കൂൾ അദ്ധ്യാപകനായിരുന്നു. മലങ്കരസഭയിലെ കാതോലിക്കാമാർ, ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ, റീത്തുപ്രസ്ഥാനം, സഭാകവി സി. പി. ചാണ്ടി, പ. ഗീവറുഗീസ് രണ്ടാമൻ ബാവാ, പരിശുദ്ധ ഔഗേൻ ബാവാ, പാമ്പാടി തിരുമേനി, വട്ടശ്ശേരിൽ തിരുമേനി, ബിഷപ്പ് വാൽഷ്, 2000 വർഷം പിന്നിട്ട മലങ്കരസഭ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, പുത്തൻകാവ് കൊച്ചുതിരുമേനി, യാച്ചാരം, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, മലങ്കര വർഗീസും ആനപ്പാപ്പിയും മുതലായി സഭാചരിത്ര-ജീവചരിത്ര പ്രധാനങ്ങളായ എൺപതിൽപരം ഗ്രന്ഥങ്ങളുടെ കർത്താവ്.

ഭാര്യ ലീലാമ്മ മാമ്മൻ മാങ്ങാനം മന്ദിരം ആശുപത്രിയിലെ ലേയാമ്മ മെമ്മോറിയൽ നഴ്സിംഗ് സ്കൂൾ മുൻ പ്രിൻസിപ്പൽ. മക്കൾ വറുഗീസ് മാമ്മൻ (ആനന്ദ് ട്രാൻസ്പോർട്ട്), അഡ്വ. നോട്ടറി മോഹൻ മാമ്മൻ, ഡോ. അനിത മേരി തോമസ് (അണുശക്തി വകുപ്പ്)

വിലാസം: കോട്ടയ്ക്കൽ, മാങ്ങാനം, കോട്ടയം - 18 ഫോൺ: (0481) 2578936

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan




Catholicate Palace
Kottayam - 686 038
Kerala, India

## അനുഗ്രഹാശംസ

മലങ്കര ഓർത്തഡോക്സ് സഭയുടെ ഡൽഹി മെത്രാസനത്തെ പുരോഗതിയുടെ പുതിയ യുഗത്തിലേക്ക് കൈപിടിച്ചുയർത്തിയ മഹാപുരോഹിതനായിരുന്ന ഭാഗ്യസ്മരണാർഹനായ ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ജീവിതത്തെ പുതിയ തലമുറയ്ക്ക് പരിചയപ്പെടുത്തുവാൻ സഹായിക്കത്തക്കവിധത്തിൽ അഭിവന്ദ്യ തിരുമേനിയുടെ ബന്ധുമിത്രാദികൾ കണിയാന്ത്ര കുടുംബയോഗത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ജീവചരിത്രം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് സന്തോഷമുണ്ട്.

ഉത്തമനായ അജപാലകൻ, ശ്രേഷ്ഠനായ ഗുരുനാഥൻ, വന്ദ്യനായ താപസ പുരോഹിതൻ എന്നീ നിലകളിൽ ജനഹൃദയങ്ങളിൽ ചിരപ്രതിഷ്ഠ നേടിയ വന്ദ്യ പിതാവായിരുന്നു ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ എന്ന് നിസ്സംശയം പറയാം. പത്തനാപുരം മൗണ്ട് താബോർ ദയറായിൽ നിന്ന് അദ്ദേഹം സ്വായത്തമാക്കിയ ആത്മീയ അനുഭവം അദ്ദേഹത്തിന്റെ കർമ്മപഥങ്ങളെ കൂടുതൽ വിശുദ്ധ പ്രകാശത്തിൽ പ്രശോഭിപ്പിച്ചു. ദൈവാശ്രയബോധത്തോടുകൂടിയ അജപാലന ശുശ്രൂഷയും ആത്മാവിൽ നിറഞ്ഞുള്ള ആരാധനാ അർപ്പണവും മുഖാന്തരം അനേകരെ ക്രിസ്തുവിലേക്കും സഭയിലേക്കും ആകർഷിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു.



ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നതിന് മുഖ്യ കാര്യദർശിയായി വർത്തിച്ച നമ്മുടെ വാത്സല്യവാൻ കെ. വി. മാമ്മനുള്ള അഭിനന്ദനം നാം അറിയിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

കാതോലിക്കേറ്റ് അരമന
നവംബർ 08, 2019

## ആശംസ

# നിലയ്ക്കാത്ത സ്നേഹം കൊണ്ടു ജനഹൃദയങ്ങളിൽ ഇടം നേടി

### ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയെ കുറിച്ചു കണിയാന്ത്ര കുടുംബയോഗം കമ്മിറ്റി തയ്യാറാക്കിയതും കെ. വി. മാമ്മൻ പരിഷ്ക്കരിച്ചു എഡിറ്റു ചെയ്തതുമായ പുസ്തകത്തിന് ഒരാശംസകുറിപ്പ് എഴുതുന്നതിൽ ഏറെ സന്തോഷം. സഭാചരിത്രത്തെക്കുറിച്ചും സഭയെ നയിച്ച പിതാക്കന്മാരെ കുറിച്ചും ആഴമായി പഠനം നടത്തി ആധികാരികമായി ഗ്രന്ഥരചന നടത്തുന്ന പ്രിയ കെ. വി. മാമ്മന്റെ പ്രതിബദ്ധതാപൂർണ്ണമായ സേവനം സ്വീകരിച്ചതു തികച്ചും ശ്ലാഘനീയമാണ്. നവതിയുടെ നിറവിൽ നിന്നുകൊണ്ടാണ് ഈ ഉദ്യമത്തിന് അദ്ദേഹം മുതിരുന്നത്. “A man is as old as he feels” എന്ന ചൊല്ലിനെ അനുസ്മരിപ്പിക്കുന്നു. അദ്ദേഹത്തിന്റെ അർത്ഥപൂർണ്ണമായ അനുഭവ സമ്പത്തും അന്വേഷണത്വരയും അനുഗ്രഹകരമായി ഇനിയും തുടരട്ടെ.

നിരണം ഭദ്രാസനത്തിൽ ജനിച്ചു വളർന്ന്, സന്യാസജീവിതത്തോടുള്ള താത്പര്യത്താൽ യുഗപ്രഭാവനും ഭാഗ്യസ്മരണാർഹനും നിരണം ഭദ്രാസനാധിപനുമായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് പിതാവിന്റെ ആഹ്വാനം ഉൾക്കൊണ്ട് പത്തനാപുരം താബോറിലെ അംഗമായി. പ. സഭയുടെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്തായായി ഓട്ടം തികച്ച ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനി കടന്നുപോയ പാതകൾ, അധികമാരും അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. അത് കാഠിന്യത്തിന്റെയും കഠിനാദ്ധ്വാനത്തിന്റേയും നിശിത ശിക്ഷണത്തിന്റെയും ആത്മസമർപ്പണത്തിന്റെയും സംയുക്തപാതകളായിരുന്നു എന്നു തന്നെ പറയാം. അഭി. തിരുമേനി ക്ഷമയോടും പ്രാർത്ഥനയോടും ദൈവാശ്രയത്തോടും അതിലൂടെ സഞ്ചരിച്ചു. അനുസരണവും അച്ചടക്കവും വിനയവും ഗുരുഭക്തിയുമെല്ലാം അദ്ദേഹത്തിലെ ദൈവാനുഭവത്തിന്റെ പ്രത്യക്ഷ ലക്ഷണങ്ങളായിരുന്നു. താബോറിന്റെ സ്ഥാപകപിതാവിന്റേയും ആദ്യകാല ത്യാഗികളായ നേതാക്കളുടെയും കൂടെയുള്ള വാസവും അഭ്യസനവും അദ്ദേഹത്തിന്റെ ആദ്ധ്യാത്മികാനുഭവത്തെ ആളിക്കത്തിച്ചു. മലങ്കരസഭയുടെ പ്രകാശഗോപുരമായിരുന്ന പ. ഗീവറുഗീസ്

ദ്വിതീയൻ ബാവായുടെ ജ്യേഷ്ഠസഹോദരന്റെ മകളുടെ മകൻ എന്ന സ്ഥാനവും ആത്മീയ തീക്ഷ്ണതയ്ക്കും വളർച്ചയ്ക്കും ഉപോൽബലകമായി. താബോറിന്റെ ആരംഭകാലം പല പരിമിതികളുടെ വർഷങ്ങളായിരുന്നു. അതിലെ ആദ്യകാല പ്രവർത്തകർ അക്ഷരാർത്ഥത്തിൽ ചോര നീരാക്കിയവരാണ്. അക്കൂട്ടത്തിൽ നമ്മുടെ സ്മര്യപുരുഷനുമുണ്ട്. ആ കാലഘട്ടത്തിൽ അവരനുഭവിച്ച ബുദ്ധിമുട്ടുകൾ, താബോറിന്റെ അഭ്യുദയകാംക്ഷികളായ ഞങ്ങളുടെ അടുത്തു അയവിറക്കിയിട്ടുള്ളതു അത്ഭുതത്തോടെയാണ് കേട്ടിട്ടുള്ളത്.

അനുഗൃഹീത ശബ്ദത്തിനുടമയായിരുന്നതിനാൽ ആരാധന ഹൃദ്യവും മാധുര്യമുള്ളതായിരുന്നു. വടിവൊത്ത കൈയക്ഷരം ആകർഷകമായിരുന്നു. സൗമ്യമായ ഇടപെടൽ, സ്നേഹപൂർവ്വമായ സമീപനം എല്ലാവരുടെയും ഹൃദയങ്ങളിൽ ഇടമുണ്ടാക്കി. മനുഷ്യബന്ധങ്ങളെ മാനിച്ചിരുന്ന തിരുമേനി മനുഷ്യത്വമുള്ള ഒരു പിതാവായിരുന്നു. ആദ്ധ്യാത്മിക നേതൃസ്ഥാനത്തു മനുഷ്യത്വം മായുന്നതിനു ഉദാഹരണങ്ങൾ അനവധിയുണ്ടാകും. ജീവിതാവസാന നാളുകളിൽ രോഗാവസ്ഥയിൽ കിടക്കയിലായിരുന്നപ്പോഴും സ്നേഹിതരോടു ഫോണിൽ ബന്ധപ്പെട്ടു ക്ഷേമം തിരക്കുകയും സ്നേഹം പങ്കിടുകയും ചെയ്തുകൊണ്ടിരുന്നു. അന്തസ്സാർന്ന പെരുമാറ്റം, കാപട്യമില്ലാത്ത ആദ്ധ്യാത്മിക ഭാവത്തിന്റെ ലക്ഷണമായിരുന്നു. ഹൃദയം ശിശുതുല്യം കളങ്കരഹിതമായിരുന്നു. ഇണങ്ങാനും പിണങ്ങാനും നിമിഷങ്ങളും നിസ്സാര കാര്യങ്ങളും മതിയായിരുന്നു. ഇംഗ്ലീഷ് സാഹിത്യത്തിൽ ബിരുദാനന്തര ബിരുദമൊക്കെ അക്കാലത്തു സമ്പാദിച്ച തിരുമേനി പത്തനാപുരം കോളജിൽ വൈസ് പ്രിൻസിപ്പൽ വരെ ഉയർന്നു. അദ്ധ്യാപന ജീവിതം നല്ല ശിഷ്യസമ്പത്തുണ്ടാക്കി. ഗുരു ശിഷ്യ ബന്ധത്തിനു ഉത്തമ മാതൃക നൽകി. ഗുരുവായിരുന്നപ്പോഴും മെത്രാപ്പോലീത്താ ആയപ്പോഴും താൻ ഗുരുക്കന്മാരേപ്പോലെ ആദരിച്ചിരുന്ന പ. ദിദിമോസ് ബാവാ, ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി എന്നിവരോടു കാണിച്ച ഗുരുഭക്തി കണ്ടു പഠിക്കേണ്ടതു തന്നെയാണ്.



ഒരേ ഭദ്രാസനത്തിൽ വൈദിക ശുശ്രൂഷ ചെയ്തവർ എന്ന നിലയിൽ അദ്ദേഹത്തിൽ നിന്നു അളവില്ലാത്ത വാത്സല്യവും സ്നേഹവും അനുഭവിച്ചു. മെത്രാച്ചനായപ്പോൾ ഒരനുജനെപ്പോലെ തിരുമേനി എന്നെ ചേർത്തു നിർത്തി. രോഗാവസ്ഥയിൽ പല അത്യാവശ്യ കാര്യങ്ങൾക്ക് എന്നെ നേരിട്ടു ക്ഷണിച്ചു പങ്കാളിയാക്കി. ഒരുപാട് അനുഭവങ്ങൾ... കുറിക്കുവാൻ മനസ്സ് തിടുക്കം കൂട്ടുന്നു. ഗ്രന്ഥം

എഡിറ്റു ചെയ്യുന്നത് മാമ്മൻ സാറാണല്ലോ. എനിക്ക് ആശംസാ ദൗത്യമല്ലേ യുള്ളു.

“Kindness is more than deeds
it’s an attitude,
an expression, a look, a touch.
it’s anything that lifts another person.”

പ്ലേറ്റോയുടെ വാക്കുകളാണ്. ഇതിനെ തന്നാലാവുന്ന വിധത്തിൽ അങ്ങേ യറ്റം അന്വർത്ഥമാക്കാൻ ശ്രമിച്ച പിതാവായിരുന്ന ഇയ്യോബ് മാർ പീലക്സി നോസ് തിരുമേനി.

എല്ലാ നന്മകളും ആശംസകളും പ്രാർത്ഥനയും നേരുന്നു.

ബഥനി അരമന
തിരുവല്ല
1-11-2019

The Malankara Orthodox Church of India
(ORTHODOX CHURCH OF INDIA)

DIOCESE OF DELHI

**Dr. Youhanon Mar Demetrios**
**Metropolitan**

Delhi Orthodox Centre
2 Institutional Area
Tughlakabad
New Delhi 110062
Tel: 011-29956417
E-mail: mar.demetrios@gmail.com

25th October 2019

Dearly Beloved,

It is with sincere joy that I received the news of the publication of a book to memorialize the life and achievements of the Late Metropolitan of the Diocese of Delhi, HG Job Mar Philoxenos.

My personal encounters with His Grace did not extend over a large period or frequency. But the few occasions I had, impressed upon me the warmth and affable nature of His Grace. Perhaps a more fruitful period of interaction was when I assumed charge as the Assistant Metropolitan of the Diocese in 2010. During the one year we spent together I learnt much about him. His Grace's ability to elevate the faithful to the sublime levels through his melodious service was repeatedly shared with me by members who could not praise enough this aspect of the late thirumeni's contributions to the Diocese and to the Church. His leadership abilities were evident in the way that he brought together the parishes, undergirding them with strong chains of relationships. When I used to embark on my visits to the parish, thirumeni would advise me on the strengths and weaknesses of the members there and how I should

approach the parish. Dealing with the innumerable issues of the diocese was no easy task; but under thirumeni's able and strong leadership the Diocese witnessed and impressive period of growth and development.

It was unfortunate that thirumeni was laid up towards the last part of his life but even in that state one could not but be impressed with his stoic acceptance of his condition ( I have never heard him complain even once of his condition). His attention to the details of the Diocese and importantly his sense of humor which never deserted him.

Perhaps it was due to his dedication and devotion to the diocese that did not allow him to receive a broader appreciation on thirumeni's talents, leadership abilities and contribution. It is my hope that this book will pave the way for such a broader appreciation. The readers will obviously begin to see through its pages the greatness of our beloved triumeni.

I pray that God will use this book to His greater glory and enduring memory of a dedicated and faithful father of the church HG Job Mar Philoxenos.

May Almighy God bless you all!

**Met. Dr. Youhanon Mar Demetrios**



# അവതാരിക

## ഡോ. പോൾ മണലിൽ

കാലം ചെയ്ത ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും അവതരിപ്പിക്കുന്ന ഈ പുസ്തകത്തിനു അവതാരണം നടത്താൻ 'ഭാഗ്യവും യോഗവും' ഉണ്ടായതു ഒരു ദൈവകൃപയായി ഞാൻ കരുതുന്നു. 'എന്റെ ഗുരുവിനെപ്പറ്റി എന്റെ ഗുരു' എഴുതുന്ന ഒരു പുസ്തകം എന്നതാണ് ഈ കൃതിയുടെ മുഖ്യസവിശേഷത. 'ഭാഗ്യവും യോഗവും' എന്ന വാക്കുകൾ ഇവിടെ ഞാൻ കരുതിക്കൂട്ടി പ്രയോഗിക്കുന്നതാണ്. ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ എന്റെ ഇംഗ്ലീഷ് അധ്യാപകനായിരുന്നു. എന്റെ ഈ ഗുരുവിനെപ്പറ്റി ഒരു പുസ്തകം തയ്യാറാക്കിയിരിക്കുന്നതു പത്രപ്രവർത്തനത്തിൽ എന്റെ ഗുരുവായ കെ. വി. മാമ്മനാണ്. ഇതാണ് 'ഭാഗ്യവും യോഗവും' എന്നു ഞാൻ സൂചിപ്പിച്ചത്.

ഗുരുക്കന്മാരെപ്പറ്റി ഞാൻ പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അവരുടെ സ്നേഹത്തിന്റെയും കരുതലിന്റെയും എത്രയോ കഥകൾ നമുക്കു പറയാനുണ്ടാവും. അത്തരം കഥകൾ എന്റെയും ഭൂതകാലത്തിന്റെ ഏടുകളിലെ മാരിവില്ലുകളാണ്. ഈ പുസ്തകം എഴുതിയ കെ. വി. മാമ്മനെപ്പറ്റി ആദ്യം പറയാം. എന്റെ പത്രപ്രവർത്തന ജീവിതത്തിൽ മാരിവില്ലായി അവതരിച്ച ഒരു ഗുരുവാണ് അദ്ദേഹം. പത്രപ്രവർത്തനത്തിന്റെ പ്രാലേയപ്പുലരിയിൽ ഗുരുസ്ഥാനീയരായി ഒട്ടേറപ്പേരെ എനിക്കു ലഭിച്ചിട്ടുണ്ടെങ്കിലും എന്റെ സഭാസ്നേഹത്തിന്റെയും സഭാദർശനത്തിന്റെയും ആദ്യ അടരുകളിൽ ഒരു വെളിച്ചമാളികയായി കടന്നുവന്നു എഴുത്തിന്റെ വഴിയിൽ ദിശാബോധം പകർന്നു തരാൻ കഴിഞ്ഞ വ്യക്തിത്വമാണ് ഞാൻ 'മാമ്മച്ചായൻ' എന്നു വിളിക്കുന്ന കെ. വി. മാമ്മൻ.

പത്രപ്രവർത്തന പരിശീലനത്തിനു ഞാൻ 'മലയാള മനോരമ'യിലേക്ക് കടന്നുവരുന്നതിന് മുമ്പ് എനിക്കു പരിചിതമായ നാമമായിരുന്നു മാമ്മച്ചായന്റേത്. സഭാവേദികളിൽ ഈ പത്രപ്രവർത്തകൻ നടത്തിയിരുന്ന പ്രഭാഷണങ്ങളും സഭാ സംബന്ധമായ പ്രസിദ്ധീകരണങ്ങളിൽ അദ്ദേഹം എഴുതിയിരുന്ന ലേഖനങ്ങളും എന്റെ സഭാ പ്രതിബദ്ധതയെ പ്രചോദിപ്പിച്ചിരുന്നു. അതു മാത്രമായിരുന്നില്ല ഒരു പത്രപ്രവർത്തകൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രത്യേകത. അദ്ദേഹം കാലത്തിന്റെ സാക്ഷിയായിരുന്നു. പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുതൽ ഉള്ള സഭാപിതാക്കന്മാരെയും അത്മായനേതാക്കന്മാരെയും അദ്ദേഹം നേരിൽ കണ്ടിട്ടുണ്ട്. അവരുമായി സഭാസംബന്ധമായ കാര്യങ്ങളിൽ സംവദിച്ചിട്ടുണ്ട്. സഭയുടെ ചരിത്രമുഹൂർത്തങ്ങൾക്കു അദ്ദേഹം പങ്കാളിയായിട്ടുണ്ട്. ഒരു പത്ര

പ്രവർത്തകൻ ഒരു ചരിത്രകാരനായി രൂപാന്തരം പ്രാപിക്കുന്ന സന്ദർഭങ്ങൾ കൂടിയായിരുന്നു അത്. കെ. വി. മാമ്മൻ മലങ്കരയിലെ ചരിത്രവിധാതാക്കളുടെ ചരിത്രകാരനായി മാറിയതു അങ്ങനെയാണ്.

കെ. വി. മാമ്മനുമായി എന്റെ ബന്ധം തുടങ്ങുന്നതു ഞാൻ പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ പ്രീഡിഗ്രിക്കു പഠിക്കുമ്പോൾ അവിടെ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തനങ്ങൾ ഉദ്ഘാടനം ചെയ്യാൻ അദ്ദേഹം വരുമ്പോൾ മുതലാണ്. ഞാനന്ന് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സെക്രട്ടറിയാണ്. പത്തു പൈസാ മുടക്കി ഒരു കാർഡിൽ ഞാൻ അദ്ദേഹത്തെ ഈ ചടങ്ങിനായി ക്ഷണിച്ചു. അന്ന് മൊബൈൽ ഫോണൊന്നും ഇല്ല. അന്ന് കോട്ടയം വരെ പോയി അദ്ദേഹത്തെ ക്ഷണിക്കാനുള്ള മര്യാദയോ അങ്ങോട്ടു പോകാനുള്ള വണ്ടിക്കൂലിയോ എനിക്കു ഇല്ലാതിരുന്ന കാലമാണെങ്കിലും എന്റെ ക്ഷണം സ്വീകരിച്ചുകൊണ്ട് മാമ്മച്ചായൻ ഉടനെതന്നെ മറുപടി എഴുതി അയച്ചു.

ഞങ്ങളുടെ ചടങ്ങിൽ പ്രസംഗിക്കാൻ എത്തിച്ചേർന്ന അദ്ദേഹം പ്രസംഗിച്ചു തുടങ്ങിയതു ഇപ്രകാരമായിരുന്നു: 'എന്റെ സുഹൃത്ത് പോൾ മണലിൽ ക്ഷണിച്ചിട്ടാണ് ഞാൻ ഇവിടെ എത്തിച്ചേർന്നത്.' ഞാൻ കോരിത്തരിച്ചുപോയി. മാമ്മച്ചായനെ ആദ്യമായി കാണുകയാണ്. എന്നാൽ അദ്ദേഹം എന്നെ ഒരു ചിരകാലമിത്രമായി കുട്ടികളുടെ മുമ്പിൽ അവതരിപ്പിച്ചിരിക്കുന്നു. ഒരു ഗുരുവെന്ന നിലയിൽ ഞാൻ അദ്ദേഹത്തെ സ്വീകരിച്ചു തുടങ്ങിയതു, പത്രക്കാരന്റെ ഭാഷയിൽ പറഞ്ഞാൽ അദ്ദേഹം അന്ന് നടത്തിയ ആ പ്രസംഗത്തിന്റെ 'ഇൻട്രോ' കേട്ടതു മുതലായിരുന്നു. ഞങ്ങൾ തമ്മിൽ ഒരു ആത്മബന്ധം അന്നു തന്നെ സ്ഥാപിക്കപ്പെട്ടു. മലങ്കരസഭയുടെ ആത്മീയ ദർശനം പ്രചരിപ്പിക്കാനുള്ള ഒരു ഉദ്ഘോഷണമായി ഞങ്ങൾ തമ്മിലുള്ള പാരസ്പര്യം പരിണമിച്ചു എന്നു പറയുന്നതിൽ ഒരു തെറ്റുമില്ല. എന്റെ നാട്ടിൽ വന്ന ഒരു പത്രാധിപർ എന്ന നിലയിൽ ഞാനന്ന് മാമ്മച്ചായന്റെ പക്കൽ ഒരു കെട്ട് വാർത്തകളും എഴുതിക്കൊടുത്തു. അതെല്ലാം അദ്ദേഹം ഭദ്രമായി കൊണ്ടുപോയി. ആ വാർത്തകൾ ചെറിയ തിരുത്തലുകളോടെ ഞാനെഴുതിയ രൂപത്തിൽ അച്ചടിച്ചു വന്നതു കണ്ടപ്പോൾ എന്തെന്നില്ലാത്ത ആഹ്ലാദം തോന്നി. ഇപ്രകാരം ഞാനെഴുതിയ വാർത്തകൾ ആദ്യമായി എഡിറ്റ് ചെയ്തതും കെ. വി. മാമ്മനായിരുന്നു. പിന്നീട് ഞങ്ങളുടെ നാടും മനോരമയുമായുള്ള ഒരു ലിങ്ക് ആയി മാമ്മച്ചായന്റെ പേരിൽ അയയ്ക്കുന്ന വാർത്തകൾ വെളിച്ചം കണ്ടു തുടങ്ങി. എന്നിലെ പത്രപ്രവർത്തകനെ അദ്ദേഹം അന്ന് തിരിച്ചറിഞ്ഞു കാണുമെന്നു ഞാൻ വിശ്വസിക്കുന്നു.

പിന്നീട് ഞാൻ മനോരമയിൽ പത്രാധിപസമിതി അംഗമായി എത്തിച്ചേരുന്നതു ഏഴു വർഷം കഴിഞ്ഞിട്ടാണ്. പത്രാധിപന്മാരുടെ വൃത്താകൃതിയി

ലുള്ള ഡസ്ക്കിന്റെ ഒരറ്റത്തു ഞാനിരിക്കുമ്പോൾ കെ. വി. മാമ്മൻ എനിക്കു തന്നിട്ടുള്ള സ്നേഹവും കരുതലും ഒരിക്കലും മറക്കാൻ കഴിയില്ല. അദ്ദേഹം ഡസ്ക്ക് ചീഫ് ആയി പ്രവർത്തിക്കുന്ന ദിവസം പത്രത്തിന്റെ പ്രധാന വാർത്തകൾ ഒരു ട്രെയ്നിയായ എനിക്കു എഡിറ്റ് ചെയ്യാൻ തരുമായിരുന്നു. എന്റെ എഡിറ്റിംഗ് വൈഭവം അളക്കാൻ വേണ്ടിയായിരുന്നില്ല അത്. എന്നെ തിരുത്താനും പരിശീലിപ്പിക്കാനും ഉതകുന്നതരത്തിൽ വാർത്തകളുടെ സംഗ്രഹവും വിവർത്തനവും തലക്കെട്ടും എല്ലാം എഴുതാനുള്ള അവസരം മാമ്മച്ചായൻ ഒരുക്കിത്തരികയായിരുന്നു. വസ്തുതകൾ വളച്ചൊടിക്കാനോ ആശയം അവ്യക്തമായി എഴുതാനോ ഒരിക്കലും അദ്ദേഹം അനുവദിച്ചിട്ടില്ല. വാർത്തയുടെ മൂല്യം മാത്രമല്ല ജീവിതത്തിന്റെ മൂല്യവും അദ്ദേഹത്തിന്റെ കീഴിൽ ഞാൻ എഡിറ്റോറിയൽ ഡസ്ക്കിൽ നിന്നു പഠിച്ചു. അക്ഷരവും വാചകവും തെറ്റിക്കുമ്പോൾ മറക്കാൻ കഴിയാത്ത ശാസനകൾ അദ്ദേഹം തന്നിട്ടുണ്ട്. പത്രഭാഷയെന്നാൽ വ്യാകരണം തെറ്റിച്ച് എഴുതാനുള്ള സ്വാതന്ത്ര്യമുള്ള ഒരു ഭാഷയാണെന്ന് മാമ്മച്ചായൻ ഒരിക്കലും വിശ്വസിച്ചിരുന്നില്ല. പത്രപ്രവർത്തനത്തിന്റെ തുടക്കത്തിൽ ഇപ്രകാരമുള്ള ഒരു ഗുരുവിനെ കിട്ടിയതിൽ ഞാൻ ഭാഗ്യവാനാണ്. ആ ഗുരുവിന്റെ പുസ്തകത്തിനാണ് ഈ ശിഷ്യൻ ഇപ്പോൾ അവതാരികയെഴുതുന്നത്.

ഈ പുസ്തകത്തിന്റെ സവിശേഷത എന്റെ ജേണലിസം ഗുരുക്കന്മാരിൽ ഒരാളായ കെ. വി. മാമ്മൻ, കോളജിൽ എന്നെ പഠിപ്പിച്ച ഒരു ഗുരുവിനെപ്പറ്റി ഒരു പുസ്തകം തയ്യാറാക്കിയിരിക്കുന്നു എന്നുള്ളതാണല്ലോ. എന്നെ രണ്ടു വർഷം ഇംഗ്ലീഷ് സാഹിത്യം പഠിപ്പിച്ച ഫാദർ ജോബ് തോമസ് പിൽക്കാലത്ത് ഇയ്യോബ് മാർ പീലക്സിനോസ് എന്ന അഭിനാമത്തിൽ മെത്രാപ്പോലീത്തായായി, ഡൽഹി ഭദ്രാസനത്തിന്റെ അധിപനായി പ്രവർത്തിച്ചു. ഉദാത്തമായ കർമ്മധീരതയോടെ സഭയുടെ ആധ്യാത്മിക പുരോഗതിക്കുവേണ്ടി അക്ഷീണം യത്നിച്ച ആ പുണ്യപിതാവിനെപ്പറ്റിയുള്ള ഓർമ്മകളുടെ തിരയിളക്കമെന്നു വിശേഷിപ്പിക്കാവുന്ന ഈ പുസ്തകം മലങ്കരസഭയുടെ ഒരു കാലഘട്ടത്തിന്റെ ചരിത്രം കൂടിയാണ്.

കെ. വി. മാമ്മന്റെ ചരിത്രരചനാശൈലിയുടെ ഒരു പ്രത്യേകത, ചരിത്രത്തെ അതിന്റെ ഉറവിടത്തിൽ നിന്നുതന്നെ കണ്ടെത്താനുള്ള ഒരു സമീപനമാണ്. ഈ പുസ്തകത്തിന്റെ രൂപകല്പന അപ്രകാരമാണ് ക്രമീകരിച്ചിരിക്കുന്നത്. പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കുടുംബപാരമ്പര്യത്തിൽ കണ്ണിയായി സന്യാസജീവിത്തിലേക്കു കടന്നുവന്ന മാമ്മൻ തോമസ്, ഒരു ബ്രദറായി പത്തനാപുരം മൗണ്ട് താബോർ ദയറായിൽ എത്തിയതിനെ തുടർന്ന് ആരംഭിക്കുന്ന ഒരു ജീവിതത്തെയാണ് കെ. വി. മാമ്മൻ ഈ പുസ്തകത്തിൽ അനാവരണം ചെയ്യുന്നത്. ബ്രദർ മാമ്മൻ പിന്നീട് മാമ്മൻ ശെമ്മാശനായി, ജോബ് തോമസ്

അച്ചനായി, ഇയ്യോബ് റമ്പാനായി, ഒടുവിൽ ഇയ്യോബ് മാർ പീലക്സിനോസായി.

ഈ പുസ്തകത്തിന്റെ അവതാരണത്തിൽ എനിക്കു ഒരു ഗുരു പൂജ കൂടി അനുഷ്ഠിക്കാനുണ്ട്. എന്റെ ജീവിതത്തിലെ ആദ്യത്തെ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ശിഷ്യനാണ് ഇയ്യോബ് മാർ പീലക്സിനോസ്. അതായതു എന്റെ ഗുരുവായ ഇയ്യോബ് മാർ പീലക്സിനോസ് എന്റെ ആദ്യ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിന്റെ ശിഷ്യനാണ്. എന്തൊരു മഹത്തായ ഗുരുപാരമ്പര്യമാണിത് എന്ന് ഞാൻ അത്ഭുതപ്പെടുകയാണ്.

ആധുനിക സമൂഹം, പ്രത്യേകിച്ച് ക്രൈസ്തവ സമൂഹം ഗുരുക്കന്മാരെ തിരിച്ചറിയാൻ കഴിയാത്തതരത്തിൽ മാറിയിരിക്കുകയാണല്ലോ. ശിഷ്യന്മാർ ഇന്നു ഗുരുവിനെ മറക്കുകയല്ല, നിന്ദിക്കുകയാണ് സന്യാസസമൂഹത്തിലും സഭയിലും മറ്റും ചെയ്തുകൊണ്ടിരിക്കുന്നത്. താബോർ സന്യാസ സമൂഹത്തിൽ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിന്റെ മഹത്വം തിരിച്ചറിഞ്ഞു ജീവിച്ച ഒരു ശിഷ്യനായിരുന്നു ഇയ്യോബ് മാർ പീലക്സിനോസ് എന്ന വസ്തുത നമ്മൾ ഓർത്തിരിക്കേണ്ടതുണ്ട്. അതായതു ആ ഗുരുവിന്റെ എല്ലാ ശിഷ്യന്മാർക്കും ഒരു ജീവിതപാഠമാണ് ഇയ്യോബ് മാർ പീലക്സിനോസ്. താബോർ ദയറായിലെ സന്യാസ പരിശീലനത്തിൽ നിന്നും ഇയ്യോബ് മാർ പീലക്സിനോസ് സ്വായത്തമാക്കിയ മുഖ്യപാഠങ്ങൾ വിശ്വാസം, വ്രതനിഷ്ഠ, അച്ചടക്കം എന്നിവയായിരുന്നു. അതിന്റെ ഒരു മൂർത്തിമദ്ഭാവമായിരുന്നു ഇയ്യോബ് മാർ പീലക്സിനോസ്.

താബോർ സന്യാസ സമൂഹത്തിൽ ആ ഗുരുകൃപയിൽ വളർന്നു വന്ന ഇയ്യോബ് മാർ പീലക്സിനോസിനെ ബാല്യകാലം മുതൽ എനിക്കു പരിചയമുണ്ട്. ഓലകൊണ്ടു മെടഞ്ഞ മേൽക്കൂരയ്ക്കു താഴെ വൈദ്യുതി വെളിച്ചമൊന്നും ഇല്ലാതെ താബോർ ദയറായിലെ സന്യാസികൾ ഇരുട്ടിലും ദാരിദ്ര്യത്തിലും ജീവിച്ചിരുന്ന കാലത്തെപ്പറ്റി എനിക്കു നല്ല ഓർമ്മയുണ്ട്. താബോർ ദയറായിലെ സന്യാസിമാർക്കു തോമ്മാ മാർ ദീവന്നാസ്യോസ് ബ്രദർഹുഡ് മുതൽ ഒരു 'ഇടക്കെട്ട്' സമ്മാനിച്ചിരുന്നു. വിശപ്പിനെ പിടിച്ചു നിർത്താൻ മാത്രമല്ല, പ്രലോഭനങ്ങളെ പിടിച്ചു നിർത്താൻ കൂടിയായിരുന്നു ഈ 'ഇടക്കെട്ട്.' ഇപ്രകാരം ഇടക്കെട്ട് കെട്ടിയ ബ്രദർ മാമ്മന്റെ ചിത്രം എന്റെ മനോമുകുരത്തിൽ തെളിഞ്ഞു നിൽക്കുന്നു. അന്നത്തെ ദയറായുടെ ചുറ്റുവട്ടം സന്ധ്യ കഴിഞ്ഞാൽ മാത്രമല്ല പകൽനേരത്തും കൊടുംകാടിന്റെ ഇരുട്ടിലായിരുന്നു. എന്നാൽ ശുഭ്രവസ്ത്രധാരിയായി ബ്രദർ മാമ്മനെ ഞാൻ പകലും രാത്രിയിലും കാണുമ്പോൾ എന്തോ അവാച്യമായ തേജസ്സ് കൊണ്ട് ആ മുഖം മാത്രമല്ല, ആ ചുറ്റുവട്ടവും ശോഭിച്ചിരുന്നതായി എനിക്കു

അനുഭവപ്പെട്ടിരുന്നു. ദയറായിലെ സന്യാസികൾക്കൊപ്പം അയൽവീട്ടുകാരനായ ഞാൻ പകലും രാത്രിയിലും ചാപ്പലിൽ പ്രാർത്ഥനയ്ക്കു കൂടി നടന്നിരുന്ന എന്റെ ബാല്യത്തിൽ ബ്രദർ മാമ്മന്റെ ശ്രുതിമധുരമായ ആലാപനവും സംഗീതവൈഭവവും സ്വർഗം താണിറങ്ങി വരുത്തുന്ന അനുഭവത്തിലേക്കു മനസ്സിനെ ഉയർത്തിയിട്ടുണ്ട്.

ഇപ്രകാരം ബ്രദർ മാമ്മൻ തോമസ് താബോറിലെ രൂപാന്തരീക്ഷത്തിലൂടെ ഇയ്യോബ് മാർ പീലക്സിനോസ് ആയി മാറിയപ്പോൾ ആ സന്യാസിക്കു മുഖമുദ്രയായി രോഗത്തിന്റെ വേദനയും യാതനയും ഒപ്പമുണ്ടായിരുന്നു. ജീവിതത്തിലെ ഇത്തരം നൊമ്പരങ്ങളെയും കണ്ണീരിനെയും ആത്മീയാനുഭവത്തിന്റെ മന്ദഹാസങ്ങളാക്കി പരിവർത്തനം ചെയ്തുകൊണ്ട് ദൈവവിശ്വാസത്തിന്റെ അചഞ്ചലമായ കോട്ടകൾ സന്യാസജീവിതത്തിൽ കെട്ടിപ്പടുക്കുന്ന കാഴ്ച ഞാൻ പിന്നീട് എന്റെ ഗുരുവായ ഇയ്യോബ് മാർ പീലക്സിനോസിൽ ദർശിക്കുകയുണ്ടായി.

വേദപുസ്തകത്തിൽ ജീവിക്കുന്ന പഴയ ഇയ്യോബിന്റെ കഥയ്ക്കു ഒരു ജീവിതഭാഷ്യം ഞാൻ എന്റെ ഗുരുവിൽ കണ്ടെത്തുകയായിരുന്നു. വേദപുസ്തകം വെറുതെ വായിക്കാനുള്ളതല്ലെന്നും അതു ജീവിച്ചു കാണിക്കാനുള്ളതാണെന്നും ഞാൻ തിരിച്ചറിഞ്ഞതു ഇയ്യോബ് മാർ പീലക്സിനോസിന്റെ ജീവിതം കണ്ടിട്ടായിരുന്നു. അദ്ദേഹം താബോർ ദയറായിൽ ദാരിദ്ര്യം അനുഭവിച്ചിട്ടുണ്ടെങ്കിലും അതിന്റെ ആഹ്ലാദം അദ്ദേഹത്തിന്റെ ആത്മീയ ജീവിതത്തെ പ്രശോഭിപ്പിക്കാൻ ഇടയാക്കിയിട്ടുണ്ടെന്ന് എനിക്കറിയാമായിരുന്നു. എന്നാൽ സ്വർണപ്പണിക്കാരന്റെ തീച്ചൂളയിൽ കിടന്നു പുളയുന്ന സ്വർണ്ണത്തരിക്കു പത്തര മാറ്റ് ശോഭ കിട്ടുന്നതു പോലെയായിരുന്നു എന്റെ ഗുരുവിന്റെ വേദനയെന്നു ഞാൻ എത്രയോ കഴിഞ്ഞിട്ടാണ് മനസ്സിലാക്കുന്നത്. കണ്ണീരിനെ പൊട്ടിച്ചിരിയാക്കാനും വേദനയെ സന്തോഷമാക്കാനും പരീക്ഷണങ്ങളെ വിശ്വാസമാക്കാനും എന്റെ ഗുരുവിനു കഴിഞ്ഞെന്നു പിൽക്കാലത്തു എനിക്കു ബോധ്യപ്പെട്ടു.

താബോർ മലയിൽ സംഭവിച്ച തേജസ്ക്കരണത്തിന്റെ അനുഭവങ്ങൾ ജീവിതത്തിന്റെ താബോർ മലകളിൽ ജീവിക്കുന്ന ഓരോ വിശ്വാസിക്കും അനുഭവിക്കാൻ കഴിയണമെന്ന ആഹ്വാനമാണ് ഇയ്യോബ് മാർ പീലക്സിനോസിന്റെ ജീവിതം. ആ ജീവിതത്തിന്റെ രേഖാചിത്രങ്ങളാണ് സഭാചരിത്രകാരനായ കെ. വി. മാമ്മൻ കോറിയിടുന്നത്. സ്നേഹം കൊണ്ട് എന്റെ ഗുരു ജനഹൃദയത്തിൽ ഇടം നേടിയെന്ന് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് വിശേഷിപ്പിക്കുന്നു. ശരിയാണ്, മനുഷ്യബന്ധങ്ങളെ ഇയ്യോബ് മാർ പീലക്സിനോസ് ഏറെ മാനിച്ചിരുന്നു. ആ മനുഷ്യോന്മുഖതയുടെ അനുഭവ വിവരങ്ങളാണ് ജന്മദേശമായ മേപ്രാൽ ഗ്രാമം, സാമൂഹ്യജീവിതം, കുടും

ബവും കുട്ടിക്കാലവും, താബോറിന്റെ തണലിൽ തളിരിട്ടു തഴച്ചുവളർന്നു, ശ്രേഷ്ഠഗുരുഭൂതനെപ്പറ്റി ശിഷ്യപ്രമുഖൻ, ഡൽഹിയിലെ ശാന്തിഗ്രാം നൂറു മേനി വിളഞ്ഞ വയൽ എന്നിങ്ങനെയുള്ള ശീർഷകങ്ങളിൽ കെ. വി. മാമ്മൻ സംക്ഷിപ്തമായി അവതരിപ്പിച്ചിട്ടുള്ളത്. ഗ്രന്ഥകാരന്റെ ഒരു വാചകം എന്നെ ഹഠാദാകർഷിച്ചു. അദ്ദേഹം ഈ പുസ്തകത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: “അന്ധകാരത്തിൽ ഇരിക്കുന്നവർക്കു പ്രകാശം പകർന്നുകൊടുക്കുന്നതാണ് യഥാർത്ഥ സുവിശേഷമെന്നു അഭിവന്ദ്യ തിരുമേനി പഠിപ്പിച്ചു.”

യേശുക്രിസ്തു നമ്മെ പഠിപ്പിച്ചതും ഇതു തന്നെയാണല്ലോ. എന്റെ ഗുരുവിന്റെ ജീവിതം അപ്രകാരം യേശുക്രിസ്തുവിനെ നമ്മുടെ ജീവിതത്തിൽ കാണിച്ചു തരുന്ന ഒന്നായിരുന്നു. ആ ജീവിതം ഒരു വെളിച്ചമായിരുന്നു.

സന്യാസജീവിതത്തിലേക്കു കടന്നുവരുന്നതിനു മുമ്പ് ഇയ്യോബ് മാർ പീലക്സിനോസിന്റെ മാതാവ് പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ കണ്ട കഥ കെ. വി. മാമ്മൻ ഇതിൽ സൂചിപ്പിച്ചിട്ടുണ്ട്. ദൈവവേലക്കായി തന്റെ മകനെ സമർപ്പിക്കാൻ സന്നദ്ധത അറിയിച്ചുകൊണ്ടാണ് ആ മാതാവ് ഗീവറുഗീസ് ദ്വിതീയനെ സമീപിച്ചത്. ‘മരിച്ചാലും ജീവിച്ചാലും’ തന്റെ മകനെ ദൈവവേലക്കായി നൽകുന്നു എന്നായിരുന്നു ആ മാതാവിന്റെ ‘പ്രഖ്യാപനം.’ ഇപ്രകാരം ‘മരിച്ചാലും ജീവിച്ചാലും’ സഭയ്ക്കുവേണ്ടി പ്രവർത്തിക്കാൻ ആരും സമർപ്പിക്കപ്പെടാത്ത സമകാലത്തു ഇയ്യോബ് മാർ പീലക്സിനോസിന്റെ ജീവിതകഥ വിശ്വാസി സമൂഹത്തിനു പ്രചോദനം പകരുന്ന ഒന്നായിരിക്കുമെന്ന് ഞാൻ കരുതുന്നു.

ഇയ്യോബ് മാർ പീലക്സിനോസിനെ അടുത്തും അകലെയും നിന്നു കണ്ടവരുടെ അനുഭവസാക്ഷ്യങ്ങളും ഈ കൃതിയിൽ കെ. വി. മാമ്മൻ ഉൾപ്പെടുത്തിയിട്ടുണ്ട്. ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ, ഫാ. എം. സി. പൗലോസ്, ഫാ. പി. കെ. തോമസ്, വാകത്താനം, ഫാ. ബിനീഷ് ബാബു, ഫാ. കെ. എ. ഏബ്രഹാം, ഫാ. ജിജോ പുതുപ്പള്ളി, ഏബ്രഹാം വർഗീസ്, ബാബു മട്ടയ്ക്കൽ എന്നിവരുടെ ലേഖനങ്ങൾ കെ. വി. മാമ്മന്റെ വിവരണങ്ങൾക്കു ഒരു പൂരണമായി ശോഭിക്കുന്നു. ഇയ്യോബ് മാർ പീലക്സിനോസിന്റെ രചനകൾ എല്ലാം ഇതിൽ സമാഹരിച്ചിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകൾ അവതരിപ്പിക്കുന്ന ചില രചനകളും ഈ പുസ്തകത്തിൽ ഉൾപ്പെടുത്തിയതു ഉചിതമായി. സഭാചരിത്രം പഠിക്കുന്നവർക്കും ഇയ്യോബ് മാർ പീലക്സിനോസിനെ സ്നേഹിക്കുന്നവർക്കും ഈ പുസ്തകം ഒരു അനുഭവമായി മാറട്ടെ എന്നാശംസിക്കുന്നു.



# കണിയാന്തറ കുടുംബത്തിന്റെ സന്തോഷനിർഭരമായ കൃതജ്ഞത

പുരാതന പ്രശസ്തമായ മേപ്രാൽ കണിയാന്തറ കുടുംബത്തിന്റെയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെയും വിശിഷ്യ ഡൽഹി ഭദ്രാസനത്തിന്റെയും അഭിമാനഭാജനവും ഭാഗ്യസ്മരണാർഹനുമായ ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ഒരു ലഘു ജീവചരിത്രം ഞങ്ങളുടെയും ഭാവി തലമുറയുടെയും മറ്റും സവിശേഷമായ അറിവിനും പഠനത്തിനും വേണ്ടി അല്പം വൈകിയാണെങ്കിലും പ്രസിദ്ധപ്പെടുത്താൻ സാധിച്ചതിൽ ഞങ്ങൾക്കു സീമാതീതമായ സന്തോഷമുണ്ട്. തിരുമേനിയുടെ ആദ്യകാലം മുതലുള്ള ദയറാ ജീവിതവും ഉന്നതവിദ്യാഭ്യാസവും അതുല്യമായ ദൈവാശ്രയവും കഠിനമായ രോഗങ്ങളെയും വേദനകളെയും നേരിടുന്നതിന് ഉയരത്തിൽ നിന്നു ലഭിച്ച കൃപയും സഹനശക്തിയും അവയ്ക്കിടയിൽ പത്തനാപുരം കോളജിലും മേപ്രാൽ ഇടവകയിലും ഡൽഹി ഭദ്രാസനത്തിലും ചെയ്ത ശുശ്രൂഷകളും അനുപമ സേവന വികസന പ്രവർത്തനങ്ങളും എല്ലാം ഓർത്തു ഞങ്ങൾ ദൈവത്തെ സ്തുതിക്കുകയാണ്.

ജീവചരിത്രം തയ്യാറാക്കുന്നതിനും തിരുമേനിയെപ്പറ്റിയുള്ള വിലപ്പെട്ട വിവരങ്ങൾ സമാഹരിച്ചു നൽകുന്നതിനും താല്പര്യവും ഉത്സാഹവും പ്രകടിപ്പിച്ച പ്രശസ്തരായ വൈദികരോടും കുടുംബാംഗങ്ങളോടും മറ്റു ലേഖകന്മാരോടും ഡൽഹിയിൽ അടുത്തു നിന്നുകൊണ്ടു തിരുമേനിക്കു വേണ്ടതായ ശുശ്രൂഷകൾ യഥാസമയവും വിശിഷ്യ അന്ത്യകാലത്തും ചെയ്തവരോടും ഞങ്ങൾക്കുള്ള ഹൃദയം നിറഞ്ഞ കൃതജ്ഞത അളവറ്റതാണ്.

സർവ്വോപരി ഈ പുസ്തകത്തെ വ്യക്തിബന്ധത്തെ പരാമർശിച്ചു ചിന്തോദ്ദീപകമായ ആശംസകൾ കൊണ്ടു കൂടുതൽ ധന്യമാക്കി അനുഗ്രഹിച്ച സഭയുടെ പരാമാധ്യക്ഷനായ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ, നിരണം ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, പത്തനാപുരം താബോർ ദയറായിലെ സീനിയർ മെത്രാപ്പോലീത്തായും കൊച്ചി ഭദ്രാസനാധിപനുമായ ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡൽഹി ഭദ്രാസനാധിപനായ യൂഹാനോൻ മാർ ദിമിത്രിയോസ് എന്നിവരോടുള്ള ഭക്ത്യാദര

ങ്ങളും നന്ദിയും സവിനയം അറിയിക്കുന്നതിൽ അനല്പമായ സന്തോഷം ഉണ്ട്.

അനുഭവങ്ങളിൽ ചാലിച്ച് ഈ പുസ്തകത്തിന് അതിശ്രദ്ധേയമായ അവ താരിക എഴുതിയിരിക്കുന്ന, തിരുമേനിയുടെ ശിഷ്യ പ്രമുഖനും പ്രശസ്ത പത്രപ്രവർത്തകനും ഗ്രന്ഥകാരനുമായ ഡോ. പോൾ മണലിലിനോടും പുസ്തകത്തിന്റെ എഡിറ്റിംഗിലും രൂപകൽപനയിലും സഹായിച്ച സീനിയർ ജർണലിസ്റ്റായ കെ. വി. മാമ്മൻ കോട്ടയ്ക്കലിനോടുമുള്ള കടപ്പാടും സസന്തോഷം അറിയിക്കുകയാണ്.

കുടുംബയോഗ കമ്മിറ്റിക്കു വേണ്ടി

**ഏബ്രഹാം ജോസഫ് (എബി)**
സെക്രട്ടറി

തിരുവല്ല
20-11-2019



# ഉള്ളടക്കം



## ഏറെ അടുത്തുനിന്നറിഞ്ഞ പ്രമുഖരുടെ സാക്ഷ്യങ്ങൾ

**രചനകൾ**

# 1

# ജന്മദേശമായ മേപ്രാൽ ഗ്രാമം

പ്രശസ്തമായ മേപ്രാൽ കണിയാന്ത്ര കുടുംബത്തിന്റെ അഭിമാനവും സന്തോഷവും കിരീടവും അതേസമയം ഡൽഹി ഭദ്രാസനാധിപനായിരുന്ന കാലം ചെയ്ത സമർത്ഥനും ഉത്തമനും ഉന്നതനുമായ ഇയ്യോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ സൗമ്യവും മാതൃകാപരവും ഫലപ്രദവും ബഹുമുഖവുമായ ജീവിത കഥ തയ്യാറാക്കുമ്പോൾ ഒരു കടലിനെ ഒരു കുടത്തിൽ ഒതുക്കി നിറുത്തുന്നതുപോലെ അദ്ദേഹത്തിന്റെ ജന്മനാട്, കുടുംബ പശ്ചാത്തലം, വിദ്യാഭ്യാസം മുതലായവ അടിസ്ഥാനമായി പരാമർശിക്കാതെ മുന്നോട്ടുപോകാനാവില്ലല്ലോ.

ജീവൻ നിലനിറുത്തിക്കൊണ്ട് രണ്ടായി വിഭജിക്കാനാവാത്ത സയാമീസ് ഇരട്ടകളെപ്പോലെ പശ്ചിമഭാഗത്തു കിടക്കുന്ന അറബിക്കടൽ വേമ്പനാട്ടു കായൽ എന്നിവകളാലും മറ്റു മൂന്നു വശങ്ങളിലേയും നോക്കെത്താത്ത അതിർത്തികൾ വരെ പച്ചപ്പട്ടു കണക്കെ കിടക്കുന്ന നെൽവയലുകളാലും പരിസേവിതവും പഴയ തിരുവിതാംകൂറിന്റെ നെല്ലറയെന്ന് അക്ഷരാർത്ഥത്തിൽ തന്നെ വിശേഷിപ്പിക്കപ്പെടുന്ന കുട്ടനാടിന്റെ മടിത്തട്ടിൽ അമരുന്ന ഒരു രമ്യഭൂവിഭാഗമാണ് സാക്ഷാൽ മേപ്രാൽ എന്ന ഗ്രാമം. ഇപ്പോൾ ആലപ്പുഴ, കോട്ടയം, പത്തനംതിട്ട എന്നീ മൂന്നു ജില്ലകളിലാണു കുട്ടനാടിന്റെ തട്ടകം.

ലോകാരംഭം മുതൽ ഇന്നുവരെ കഠിനാദ്ധ്വാനം ചെയ്യുന്ന കർഷകരുടെ അധിവാസകേന്ദ്രവും ജലവേലികളാൽ സംരക്ഷിക്കപ്പെടുന്ന കാർഷിക വിളകളുടെ വലിയ കേദാരവുമാണ് മേപ്രാൽ. ഇതുപോലെ നെല്ലും തേങ്ങയും മീനും കപ്പയും ചേനയും വാഴയും മറ്റു വിളകളും എന്നും വെള്ളവും ശുദ്ധ വായുവും സുലഭമായി കിട്ടുന്ന മറ്റു സ്ഥലങ്ങൾ കേരളത്തിൽ വളരെ വിരളമാണ്. സംതൃപ്തരായ ജനങ്ങൾ ജാതിമത വർഗ്ഗ വർണ്ണ വ്യത്യാസങ്ങൾക്കു ആജീവനാന്തം അവധി പ്രഖ്യാപിച്ചിരിക്കുന്നതിനാൽ കുട്ടനാട്ടിലെ സാമൂഹ്യജീവിത നിലവാരം മാവേലിയുടെ കാലത്തെ അനുസ്മരിപ്പിക്കുന്നതാണെന്നു പറയുന്നതാവും ഏറെ ശരി. ഇങ്ങനെയുള്ള മേപ്രാൽ തുടങ്ങിയ ശാലീന സുന്ദര ഗ്രാമങ്ങൾ കാണുമ്പോൾ ശ്രീ. കുറ്റിപ്പുറത്തു കേശവൻ നായരുടെ

"നാട്യപ്രധാനം നഗരം ദരിദ്രം
നാട്ടിൻപുറം നന്മകളാൽ സമൃദ്ധം" എന്ന പ്രസിദ്ധമായ വരികളാണ് ഓർമ്മയിൽ ഓടി എത്തുന്നത്.

ആണ്ടിൽ രണ്ടുമൂന്നു തവണ എങ്കിലും ഉണ്ടാകുന്ന വെള്ളപ്പൊക്കം കിഴക്കൻ മലകളിൽ നിന്നു എത്തിക്കുന്ന അളക്കാനാവാത്ത വളക്കൂറുള്ള എക്കൽ മൂലം കാർഷിക വിളകൾക്കു രാസ–ജൈവ വളങ്ങൾ ഒന്നും പ്രത്യേകം പ്രയോഗിക്കേണ്ടതില്ല. കൂടെക്കൂടെയുള്ള വെള്ളപ്പൊക്കം മൂലം ഇപ്പോൾ കുട്ടനാട്ടിൽ രണ്ടുംമൂന്നും തവണ നെൽകൃഷി സാധ്യമല്ല. ഒരു നൂറ്റാണ്ടിനു മുമ്പ് ഹരിപ്പാട്ടെ രാജകൊട്ടാരത്തടവിൽ വിരഹദുഃഖാർത്തനായി കഴിയവെ തിരുവനന്തപുരത്തു താമസിച്ചിരുന്ന പ്രാണപ്രേയസിക്കു തന്റെ ക്ഷേത്രദർശനവേളയിൽ കണ്ട മയിൽ വശം കൊടുത്തയച്ച പ്രസിദ്ധമായ 'മയൂരസന്ദേശ' കാവ്യത്തിൽ പ്രശസ്തനായ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ ഹരിപ്പാട്ടു നിന്നു തെക്കോട്ടു തിരുവനന്തപുരം വരെയുള്ള വഴി തെറ്റാതെ മയിലിനു പറഞ്ഞു കൊടുക്കുന്നതിനിടയിൽ കുട്ടനാടിന്റെ സ്വഭാവത്തെപ്പറ്റി പരാമർശിക്കുന്ന ഭാഗം ഇവിടെ അനുസ്മരണ അർഹിക്കുന്നതായി തോന്നുന്നു.

"രണ്ടും മൂന്നും തവണ കൃഷിയേറ്റുന്ന കണ്ടങ്ങളാലും

വണ്ടും ഞണ്ടും വടിവൊടു കളിക്കുന്ന കച്ഛങ്ങളാലും" ഹരിതാഭമായ സ്ഥലമാണു കുട്ടനാട് (ഈ വെള്ളപ്പൊക്കങ്ങൾ മൂലം രണ്ടും മൂന്നും തവണ കൃഷിയേറ്റുന്ന കണ്ടങ്ങൾ ഇന്നില്ലെങ്കിലും ഇക്കാര്യം കോയിത്തമ്പുരാൻ മുൻകണ്ടിരിക്കില്ല.).

ഇപ്പോൾ ഒറ്റ കൃഷി കൊണ്ടു തന്നെ മുപ്പതും അറുപതും നൂറും മേനി നെൽവിള ലഭിക്കുന്നതിനാൽ സുഭിക്ഷമായി ഉണ്ണുന്നതിനും കൂടിയ വിലയ്ക്കു നെല്ലു വിറ്റു കീശ നിറയെ കാശുണ്ടാക്കാനും സാധിക്കുന്നതിനാൽ സാമ്പത്തികമായ ജീവിതശൈലി നിലനിറുത്താൻ നിഷ്പ്രയാസം കഴിയുന്നു.

അഞ്ചിലധികം നൂറ്റാണ്ടുകളുടെ പഴക്കം അവകാശപ്പെടുന്ന കണിയാന്ത്ര കുടുംബത്തിന്റെ ചരിത്രത്തിലെ ആദ്യകാലത്തെ മേപ്രാലിന്റെ ജീവിത സവിശേഷതകൾ അടുത്ത അധ്യായത്തിൽ വിവരിക്കുന്നു. ഇന്ന് അത് ഒരു വലിയ അളവിൽ കൗതുകകരവുമാണ്.

## 2

# സാമൂഹ്യജീവിതം

കഴിഞ്ഞ നാലഞ്ചു നൂറ്റാണ്ടുകളായി കണിയാന്ത്ര കുടുംബക്കാർ താമസിച്ചു വരുന്ന സ്ഥലത്തെപ്പറ്റിയും അവരുടെ ജീവിത രീതിയെപ്പറ്റിയും അറിയുന്നത് രസാവഹവും കുടുംബ ചരിത്രം മനസിലാക്കുന്നതിന് ആവശ്യവുമാണ്.

തെക്കുംകൂർ രാജ്യസീമയിൽ പമ്പയാറിന്റെ വടക്കേക്കരയിലുള്ള പുളിക്കീഴ്, അതിനും വടക്കായുള്ള പെരിങ്ങര, കാരയ്ക്കൽ എന്നീ കൊച്ചു പ്രദേശങ്ങൾക്ക് വടക്കു പടിഞ്ഞാറായി പുഞ്ചപ്പാടത്തേയ്ക്കു തള്ളിക്കിടക്കുന്ന ഒരു കൊച്ചു കരയാണ് മേപ്രാൽ. ചാത്തങ്കേരി ഇതിന്റെ തെക്കുഭാഗത്തും, മുട്ടാർ പടിഞ്ഞാറും, അഴിയിടത്തുചിറ, പെരുന്തുരുത്തി, വേങ്ങൽ, സ്വാമിപാലം എന്നിവ കിഴക്കും, പുഞ്ചപാടങ്ങൾ ഇതിന്റെ വടക്കുമായി സ്ഥിതി ചെയ്യുന്നു. പാടത്തു കൂടെ നടന്നാൽ ഇടിഞ്ഞില്ലം, പെരുന്ന എന്നീ കരകൾ കഴിഞ്ഞു ചങ്ങനാശേരി പട്ടണത്തിൽ എത്താം. കിഴക്കോട്ട് സ്വാമിപാലം, കാവുംഭാഗം എന്നിവ താണ്ടിയാൽ തിരുവല്ല പട്ടണത്തിലും എത്താം. പടിഞ്ഞാറ് ആലപ്പുഴ പട്ടണത്തിൽ എത്തണമെങ്കിൽ ജലവാഹനം തന്നെ വേണം.

പെരിങ്ങര പകുതിയിൽ മേപ്രാൽ മുറി എന്ന കര അന്ന് അഴിയിടത്തുചിറ കേരള പ്രഭുവിന്റെ ദേശവാഴിയിൽപെട്ടിരുന്നു. ഒരു കര എന്നത് പിൽക്കാലത്ത് ഭൂമി അളന്നു തിട്ടപ്പെടുത്തപ്പെട്ടപ്പോൾ ഉദ്ദേശം 1.9 ചതുരശ്ര മൈൽ പ്രദേശമായി. അങ്ങനെ മേപ്രാൽ കര രണ്ടു ചതുരശ്ര മൈലിൽ കുറവായ ഭൂപ്രദേശമാണ്.

പമ്പാനദിയുടെ ഒരു ചെറിയ ശാഖ പുളിക്കീഴ് പാലത്തിന് താഴെ വെച്ചു വടക്കോട്ടു ഒഴുകുന്നു. ഇതിനെ വൈക്കത്തില്ലത്തിൽ തോട് എന്ന് പറഞ്ഞിരുന്നു. ഈ തോട് പെരിങ്ങര, ചാത്തങ്കരി മുതലായ സ്ഥലങ്ങളിൽ കൂടി ഒഴുകി മേപ്രാൽ എത്തി, മുട്ടാറിലേയ്ക്കു പോകുന്നു. ഇതിന്റെ തീരത്താണ് മേപ്രാൽ സെന്റ് ജോൺസ് പള്ളി. ഈ പള്ളിക്കടുത്തു തെക്കുവശത്തായി ഈ തോടിന് കിഴക്കോട്ട് ഒരു കൈവഴി ഉണ്ട്. ഇതാണ് മേപ്രാൽ തോട്. ഇതിന്റെ രണ്ടുകരയും മേപ്രാൽ എന്ന ദേശമാണ്.

മേപ്രാൽകരയുടെ വടക്കുഭാഗങ്ങൾ പുഞ്ചപ്പാടങ്ങളാണ്. വേമ്പനാട്ടുകായലാണ് പാടങ്ങളുടെ വടക്കുപടിഞ്ഞാറു ഭാഗങ്ങൾ. വീടുകളിൽ പലതും പുഞ്ചപ്പാടങ്ങൾ നികത്തി വെച്ചവയാണ്. മാലിയിൽ പുത്തൻപറമ്പിൽ, വടക്കേ

വാലയിൽ, വടക്കേപറമ്പിൽ, ഭാനുപുരം കങ്ങാണംവേലി, പുളിന്ത്ര എന്നിവ ഉദാഹരണങ്ങളാണ്. പുഞ്ചപ്പാടങ്ങളിലും കായലിലെ കരിപ്പാടങ്ങളിലും കൃഷി എടുക്കുന്ന സമയം ഒഴിച്ചാൽ ബാക്കി കാലങ്ങളിൽ വെള്ളം നിറഞ്ഞു കിടക്കും. അതിനാൽ കുടുംബക്കാരുടെ വാഹനങ്ങൾ ചെറുതും വലുതു മായ വള്ളങ്ങളായിരുന്നു. തിരുവല്ല, ചങ്ങനാശേരി, ആലപ്പുഴ മുതലായ സ്ഥലങ്ങളിൽ വള്ളത്തേലാണ് യാത്ര പോയിരുന്നത്. വളവരകൾ എന്ന കവ റുകൾ യാത്രാവള്ളങ്ങൾക്കും ചരക്കുവള്ളങ്ങൾക്കും ഉപയോഗിച്ചിരുന്നു.

കണിയാന്ത്ര കുടുംബക്കാരുടെ പ്രധാന ജീവസന്ധാരണമാർഗം കൃഷി യായിരുന്നു. പാടത്തെ നെൽകൃഷിയും കരയ്ക്കുള്ള തെങ്ങുകളും ആദായ മാർഗ്ഗങ്ങളും. ആഴക്കൂടുതലുള്ള കരിനിലങ്ങൾ രണ്ടും മൂന്നും വർഷം കൂടു മ്പോൾ മാത്രമേ കൃഷി ചെയ്തിരുന്നുള്ളു. എന്നാൽ കരയ്ക്കടുത്തുള്ള പുഞ്ചപ്പാടങ്ങളിൽ എല്ലാ വർഷവും കൃഷിയിറക്കും. ഡിസംബർ മാസ ത്തോടു കൂടി കൃഷിയിടങ്ങളുടെ വരമ്പുകൾ തിരിച്ച് ചക്രങ്ങൾ കൊണ്ട് വെള്ളം വറ്റിച്ച് നെൽവിത്ത് വിതക്കുകയായിരുന്നു രീതി. ആദ്യമായി മേപ്രാ ലിൽ ഓയിൽ എഞ്ചിൻ കൊണ്ടുവന്ന് വെള്ളം വറ്റിച്ചത് 1920-കളിലാണ്. ആന്ധ്രാക്കാരനായ ഒരു റാവു പുല്ലുകാട്ട് താമസിച്ച് രണ്ടുമൂന്ന് വർഷങ്ങ ളിൽ ഈ കൃത്യം നടത്തിയിരുന്നു. വെള്ളം വറ്റിക്കുന്നതു മുതൽ മാർച്ചു മാസം അവസാനം നെല്ല് കൊയ്തു എടുക്കുന്നതുവരെ ഒരു ഉത്സവ പ്രതീ തിയാണ്. എല്ലാവർക്കും തൊഴിലും വരുമാനവും ഉണ്ട്. മീൻ ധാരാളം കിട്ടും. കൃഷി എടുത്തു കഴിഞ്ഞാൽ പാടങ്ങളിൽ വെള്ളം നിറയും. ജോലിയും കുറയും. വർഷകാലത്തിനുശേഷം പാടങ്ങളിൽ നിന്നും കട്ടകുത്തി കരപിടി ക്കുക, തെങ്ങിന് മണൽ വിരിക്കുക മുതലായ ചില്ലറ ജോലികൾ ഉണ്ടെന്നി രിക്കും. എങ്കിലും അടുത്ത എട്ടൊൻപത് മാസത്തേയ്ക്ക് തൊഴിലില്ലായ്മയും അലസതയുമായിരിക്കും ഗ്രാമത്തിന്റെ മുഖമുദ്ര. ജനങ്ങൾ കളികളിലും മീൻ പിടിത്തത്തിലും സമയം ചെലവഴിക്കും.

മേപ്രാലിൽ സ്കൂളുകൾ ഇല്ലാതിരുന്നതിനാൽ കുടിപ്പള്ളിക്കൂടത്തിൽ ആശാൻമാർ എഴുതാനും വായിക്കാനും മറ്റും പഠിപ്പിച്ചിരുന്നു. മേപ്രായുടെ സാമ്പത്തിക സാംസ്കാരിക പ്രാധാന്യം പരിഗണിച്ച് സർക്കാർ ഒരു ആശു പത്രി സ്ഥാപിക്കാനുദ്ദേശിച്ച് പണിത കെട്ടിടം, അനുയോജ്യമല്ലായിരുന്നു. അതുകൊണ്ട് അവിടെ സർക്കാർ ഒരു പ്രൈമറിസ്കൂൾ തുടങ്ങി. ഇരുപ താം നൂറ്റാണ്ടിന്റെ രണ്ടാം ദശകത്തിലാണ് ഈ ആശുപത്രി പള്ളിക്കൂടം ഉണ്ടായത്. ഇന്നും അതിന്റെ പേർ ഇതുതന്നെയാണ്. ആ രണ്ടാം ദശക ത്തിന്റെ ഒടുവിലാണ് കണിയാന്ത്ര അലക്സന്ത്രയോസ് കത്തനാർ ഇംഗ്ലീഷ്-മലയാളം സ്കൂളുകൾ മേപ്രാലിൽ സ്ഥാപിച്ചതും നാട്ടിലെ കുട്ടി കൾ സ്കൂൾ വിദ്യാഭ്യാസം വ്യാപകമായി തുടങ്ങിയതും.

പാടത്തു വെള്ളം ഉള്ളപ്പോൾ ശുദ്ധജലമീനുകളായ കൊഞ്ച്, കരിമീൻ, വരാൽ, ചേറുമീൻ, കല്ലടമുട്ടി, പള്ളത്തി, കാരി എന്നിവ സുലഭമായി കിട്ടി യിരുന്നു. കൃഷി കഴിഞ്ഞ് മഴയുടെ പുതുവെള്ളം വരുമ്പോൾ വാള, കുറുവ, പരൽ, മുരശ് എന്നിവ ധാരാളം കിട്ടുമായിരുന്നു. മിക്ക വീടുകളിലും മീൻപിടി ക്കാൻ വല ഉള്ളതുകൊണ്ട് പാവപ്പെട്ടവർക്ക് അത് ഉപജീവനമാർഗ്ഗവും, ധനികർക്ക് നേരമ്പോക്കും ആയിരുന്നു. താഴ്ചയുള്ള പാടങ്ങൾ രണ്ടുമൂന്നും വർഷങ്ങൾ കൂടുമ്പോൾ മാത്രമേ കൃഷി ചെയ്തിരുന്നുള്ളു. അതുകൊണ്ട് കൊഞ്ച് വളർന്ന് അര കിലോഗ്രാം വരെ തൂക്കം എത്തുമായിരുന്നു. മേപ്രാൽ കൊഞ്ച് പ്രസിദ്ധമായിരുന്നു. വിദൂരസ്ഥരായ ബന്ധുമിത്രാദികൾ മേപ്രാലിൽ നിന്നും സ്വാദിഷ്ഠമായ കൊഞ്ച് കാഴ്ച വരുന്ന ദിവസം കാത്തിരിക്കാറു ണ്ടായിരുന്നു.

കണിയാന്ത്ര കുടുംബങ്ങളെ കൃഷിയിലും മറ്റും സഹായിച്ചിരുന്നത് ആശ്രിത കുടുംബങ്ങളും പുലയ അടിയാന്മാരും ആയിരുന്നു. ആശ്രിതർ താറാവു കൃഷി, ഉഴവു പോത്ത് എന്നിവ കൊണ്ട് ഉപജീവനം കഴിച്ചിരുന്നു. ഓരോ കണിയാന്ത്ര കുടുംബനാഥന്റേയും കൃഷിയിടങ്ങളോട് ബന്ധപ്പെട്ട് അഞ്ചും ആറും പുലയ അടിയാൻ കുടുംബങ്ങൾ ഉണ്ടായിരുന്നു. അവർ ഉടമസ്ഥന്റെ തന്നെ പുരയിടങ്ങളിൽ കുടിൽ കെട്ടി താമസിക്കും. അടിയാന് എന്നും പണിയും കൂലിയും കൊടുക്കുക ഉടമയുടെ ധാർമ്മിക ചുമതല യാണ്. കൊയ്ത്തു കാലത്ത്, കൂടുതൽ തൊഴിലാളികളെ വേണ്ടതുകൊണ്ട്, കുമ്പനാട്, കോഴഞ്ചേരി മുതലായ ഇടനാടുകളിൽ നിന്നും അച്ചാരം കൊടുത്ത് അമ്പതും നൂറും തൊഴിലാളികളെ ഓരോരുത്തരും കൊണ്ടുവന്ന് പണി എടുപ്പിച്ചിരുന്നു. പുഞ്ചപ്പാടങ്ങളിൽ കൊയ്ത്തു കാലത്ത് ഉടമസ്ഥൻ ഏറുമാടങ്ങളിൽ രാവും പകലും താമസിച്ചാണ് കൃഷി എടുപ്പിക്കുന്നത്. അതു കൊണ്ട് രാവും പകലും ആളുകളാൽ പാടങ്ങൾ ശബ്ദമുഖരിതവും രാത്രി കൾ കളങ്ങളിലെ വിളക്കുകളാൽ പ്രശോഭിതവുമായിരിക്കും. കൊയ്ത് മെതിച്ച് കൂട്ടിയ നെല്ല് വീട്ടറകളിൽ എത്തിക്കും. വില കൂടുതലുള്ള മിഥുനം, കർക്കിടകം മാസങ്ങളിൽ കച്ചവടക്കാർക്ക് വിൽക്കും. ഹരിതവിപ്ലവത്തിന്റെ അലമാലകൾ മേപ്രാലിലെ മെൽകൃഷിയേയും ബാധിച്ചു. വേതനവർധനവും പതിന്മടങ്ങായി.

ക്രമേണ ഭൂഉടമകളായിത്തീർന്ന കണിയാന്ത്ര കുടുംബാംഗങ്ങൾ സാമ്പ ത്തികമായി മുന്നേറി എങ്കിലും സമൂഹത്തിൽ മറ്റുള്ളവരോട് കരുണയോടും സ്നേഹത്തോടും വർത്തിച്ചിരുന്നു. കണിയാന്ത്ര സഹോദരന്മാർ മേപ്രാലിൽ പതിനഞ്ചാം നൂറ്റാണ്ടിൽ കുടിയേറിയപ്പോൾ അവിടെ കോലൻ, പ്ലാമ്മൂടൻ, പനങ്ങാടൻ എന്ന് മൂന്ന് ക്രിസ്തീയ കുടുംബങ്ങളും എറികാട്ട് പിള്ളമാർ, പുതുപ്പള്ളി നായന്മാർ, കയിലാത്ത് കുറുപ്പ്, വല്ലത്തു നായർ, വെച്ചൂർ നായർ എന്ന ഹിന്ദു കുടുംബങ്ങളും, വല്യപറമ്പിൽ പണിക്കർ, പുല്ലുകാട്ടു

പണിക്കർ എന്ന ഈഴവ കുടുംബങ്ങളും ഉണ്ടായിരുന്നു. കൂടാതെ പണിക്കരുവീടൻ എന്ന കുടുംബവും പടിഞ്ഞാറേ ഇല്ലം, കിഴക്കേ ഇല്ലം എന്നിങ്ങനെ രണ്ട് നമ്പൂരി ബ്രാഹ്മണ കുടുംബങ്ങളും ഉണ്ടായിരുന്നു. ഇവരിൽ മിക്കവരും ഇന്നും മേപ്രാലിലുണ്ട്. അവരുടെ പല ഗൃഹസ്ഥാനങ്ങളും കണിയാന്ത്രക്കാർ പിൽക്കാലത്ത് വിലയ്ക്കു വാങ്ങുക ഉണ്ടായി. മതസൗഹാർദ്ദം, സഹവർത്തിത്വം, കളവും ചതിയും ഇല്ലാതിരിക്കുക, പൊതുവെ സത്യസന്ധരും ലളിത ജീവിതം നയിക്കുന്നവരും ആയിരിക്കുക എന്നിത്യാദി നല്ല കാര്യങ്ങൾ മേപ്രാൽ ദേശത്തെ ജനങ്ങളെപ്പറ്റി പറയാമായിരുന്നു. നൂറ്റാണ്ടുകൾ പലതു കഴിഞ്ഞു എങ്കിലും മേപ്രാൽ ദേശത്തിന് വലിയ മാറ്റങ്ങൾ ഉണ്ടായിട്ടില്ല. നെൽകൃഷി, തെങ്ങുകൃഷി എന്നിവയിൽ നിന്നും ഉള്ള ആദായം ഗണ്യമായി കുറഞ്ഞതുകൊണ്ട് സാമ്പത്തികമായി കഴിവുള്ള കണിയാന്ത്രക്കാരും മറ്റുള്ളവരും പുതിയ മേച്ചിൽപുറങ്ങൾ അന്വേഷിച്ച് അന്യദേശങ്ങളിലേയ്ക്ക് കുടിയേറിയിട്ടുണ്ട്.

# 3

# കുടുംബവും കുട്ടിക്കാലവും

ഇയ്യോബ് മാർ പീക്സിനോസിന്റെ വളർച്ചയിൽ പ്രശസ്തവും കുലീനവും പൗരോഹിത്യ പാരമ്പര്യവുമുള്ള കണിയാന്തറ കുടുംബത്തിന്റെ ചരിത്രത്തെപ്പറ്റിയും ചുരുക്കമായി പരാമർശിക്കാതെ പോയാൽ അതു ജീവചരിത്രത്തിന്റെ അസ്തിവാരത്തിനുവേണ്ട ശക്തിയും ഭദ്രതയും നൽകുകയില്ല. ദീർഘകാലത്തെ പഠന ഗവേഷണങ്ങൾ നടത്തിയശേഷം 1936–ൽ പണ്ഡിതനും ചരിത്രത്തിൽ വളരെ തല്പരനുമായ കോവൂർ ഡോ. ജെ. അലക്സാണ്ടറാണ് കുടുംബചരിത്രത്തിന്റെ പ്രഥമ പതിപ്പ് പ്രസിദ്ധീകരിച്ചത്. തുടർന്ന് അതിൽ പല കാര്യങ്ങൾ കൂടിച്ചേർത്ത് രണ്ടാം പതിപ്പ് 1965–ൽ പ്രദ്ധീകരിച്ചത് പ്രശസ്ത കൃഷിശാസ്ത്രജ്ഞനായിരുന്ന പുല്ലുകാട്ടു കെ. ജെ. നൈനാനായിരുന്നു. കൂടുതൽ സമഗ്രവും വ്യക്തവുമായ പരിഷ്കരിച്ച മൂന്നാം പതിപ്പ് 1991–ൽ പ്രശസ്ത വിദ്യാഭ്യാസ പ്രവർത്തകനും മുൻ കൊളീജിയേറ്റ് ഡയറക്ടറും ഇപ്പോഴും ശ്രദ്ധാപൂർവ്വം സാമ്പത്തിക-വിദ്യാഭ്യാസ രാഷ്ട്രീയമായ കാര്യങ്ങളിൽ ഉത്സുകനുമായ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറാണ് (95) പ്രസിദ്ധീകരിച്ചത്. ഇവരെല്ലാംതന്നെ കണിയാന്തറ കുടുംബത്തിന്റെ സ്ഥാപകൻ, മേപ്രാൽ വന്ന കാലഘട്ടം എന്നിവയെപ്പറ്റി ചോദ്യം ചെയ്യാനാവാത്ത രേഖകളുടെ അടിസ്ഥാനത്തിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. അതേസമയം ഈ കുടുംബം മദ്ധ്യതിരുവിതാംകൂറിലെ ആദ്യകാല പ്രമുഖ ക്രൈസ്തവകേന്ദ്രമായ നിരണത്തു നിന്നു മേപ്രാൽ വന്നു കുടിയേറിപ്പാർത്തവരാണെന്നും അഞ്ചാറു നൂറ്റാണ്ടുകൾക്കു മുമ്പാണ് ഈ കുടിയേറ്റം മേപ്രാലിൽ സംഭവിച്ചതെന്നും ചരിത്രത്തേക്കാൾ വ്യക്തമായ ഐതിഹ്യങ്ങൾ, പാരമ്പര്യങ്ങൾ, സാഹചര്യത്തെളിവുകൾ, വാമൊഴികൾ, വരമൊഴികൾ, നിരണം പള്ളിയിലെ കണിയാന്തറ കുടുംബക്കാരായ വൈദികരെ സംബന്ധിച്ച ചില രേഖകൾ മുതലായവയെ അടിസ്ഥാനപ്പെടുത്തി അസന്ദിഗ്ധമായി ചൂണ്ടിക്കാണിച്ചിട്ടുണ്ട്. എന്തായാലും വൈദിക പാരമ്പര്യമുള്ള മലങ്കരസഭയിലെ ഒരു പ്രശസ്ത കുടുംബമാണ് മേപ്രാൽ കണിയാന്തറ കുടുംബം എന്നതിനെപ്പറ്റി രണ്ടുപക്ഷമില്ല. ഈ കുടുംബ ചരിത്രത്തിന്റെ പരിഷ്കരിച്ച ഒരു നാലാം പതിപ്പിന്റെ ആവശ്യം അടുത്തകാലത്തെങ്ങും വേണ്ടാത്ത തരത്തിലാണ് മൂന്നാം പതിപ്പ് എല്ലാം വിശദാംശങ്ങളും ഉൾക്കൊള്ളിച്ചു സംവിധാനം ചെയ്തിരിക്കുന്നതെന്നു പറയുന്നതും ഒരു പ്രശംസയല്ല വസ്തുതയാണ്. നമ്മുടെ സ്മര്യപുരുഷന്റെ കുലീന കുടുംബം, ജനനം, കുട്ടിക്കാലം മുതലായ കാര്യങ്ങൾ മനസ്സിലാക്കുന്നതിനു കുടുംബചരിത്രത്തെപ്പറ്റി കൂടുതലായി തലനാരിഴകീറി പഠിക്കേണ്ട ആവശ്യവുമില്ലല്ലോ.

മഹത്തായ പരോഹിത്യ പാരമ്പര്യമുള്ള മാതാപിതാക്കളുടെ - മേപ്രാൽ കണിയാന്തറ അരുമപ്പെട്ടിയിൽ കെ. സി. തോമസിന്റെയും പ്രശസ്തമായ കുറിച്ചി കല്ലാശ്ശേരിൽ കുടുംബാംഗവും മലങ്കരസഭയുടെ ഭാഗ്യസ്മരണാർഹനായ മൂന്നാം കാതോലിക്കാ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമന്റെ മൂത്ത സഹോദരൻ പീലിപ്പോച്ചന്റെ പുത്രി അച്ചാമ്മയുടെയും ആറാമത്തെ സന്താനമായി ലാലച്ചൻ എന്ന ഓമനത്തം തുളുമ്പുന്ന സാക്ഷാൽ മാമ്മൻ തോമസ്. കണിയാന്തറ കുടുംബചരിത്രത്തിന്റെ മൂന്നാം പതിപ്പ് പ്രസിദ്ധീകരിച്ച പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറുടെ പിതാവായ കണിയാന്തറ കെ. ജെ. അലക്സാണ്ടർ കോർഎപ്പിസ്കോപ്പായും കല്ലാശ്ശേരിൽ അച്ചാമ്മയും ജ്യേഷ്ഠാനുജത്തിമാരുടെ മക്കളാണ്. അതായത് വിളക്കുപാട്ടത്തിൽ കണ്ടത്തിൽ വറുഗീസിന്റെ മക്കളായ ഏലിയാമ്മയുടെയും അനുജത്തി കുഞ്ഞന്നാമ്മയുടെയും മക്കൾ. അങ്ങനെ പ്രശസ്തമായ കണ്ടത്തിൽ കുടുംബവുമായും ഇയ്യോബ് തിരുമേനിക്ക് അടുത്ത ബന്ധമുണ്ട്. അരുമപ്പെട്ടിയിൽ കെ. സി. തോമസ് കണിയാന്തറ അലക്സാണ്ടർ അച്ചന്റെ കസിനും ആണ്. ചുരുക്കിപ്പറഞ്ഞാൽ ഇയ്യോബ് തിരുമേനി പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറുടെ കസിനും അയൽവാസിയും ഉറ്റ സുഹൃത്തുമാണ്.



**പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ**
(കണിയാന്തറ കുടുംബയോഗം പ്രസിഡണ്ട്)

(പീലക്സിനോസ് തിരുമേനിയുടെ ജീവചരിത്രം ഞാൻ എഡിറ്റു ചെയ്യുന്ന കാര്യം ഒരു മാസം മുമ്പ് ഫോണിലൂടെ അറിയിച്ചപ്പോൾ എന്റെ ഒരു വലിയ അഭ്യുദയകാക്ഷിയും ബഹുമാന്യനായ സീനിയർ സുഹൃത്തും വിദ്യാർത്ഥി പ്രസ്ഥാനത്തിലെ സഹപ്രവർത്തകനുമായ പ്രൊഫ. ജോസഫ് കെ. അലക്സാണ്ടർ സന്തുഷ്ടി പ്രകടിപ്പിക്കുകയും ആശംസകൾ അറിയിക്കുകയും ചെയ്ത കാര്യം പറയുന്നതിൽ സന്തോഷമുണ്ട്. - എഡിറ്റർ)

## ഒരു സ്മരണ

തിരുമേനിയുടെ ഒരടുത്ത സുഹൃത്തായ കണിയാന്തറ പുത്തൻപറമ്പിൽ റെഞ്ചി (തോമസ് കെ. ചെറിയാൻ) ഇങ്ങനെ എഴുതുന്നു:

1976 മുതൽ പിതാവിന്റെ മരണത്തെ തുടർന്ന് ഞാൻ താമസം കുടുംബസമേതം നിലമ്പൂർ, വടപുറത്തേക്കു (മലപ്പുറം ജില്ല) മാറി. ബാല്യകാലത്തു മേപ്രാൽ കണിയാന്ത്ര പുത്തൻപറമ്പിൽ കുടുംബത്ത് വല്ല്യപ്പച്ചനോടും വല്ല്യമ്മച്ചിയോടും ഒപ്പം താമസിച്ച് വിദ്യാഭ്യാസം നടത്തി. വല്യപ്പച്ചന്റെ

മരണത്തെ തുടർന്ന് കുടുംബത്ത് വല്ല്യമ്മച്ചിയോടൊപ്പം താമസിച്ചു.

ഇയ്യോബ് തിരുമേനിയുടെ കുടുംബം എന്റെ വീടിന് തൊട്ട് അടുത്താ യിരുന്നു. ആ കുടുംബവുമായി അടുത്ത സ്നേഹബന്ധമാണുള്ളത്. തിരു മേനിയുടെ ജ്യേഷ്ഠ സഹോദരൻ കോശികുട്ടിയുമൊന്നിച്ചു പഠിച്ചു. ഇളയ സഹോദരൻ അനിയൻ വയനാട്ടിൽ സ്ഥലം വാങ്ങി തോട്ടം ഉണ്ടാക്കിയതും എന്റെ സ്ഥലത്തിനു സമീപമായിരുന്നു. 1959 മുതൽ മേപ്രാൽ ഓർത്ത ഡോക്സ് പള്ളിയിൽ പല ചുമതലകൾ വഹിച്ചിട്ടുണ്ട്. മേപ്രാൽ സെന്റ് ജോൺസ് യു.പി.എസ്. മാനേജർ ആയിരുന്ന കണിയാന്ത്ര അച്ചന്റെ (അല ക്സാണ്ടർ കോർഎപ്പിസ്കോപ്പാ) മരണശേഷം സ്കൂൾ സെന്റ് ജോൺസ് പള്ളി കാതോലിക്കാ വിഭാഗത്തിന് വിട്ടുകൊടുത്തു. ഇടവകാംഗങ്ങളുടെ താല്പര്യപ്രകാരം അന്ന് ഭദ്രാസനത്തിന്റെ ചുമതലയുണ്ടായിരുന്ന ഔഗേൻ ബാവാ തിരുമേനി എന്നെ സ്കൂൾ മാനേജരായി നിയമിച്ചു. 1976-ൽ ഞാൻ മലബാറിലേക്ക് താമസം മാറ്റിയപ്പോൾ ഇടവകയുടെ താല്പര്യപ്രകാരം സ്കൂൾ മാനേജ്മെന്റ് ഇടവക മെത്രാപ്പോലീത്താ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിക്ക് കൈമാറി.

ജോബ് മാർ പീലക്സീനോസ് തിരുമേനിയുടെ മാതാപിതാക്കൾ മകനെ സ്വന്ത താല്പര്യപ്രകാരം ചെറുപ്പത്തിലെ സഭാസേവനത്തിനു വിടുവാൻ ആഗ്രഹിച്ചിരുന്നു. അദ്ദേഹം 'ലാലാച്ചൻ' എന്ന പേരിൽ അറിയപ്പെട്ടു. ചെറുപ്പ കാലം മുതലേ മാതാപിതാക്കളുടെ ആഗ്രഹപ്രകാരം തന്നെ ജീവിച്ചു. വിനയം, സൽസ്വഭാവി, മിതഭാഷി, ദൈവികഭക്തി, നല്ല ഒരു സംഘാടകൻ, നല്ല സ്വരമാധുര്യം എന്നീ ഗുണങ്ങളുടെ ഉടമയായിരുന്നു.

ഞങ്ങളുടെ വീടിന് തൊട്ടടുത്ത് പാനാൽ പാപ്പി ചേട്ടനും കുടുംബവും താമസിച്ചിരുന്നു. ഞങ്ങളുടെ കൃഷിയും മറ്റു കാര്യങ്ങൾക്കും സഹായി ആയി രുന്നു. അദ്ദേഹത്തിന് ലാലാച്ചന്റെ പ്രായത്തിൽ തന്നെ ശമുവേൽ എന്നു പേരുള്ള മകൻ ഉണ്ടായിരുന്നു. കളിക്കൂട്ടുകാരായവർ ഒരുമിച്ച് ഒരേ സ്കൂളിൽ ഒരേ ക്ലാസ്സിൽ എസ്.എസ്.എൽ.സി. വരെ പഠിച്ചു. ഇരുവരും പഠിത്തകാര്യ ത്തിൽ സമർത്ഥരും കഠിനാധ്വാനികളും ആയിരുന്നു. ഒന്നിച്ചു പഠിക്കാൻ ശമുവേലിന്റെ വീട്ടിൽ പോവുമായിരുന്നു. എസ്.എസ്.എൽ.സി. കഴിഞ്ഞ് ലാലാച്ചൻ പത്തനാപുരം ദയറായിലേക്കും ശമുവേൽ ജോലി തേടി ബോംബേ യിലേക്കും പോയി.

ഏറാട്ട് അച്ചൻ തിരുവല്ല, പാണ്ടിശ്ശേരിൽ അച്ചൻ, കറ്റോട്ട് കോടിയാട്ട് അച്ചൻ തിരുവല്ല എന്നിവർ ഇടവകയിൽ സേവനമനുഷ്ഠിച്ചിട്ടുണ്ട്. സഭാ യോജിപ്പിനുശേഷം പൂതികോട്ട് പായികണ്ടത്തിൽ ഫാ. ജോർജ് കുര്യൻ (പിന്നീട് കാലം ചെയ്ത കുറിയാക്കോസ് മാർ കൂറിലോസ്) അന്നത്തെ ഇട വക മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസ്യോസിനാൽ വികാരിയായി

നിയമിതനായി. ഇദ്ദേഹത്തെയും മാതാപിതാക്കൾ ദൈവവേലയ്ക്ക് വേർതിരിച്ചതായിരുന്നു. സൽസ്വഭാവി, നല്ല സംഘാടകൻ എന്നീ നിലകളിൽ അദ്ദേഹത്തിന്റെ സേവനകാലം ഇടവകയുടെ ഒരു സുവർണ യുഗമായിരുന്നു. പള്ളിയുമായി ഇടവകജനങ്ങൾക്ക് ബന്ധപ്പെടുവാൻ രണ്ട് പാലങ്ങൾ അദ്ദേഹത്തിന്റെ നേതൃത്വത്തിൽ നിർമിച്ചു. ആദ്യമായി മേപ്രാൽ കൺവൻഷൻ സ്കൂൾ ഗ്രൗണ്ടിൽ തുടങ്ങി. ഇന്നും അത് നടന്നു വരുന്നു.

നിർഭാഗ്യം എന്നു പറയട്ടെ, സഭയിലുണ്ടായ വിഭാഗീയതയെ തുടർന്ന് അദ്ദേഹം ഇടവകാംഗങ്ങളുടെ അറിവു കൂടാതെ അന്ത്യോക്യായിൽ പോയി പാത്രിയർക്കീസ് ബാവായിൽ നിന്നു മെത്രാൻ പട്ടം സ്വീകരിച്ചു. തുടർന്നുണ്ടായ കേസിൽ മേപ്രാൽ പള്ളിയിൽ പ്രവേശിക്കുന്നതിൽ നിന്നും അദ്ദേഹത്തെ കോടതി തടഞ്ഞു.

തുടർന്ന് ഫാ. ജോബ് തോമസ് വികാരിയായി നിയമിതനായി. ഇടവകയുടെ ആത്മീയ പുരോഗതിക്ക് ആദ്ധ്യാത്മിക സംഘടനകൾക്കു പുതുജീവൻ കൊടുത്തു. പത്തനാപുരം ദയറായിൽ നിന്ന് ശെമ്മാശൻമാർ വന്ന് ക്ലാസ്സ് എടുക്കുകയും വി.ബി.എസ്. മുതലായ കാര്യങ്ങൾക്ക് നേതൃത്വം കൊടുക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഭക്തിനിർഭരമായ കുർബ്ബാനയ്ക്ക് മാറ്റു കൂട്ടുവാൻ മേപ്രാൽ പള്ളിയിൽ നല്ല ഒരു ക്വയർ സംഘം രൂപീകരിച്ചു. സഭാപിളർപ്പിനെ തുടർന്ന് എറണാകുളത്തു നടന്ന മഹാസമ്മേളനത്തോടനുബന്ധിച്ച് യൂത്ത്ലീഗിന്റെ ജീവകാരുണ്യ പ്രവർത്തനത്തിന് ധനശേഖരണാർത്ഥം മെത്രാപ്പോലീത്താമാരുടെയും സഭാപിതാക്കന്മാരുടെയും മറ്റും വിവരങ്ങൾ ചേർത്ത് ഒരു കലണ്ടർ പ്രസിദ്ധീകരിച്ചു. എന്റെ ഓർമ്മ ശരിയാണെങ്കിൽ സഭയിൽ ഇങ്ങനെ ഉള്ള ഒരു സംരംഭം ആദ്യമായിട്ടാണ്. സൺഡേ സ്കൂൾ അധ്യാപകനായും മറ്റും ഒരുമിച്ച് അദ്ദേഹത്തോടൊപ്പം പങ്കുചേരുവാൻ സാധിച്ചു. സഭാപിളർപ്പു കാലത്ത് എന്റെ പിതാവിന്റെ മരണത്തെ തുടർന്ന് ഞാൻ മലബാറിലേക്ക് പോന്നു. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ ആലോചനയോടും നിർദ്ദേശത്തോടും കൂടിയാണ് മേപ്രാൽ പള്ളിക്കേസു കാര്യങ്ങൾ നടത്തിയിരുന്നത്.

എന്റെ അസാന്നിദ്ധ്യത്തിൽ കണിയാന്ത്ര വടക്കേപറമ്പിൽ ബാബു (പരേതനായ ജോസഫ് പുന്നൻ) തിരുമേനിയുടെ നിർദ്ദേശപ്രകാരം ചുമതല ഏറ്റെടുത്ത് സ്തുത്യർഹമായി സേവനമനുഷ്ഠിച്ചു.

പാഴ്സനേജും കുരിശുംതൊട്ടിയും മറ്റും ജോബ് തിരുമേനി വികാരി ആയിരിക്കുമ്പോഴാണ് നിർമ്മിച്ചത്.

മാമ്മൻ തോമസ് 1939 മെയ് 8-നു ഭൂജാതനാകുമ്പോൾ ഈ കോമള ശരീരനായ പൈതൽ ഇന്ത്യയുടെ തലസ്ഥാനഗരിയായ ഇന്ദ്രപ്രസ്ഥത്തിലെ മലങ്കരസഭാ ഭദ്രാസന മെത്രാപ്പോലീത്താ ആയിത്തീരും എന്ന് ആരും

കരുതിയിരിക്കാൻ സാധ്യതയില്ല. തന്റെ ഇളയ പുത്രനായ ഈ ബാലനെ ഉദരത്തിൽ വച്ചു തന്നെ മാതാവ് സഭയ്ക്കുവേണ്ടി നേർന്നതിനാൽ ഒരു വൈദികനായിത്തീരുമെന്നു ചിന്തിച്ചിരിക്കാൻ ഇടയുണ്ടെന്നു ന്യായമായി കരുതുന്നതിൽ തെറ്റില്ല.

പ്രൈമറി ക്ലാസ്സുകളിലും ഹൈസ്കൂളിലും നല്ലവണ്ണം പഠിക്കുകയും ഉയർന്ന മാർക്കു നേടുകയും ചെയ്ത മാമ്മൻ തോമസ് 16-ാമത്തെ വയസ്സിൽ പത്താംക്ലാസ്സു വിജയിച്ചു. ഇതിനകം പിതാവ് നിര്യാതനാകയാൽ മാമ്മൻ തോമസിന്റെ ആധ്യാത്മികവും ഭൗതികവുമായ എല്ലാ താല്പര്യ സംരക്ഷണങ്ങളും മാതാവിന്റെ ചുമതലയിൽ നിറപടിയായി നടത്തപ്പെട്ടു. സ്കൂൾ ജീവിതവും പള്ളിയോടു ബന്ധപ്പെട്ട എല്ലാ ആധ്യാത്മിക ജീവിത ചര്യകളും ചിട്ടയായും ഭംഗിയായും നിയന്ത്രിച്ചു നേർവഴിയിലൂടെ നയിക്കുന്നതിൽ മാതാവ് നിർവഹിച്ച പങ്ക് മകന്റെ ജീവിതത്തിൽ ചെലുത്തിയ സ്വാധീനം പറഞ്ഞറിയിക്കാൻ സാധ്യമല്ല. ഇതിനിടയിൽ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമന്റെയും നിരണം ഭദ്രാസനാധിപനായ തോമ്മാ മാർ ദീവന്നാസ്യോസിന്റെയും ജീവിതം മാമ്മൻ തോമസിനെ വളരെയധികം ആകർഷിക്കുകയും അദ്ദേഹം അവരെ തന്റെ മാർഗ്ഗദർശികളായി സ്വീകരിക്കുകയും ചെയ്തിരുന്നു. ഈ ചുറ്റുപാടിൽ തന്റെ മകനെ മഹത്തായ സഭാസേവനപ്രവർത്തനത്തിനുവേണ്ടി അവൻ ജനിക്കുന്നതിനു മുമ്പു തന്നെ നേർച്ച നേർന്ന മാതാവ് മകനെ കർമ്മേൽ മലപോലെ ഉന്നതമായ തന്റെ പിതൃസഹോദരൻ പ. ഗീവറുഗീസ് രണ്ടാമൻ ബാവായെ ഏല്പിക്കുന്നതിനായി പഴയസെമിനാരിയിൽ എത്തുകയും പ. ബാവാ, അച്ചാമ്മയേയും പുത്രനായ മാമ്മൻ തോമസിനെയും തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സമീപത്തേക്കു പറഞ്ഞുവിടുകയും മെത്രാപ്പോലീത്താ മാമ്മൻ തോമസിനെ ഏറ്റെടുത്തു, സഭാസേവന പ്രവർത്തനങ്ങൾക്കുവേണ്ടി പ്രതിജ്ഞാബദ്ധരും ഉത്തമന്മാരും സഭാസ്നേഹികളും ത്യാഗികളുമായ യുവജനങ്ങളെ തെരഞ്ഞെടുത്തു പരിശീലിപ്പിക്കുകയും വിവിധ ആധ്യാത്മിക സേവന പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കുകയും ചെയ്യുന്നതിനുവേണ്ടി പത്തനാപുരത്ത് ആരംഭിച്ച താബോർ ദയറായിലേക്കു സ്വീകരിച്ചാനയിക്കുകയും ചെയ്തു. ഇതേപ്പറ്റി പത്തനാപുരം കോളജ് പ്രിൻസിപ്പലായിരുന്ന പരേതനായ ഫാ. ഡോ. എൻ. ജെ. തോമസ് റമ്പാൻ 2012-ൽ രചിച്ചു പ്രസിദ്ധീകരിച്ചതും കെ. വി. മാമ്മൻ എഡിറ്റു ചെയ്തതുമായ 'താബോർ ദയറാ' എന്ന ചരിത്രഗ്രന്ഥത്തിൽ പറയുന്ന സത്യസന്ധമായ കാര്യങ്ങൾ അഞ്ചാം അധ്യായത്തിൽ കാണുക.



**തോമസ് കെ. ചെറിയാൻ**

# 4

# അമ്മാച്ചനും കളിക്കൂട്ടുകാരനും

## ബാബു മട്ടയ്ക്കൽ

ഡൽഹി ഭദ്രാസനാധിപനായിരുന്ന ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനി എന്റെ അമ്മ തങ്കമ്മയുടെ സഹോദരൻ ആയിരുന്നു എങ്കിലും ഞങ്ങൾ കുട്ടിക്കാലം മുതൽ തന്നെ കളികൂട്ടുകാരെപ്പോലെ കളിച്ചു നടന്നവരാണ്. തന്നിമിത്തം തിരിഞ്ഞു നോക്കുമ്പോൾ ഒട്ടധികം സ്മരണകൾ അയവിറക്കാനുണ്ട്. ഞാൻ തിരുമേനിയുടെ സഹോദരിയുടെ രണ്ടാമത്തെ പുത്രനാണ്. ഞങ്ങൾ അഞ്ചു സഹോദരങ്ങളിൽ ഇപ്പോൾ രണ്ടുപേരില്ല. ഞാൻ രണ്ടാമത്തെ മകൻ ആയിരുന്നതിനാൽ എനിക്കു അമ്മയുടെ അപ്പന്റെ പേരായ തോമസ് എന്നതാണു ലഭിച്ചത്. അതുകൊണ്ടാവണം മേപ്രാലിലെ വല്ല്യമ്മച്ചിക്കും അമ്മാച്ചന്മാർക്കും എന്നോടു കൂടുതൽ സ്നേഹം ഉണ്ടായതെന്നു ഞാൻ സംശയിക്കുന്നു.

ഞങ്ങൾ അഞ്ചു ആൺമക്കളിൽ ആദ്യത്തെ മൂന്നു പേരും വലിയ പ്രായവ്യത്യാസം ഇല്ലാത്തവരാകയാൽ സ്വാഭാവികമായും വഴക്കു പിടിക്കുന്ന കുസൃതിക്കുട്ടന്മാരായിരുന്നു. മധ്യവേനൽ അവധി അമ്മയുടെ 'കഷ്ടകാല' മായിരുന്നത്രെ.

ഇതറിയാമായിരുന്ന മേപ്രാലിലെ വല്ല്യമ്മച്ചി മദ്ധ്യവേനലവധി തുടങ്ങുന്ന അന്നു തന്നെ ഞങ്ങളിൽ ഓന്നോ രണ്ടോ പേരെ ഇളയ അമ്മാച്ചനായ തിരുമേനിയോ തിരുമേനിയുടെ നേരെ മൂത്ത സഹോദരനായ അനിയച്ചായനെയോ വിട്ട് മേപ്രാലിലേക്ക് കൊണ്ടുപോകും. കുറെനാൾ കഴിയുമ്പോൾ ഒരാളെ ഇവിടെ നിർത്തിയിട്ട് മറ്റെയാളെ കൊണ്ടുവരും. ഞങ്ങളെ കൊണ്ടുപോകാനായി മാന്നാത്തു നിന്ന് ആൾ വരുമ്പോൾ ഇളയ അമ്മാച്ചനായ തിരുമേനി (അന്ന് ലാലാച്ചൻ) 'എടാ നീ പോകണ്ട. ഞാൻ നിന്നെ പാളയിൽ ഇരുത്തി ഇവിടെല്ലാം ഒത്തിരിനേരം വലിച്ചുകൊണ്ടു പോകാം' എന്നു പറയുകയും പാളയിൽ കയറ്റിയിരുത്തി വലിച്ചുകൊണ്ടു പോവുകയും ചെയ്തിരുന്നു. അത് എനിക്കിഷ്ടമായിരുന്നതിനാൽ ഞാൻ സമ്മതിച്ച് പോകാതെ അവിടെ കുറെ ദിവസങ്ങൾ കൂടി നിൽക്കും. ഇക്കാലം കൊയ്ത്തിന്റെ സമയം ആയിരുന്നതിനാൽ വല്യപ്പച്ചൻ മിക്കപ്പോഴും കൊയ്ത്തുകാരുടെ കൂടെ പാടത്തും രാത്രിയിൽ ഏറുമാടത്തിലും ആയിരിക്കും. രാത്രിയിൽ മെതി ഉണ്ടായിരിക്കും. അതിനാൽ രാത്രിയിൽ അപ്പച്ചന് ഊണും കട്ടൻ കാപ്പിയും ഒക്കെ കൊടുക്കുവാനായി പോകുമ്പോൾ ലാലാച്ചായൻ എന്നെയും കൂടി കൊണ്ടുപോകും.

മദ്ധ്യവേനൽ അവധിക്ക് ശേഷം സ്കൂൾ തുറക്കുന്നതിന് കുറെ ദിവസം മുമ്പേ തിരികെ മാന്നാറിൽ കൊണ്ടുവിടുമ്പോൾ ലാലാച്ചായനും ഞങ്ങളുടെ കൂടെ വരികയും അവിടെ കുറെ ദിവസം താമസിക്കുകയും ചെയ്യുമായിരുന്നു. അന്ന് പ്രധാനമായും ഞങ്ങൾ സമയം ചിലവിടുന്നത് വീടിന്റെ നേരെ മുമ്പിലുള്ള പമ്പയാറ്റിൽ ആയിരുന്നു. ഞങ്ങൾ മൂന്നു പേരെയും നീന്താൻ പഠിപ്പിച്ചത് ലാലാച്ചായൻ ആയിരുന്നു. ഒത്തിരി വെള്ളം കുടിപ്പിച്ചിട്ടുണ്ട്. നീന്തെല്ലാം പഠിപ്പിച്ചശേഷം ഞങ്ങൾ എല്ലാവരുമായി ആറ്റിന്റെ അക്കരെ വരെ ലാലാച്ചായൻ വരും. നീന്തിച്ചതിന് എന്റെ അമ്മച്ചി ലാലാച്ചായനെ വഴക്കു പറയുകയും 'അപ്പോൾ സാരമില്ല പെങ്ങളെ, അവർ നല്ലവണ്ണം നീന്തും. ഞാനും കൂടെയില്ലേ' എന്നു പറഞ്ഞു സമാധാനിപ്പിക്കും. പത്താം ക്ലാസ് കഴിഞ്ഞപ്പോൾ അവധിക്ക് ലാലാച്ചായൻ മാന്നാറിൽ വന്ന് ഞങ്ങളുടെ കൂടെ കുറെ ദിവസം താമസിച്ചു. അപ്പോൾ ഞങ്ങൾ എല്ലാവരും ഹിന്ദി പഠിക്കുന്നുണ്ടായിരുന്നു. ലാലാച്ചായനും ഞങ്ങളുടെ കൂടെ ഹിന്ദി പഠിച്ചു. ഹിന്ദി പഠിപ്പിച്ചത് ഇപ്പോൾ ഡൽഹി ഭദ്രാസനത്തിൽ സേവനമനുഷ്ഠിക്കുന്ന ഫാദർ നൈനാൻ ഫിലിപ്പിന്റെ അമ്മയായിരുന്നു.

1962-ന് മുമ്പ് പന്നായി പാലം തീരുന്നതുവരെ പ. ബാവാ തിരുമേനിയും (കുറിച്ചി ബാവാ) മറ്റു പല തിരുമേനിമാരും പരുമലപ്പള്ളിയിൽ പോകാനായി വരുന്നത് പന്നായി കടവിൽ നിന്നുമായിരുന്നു. പണ്ടുകാലത്ത് ശെമ്മാശൻമാർ വിവാഹം കഴിച്ച് ബസ്ക്യാമ്മയുടെ വീട്ടിൽ പോകുമ്പോൾ തോഴ്മ ശെമ്മാനായി ഒരാൾ പോകുമായിരുന്നു. എന്റെ വല്ല്യപ്പച്ചന്റെ തോഴ്മ ശെമ്മാശനായിരുന്നു കുറിച്ചി ബാവാ. അതിനാൽ പരുമല പോകുമ്പോൾ പന്നായി കടവിൽ എത്തി കാർ അവിടെ ഇട്ടശേഷം വീട്ടിൽ വന്ന് ഞങ്ങളുടെ വള്ളത്തിൽ കയറും. ഞങ്ങളാണ് തിരുമേനിയെ പരുമല സെമിനാരിയിൽ പലപ്പോഴും എത്തിച്ചിരുന്നത്. കാരണം കടത്തു വള്ളം വലിയതും അത് സെമിനാരിയുടെ അടുത്തുവരെ പോകാത്തതും ആയിരുന്നു. ചെറിയ വള്ളങ്ങൾ ആയിരുന്നതിനാൽ അതിൽ കയറാൻ ബാവാ തിരുമേനിക്ക് താൽപര്യവും ഇല്ലായിരുന്നു. തിരുമേനി പരുമലയിൽ വന്ന് ആഴ്ചകളോളം താമസിച്ചിരുന്നു. ഞങ്ങൾ തിരുമേനിയെ കാണാൻ പോകുമ്പോൾ ലാലാച്ചായനും വരുമായിരുന്നു. പത്തനാപുരത്തെ ദീവന്നാസിയോസ് തിരുമേനി മിക്കപ്പോഴും ഞങ്ങളുടെ വീട്ടിൽ വരുമായിരുന്നു.

ദയറായിൽ പോയശേഷവും ലാലാച്ചായൻ എല്ലാ വർഷവും ഒന്നോ രണ്ടോ ദിവസം വീട്ടിൽ പോകാനനുവദിക്കുമ്പോൾ മേപ്രാലിൽ നിന്ന് എല്ലാ പ്രാവശ്യവും ഞങ്ങളുടെ വീട്ടിൽ വന്ന് ഏക സഹോദരിയെ കണ്ട് സ്നേഹം പകരുമായിരുന്നു. ഞങ്ങളും പല പ്രാവശ്യവും ലാലാച്ചായനെ കാണാൻ പത്തനാപുരത്ത് പോയിട്ടുണ്ട്. ഞാൻ എസ്.എസ്.എൽ.സി. കഴിഞ്ഞ് പ്രീക്കു പഠിക്കാനായി 1962-63 വർഷത്തിൽ തിരുവനന്തപുരം മാർ

ഈവാനിയോസ് കോളജിൽ ആണ് ചേർന്നത്. ഇതിനകം ലാലാച്ചൻ ശെമ്മാശപട്ടം സ്വീകരിച്ചു. ദയറായിലെ പത്തു വർഷത്തെ കഠിന വ്രതത്തിനും സുറിയാനി ഭാഷാ പഠനത്തിനും ശേഷം ശെമ്മാശനും എന്റെ ക്ലാസ്സിൽ വന്നുചേർന്നു. അങ്ങനെ അമ്മാച്ചനും അനന്തരവനും ഒരേ ക്ലാസ്സിൽ പഠിച്ചു. തുടർന്ന് എം.എ. പാസ്സായി പത്തനാപുരം കോളജിൽ പ്രൊഫസറായ ജോബച്ചൻ മേപ്രാൽ പള്ളി വികാരിയായി.

ഞാൻ വിവാഹിതനായി നൈജീരിയായിൽ ജോലി സ്വീകരിച്ചു. പിന്നീട് അവധിക്കു വരുമ്പോൾ ഞാൻ പത്തനാപുരത്തുപോയി ഫാ. ജോബ് തോമസിനെ സന്ദർശിക്കുമായിരുന്നു. 1985-ൽ ഞാൻ കോട്ടയം പള്ളം സെന്റ് പോൾസ് പള്ളിക്കു സമീപം ഒരു വീടും പറമ്പും വാങ്ങി താമസമായി. വീണ്ടും നൈജീരിയായിൽ പോയി. ഇതിനകം ജോബച്ചൻ ഇയ്യോബ് മാർ പീലക്സിനോസ് ആയി ഡൽഹി ഭദ്രാസന ഭരണം ഏറ്റെടുത്തു കഴിഞ്ഞിരുന്നു. പലപ്പോഴും അവധിക്കു വരുമ്പോൾ ഡൽഹിയിൽ പോയി തിരുമേനിയെ കണ്ടു സംസാരിച്ചു സംതൃപ്തനാകുമായിരുന്നു.

തിരുമേനി ഡൽഹിയിൽ നിന്നും വന്ന് കോലഞ്ചേരി മെഡിക്കൽ മിഷൻ ഹോസ്പിറ്റലിൽ കുറെനാൾ താമസിച്ചപ്പോഴും പലപ്പോഴും ഞാൻ തിരുമേനിയെ സന്ദർശിച്ചു വന്നു. ഏതായാലും സഹനത്തിന്റെ പിതാവായി, മലങ്കരസഭയുടെ വാനമ്പാടിയായി മലങ്കരസഭയുടെ ഹൈടെക് തിരുമേനിയായി ശോഭിച്ച് കാലയവനികയ്ക്കുള്ളിൽ മറഞ്ഞ തിരുമേനി ഇമ്പങ്ങളുടെ പറുദീസായിൽ ഇരുന്ന് നമുക്കേവർക്കും വേണ്ടി മദ്ധ്യസ്ഥത നടത്തുകയാണല്ലോ.



# 5

# താബോറിന്റെ തണലിൽ തളിരിട്ടു തഴച്ചു വളർന്നു

പീലക്സിനോസ് തിരുമേനി താബോർ ദയറായിൽ ചേരുവാൻ ഇടയായ സാഹചര്യം പറയട്ടെ. ബാലനായിരിക്കുമ്പോൾ ഒരവസരത്തിൽ, പിതാവിന്റെ മരണശേഷം, അന്നത്തെ പ. കാതോലിക്കാ ബാവാ കുറിച്ചി കല്ലാശ്ശേരി ഗീവർഗ്ഗീസ് ദ്വിതീയനെ അദ്ദേഹവുമായി രക്തബന്ധമുണ്ടായിരുന്ന (ബാവായുടെ മൂത്ത സഹോദരന്റെ മകളായ അച്ചാമ്മയുടെ പുത്രൻ) മാമ്മൻ എന്നു പേരായ യുവാവിന്റെ മാതാവ് മകനുമൊന്നിച്ച് കോട്ടയം പഴയസെമിനാരിയിൽ എത്തി ബാവാതിരുമേനിയെ കണ്ട് സങ്കടം പറഞ്ഞു. "ഇവനെ ഞങ്ങൾ ദൈവ വകയ്ക്കായി നേർന്നതാണേ. പയ്യനെ സഭയ്ക്കായി പ. പിതാവിനെ ഞാൻ ഏല്പിക്കയാണേ. മരിച്ചാലും ജീവിച്ചാലും അവൻ ഇവിടെ തിരുമേനിയുടെ കൂടെ നിന്ന് വളരട്ടെ." ആ മാതാവിന്റെ സങ്കടം പറച്ചിൽ കേട്ട ശേഷം പ. പിതാവ് ബാലനെ ആകെയൊന്ന് നോക്കി കണ്ടശേഷം "ഹാ! പയ്യന് നല്ല നീളമുണ്ടല്ലോ" എന്നു പറഞ്ഞിട്ടു, ബാലന്റെ മാതാവിനോട് ചോദിച്ചു. "എത്ര ക്ലാസ്സ് പഠിച്ചിട്ടുണ്ട്." "തിരുമേനി, അവൻ പത്താം ക്ലാസ്സ് പാസ്സായതാണെന്നു" മറുപടി. "ശരി! ഒരു കാര്യം ചെയ്യ്. വേഗം തന്നെ തിരുവല്ല ബഥനി അരമനയിൽ എത്തി, നിങ്ങളുടെ ഇടവക മെത്രാച്ചനെ കണ്ട് വിവരം പറയണം. ആ മെത്രാച്ചന് പത്തനാപുരത്ത് കുട്ടികളെ വളർത്തുന്ന ഒരു ഏർപ്പാടുണ്ട്. ദയറായെന്ന് പറയും. അദ്ദേഹം പയ്യനെ ദയറായിലെ ഒരംഗമായി എടുത്ത് വിദ്യാഭ്യാസം കൊടുത്ത് വളർത്തിക്കൊള്ളും. അവിടെ അവന്റെ വളർച്ചയും വിദ്യാഭ്യാസവും പുരോഗമനവും അവന്റെ സൽസ്വഭാവത്തെയും ദൈവവിളിയേയും ആശ്രയിച്ചിരിക്കും. കേട്ടോ. വേഗം പൊയ്ക്കോ."

അമ്മയും മകനും, തിരുമേനിയുടെ കൈ മുത്തി വേഗം തന്നെ പടി ഇറങ്ങി കോട്ടയത്തു നിന്നു ബസ്സു കയറി തിരുവല്ലായിലെത്തി. ബഥനി അരമനയിൽ പോയി തിരുമേനിയെ കണ്ട് കൈമുത്തി വിവരങ്ങൾ പറഞ്ഞു. ദീവന്നാസ്യോസ് തിരുമേനിയും യുവാവിനെ ആകെയൊന്ന് നോക്കി കണ്ട്, വിവരങ്ങൾ ഇരുവരോടും ചോദിച്ചു മനസ്സിലാക്കി. ബാവായുടെ അടുക്കൽ നിന്ന് വരികയാണെന്നും, അദ്ദേഹത്തിന് അടുത്ത രക്തബന്ധം ഉണ്ടെന്നും ദയറായിലേക്ക് ബാവാതിരുമേനി തന്നെ പറഞ്ഞുവിട്ടതാണെന്നും കേട്ടുകഴിഞ്ഞപ്പോൾ മാർ ദീവന്നാസ്യോസിനു പിന്നൊന്നും അവരോട് ചോദിക്കേണ്ട ആവശ്യം വന്നില്ല. പ. ബാവായും, മാർ ദീവന്നാസ്യോസും തമ്മിലുണ്ടായി

രുന്ന കുണ്ടറ വാസത്തിലെ ഗുരുശിഷ്യബന്ധം അത്രമാത്രം അരക്കിട്ട് ഉറപ്പിക്കുന്ന ഒന്നായിരുന്നു. യുവാവിന്റെ പേരും, വയസ്സും, വിദ്യാഭ്യാസവുമെല്ലാം അപ്പോൾതന്നെ തിരുമേനി ചോദിച്ചു മനസ്സിലാക്കിയിരുന്നു. കുക്കിനെക്കൊണ്ട് രണ്ട് മൂന്ന് ഓറഞ്ചെടുപ്പിച്ച് ആ അമ്മയ്ക്കും മകനും കൊടുപ്പിച്ച ശേഷം വെയിൽ ആറും മുമ്പ് ആ മാതാവിനെ മേപ്രായ്ക്ക് യാത്രയാക്കി, നാളെത്തന്നെ മകൻ മാമ്മനെ തിരുമേനിയുടെ കാറിൽ പത്തനാപുരം ദയറായിൽ കൊണ്ടുപോകുന്നതാണെന്നും മാമ്മന്റെ മാതാവിനോട് പറഞ്ഞിരുന്നു. മാമ്മൻ അന്ന് അരമനയിൽ താമസിച്ചു.

പിറ്റേദിവസത്തെ പരിപാടികളെല്ലാം മാറ്റിവച്ചിട്ട് തിരുമേനി യുവാവിനെയും കൊണ്ട് കാറിൽ പത്തനാപുരത്തേക്ക് പോയി. കൂടെ പതിവുപോലെ സെക്രട്ടറി ശെമ്മാശനും, കുക്ക് കുഞ്ഞുഞ്ഞൂം ഉണ്ടായിരുന്നു. ദയറായിലെത്തി തിരുമേനി കാറിൽനിന്ന് ഇറങ്ങുന്ന നിമിഷത്തിനുള്ളിൽ ദയറായിലെ അന്തേവാസികളായ യുവാക്കളും, വൈദികരും തിരുമേനിയുടെ കൈമുത്താനും മറ്റുമായി അടുത്തുകൂടി. പള്ളിയിലെ ലുത്തിനിയ പ്രാർത്ഥനയ്ക്കുശേഷം തിരുമേനി അവരോടായി പ്രസ്താവിച്ചു. "നിങ്ങളൊടൊന്നിച്ച് വസിച്ച് ദയറാ ജീവിതം പരിശീലിക്കാൻ വന്ന ആളാണ് എന്നോടൊന്നിച്ച് വന്നിരിക്കുന്ന ഈ യുവാവ്. നിങ്ങളുടെ പെരുമാറ്റം വളരെ ഹൃദ്യമായിരിക്കണം. ഗ്രേക്കനായ അരിസ്റ്റോട്ടിൽ പറഞ്ഞതറിയാമോ. അതായത് നമുക്ക് ചെയ്യാനുള്ളത് നാം പഠിക്കുന്നത് എഴുതിയല്ല, പിന്നെയോ പ്രവർത്തിച്ചാണ് (പ്രവൃത്തിയിൽ കൂടിയാണ്). ഞാൻ കൂട്ടിക്കൊണ്ടുവന്ന ഈ യുവാവ് നിങ്ങളോടൊന്നിച്ച് ഇവിടെ താമസിച്ച് നിങ്ങളോടുകൂടി ഓരോന്ന് പ്രവർത്തിച്ചും, ചെയ്തും ക്രമേണ ഇവിടുത്തെ കാര്യങ്ങൾ കണ്ടും കേട്ടും മനസ്സിലാക്കിക്കൊള്ളും. പുതിയ യുവാവും നിങ്ങളോട് ചേർന്നു വന്നുകൊള്ളും. ഈ പുതിയ ആളിന്റെ പേര് മാമ്മൻ തോമസ് എന്നാണ്. നോവിസ് മാസ്റ്ററായ ദയറായിലെ സന്യാസി പ്രധാനിയെ പറഞ്ഞ് ഭരമേല്പ്പിച്ചിട്ട് മഠത്തിലും പോയി കാര്യങ്ങൾ അറിഞ്ഞശേഷം, ദയറായിൽ എത്തി ഉച്ചഭക്ഷണവും കഴിഞ്ഞ് വെയിലാറിയപ്പോൾ തിരുമേനി തിരുവല്ലാ അരമനയിലേക്ക് മടങ്ങിപ്പോയി.

ദയറായിലേക്ക് കിട്ടുന്ന യുവാക്കളെ ദയറായുടെ നിയമവലയത്തിൽ വളർത്തുന്നതോടുകൂടി അവർക്ക് ഉന്നത വിദ്യാഭ്യാസം കൊടുക്കുന്ന കാര്യത്തിലും സുപ്പീരിയറായ ദീവന്നാസ്യോസ് വളരെ ശ്രദ്ധ ചെലുത്തിയിരുന്നു. കത്തോലിക്കാ സഭയിലെ ജെസ്യൂട്ട് ഫാദേഴ്സിനെപ്പോലെ ജ്ഞാനവും അറിവുമുള്ളവരായിരിക്കണം ദയറാ അംഗങ്ങൾ എന്നതായിരുന്നു തിരുമേനിയുടെ ചിന്ത. പുതിയതായി ചേർന്ന മാമ്മന്റെ കാര്യത്തിലും സുപ്പീരിയർക്ക് സവിശേഷമായ ഒരു താല്പര്യം ഉണ്ടായിരുന്നു. പക്ഷേ, ദയറായിലെ ഉപജീവനമാർഗ്ഗം കൃഷിയിൽ നിന്നുള്ള ആദായവും മെത്രാപ്പോലീത്താ എന്ന

നിലയിൽ തിരുമേനിക്കു കിട്ടുന്ന കൈമുത്തും മാത്രമായിരുന്നു. ദയറായുടെ സാമ്പത്തികനില ആദ്യകാലത്തേക്കാൾ പിന്നീട് വളരെ പുരോഗമിച്ചിട്ടുണ്ടെന്നുള്ളത് സത്യമാണ്. എന്നാൽ അതോടൊപ്പം ദയറാ അംഗസംഖ്യയും വർദ്ധിച്ചു.

അംഗങ്ങളുടെ കോളജ് വിദ്യാഭ്യാസ പ്രശ്നമാണ് ഈ അവസരത്തിൽ ഒരു കീറാമുട്ടിയായിരുന്നത്. പക്ഷേ, എന്തു വില കൊടുത്തും തന്റെ കുഞ്ഞുങ്ങളെ - ദയറാ അംഗങ്ങളെ - വിദ്യാഭ്യാസം ചെയ്യിക്കണമെന്ന മനസ്ഥിതിക്കാരനായ തിരുമേനി, മുമ്പെന്നപോലെ ഈ പുതിയ യുവാവിനെയും കോളജ് വിദ്യാഭ്യാസത്തിനയച്ചു. തിരുച്ചിയിലെ പൊന്നയ്യ ഹൈസ്ക്കൂൾ കെട്ടിടത്തിൽ താമസിച്ചുകൊണ്ടാണ് തിരുച്ചി സെന്റ് ജോസഫിലും ജമാൽ മുഹമ്മദ് കോളജിലും പഠിച്ചത്. രോഗം പിടിപെട്ടതിനാൽ പഠനം അവിടെ തുടരുവാൻ സാധിച്ചില്ല. തിരുച്ചി സെയിന്റ് ജോസഫ് കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ എം.എ. ബിരുദം നേടി. പിന്നീട് ദയറാ വക സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് വിഭാഗത്തിൽ പ്രൊഫസറായി സേവനം അനുഷ്ഠിച്ചു.

യുവാവും ശെമ്മാശനുമായിരുന്നപ്പോൾ ചീർത്ത ശരീരപ്രകൃതക്കാരനായിരുന്നെങ്കിലും (എന്നും അങ്ങനെ തന്നെയാണ്) മറ്റെല്ലാ അംഗങ്ങളെപ്പോലെ തന്നെ കൃഷികാര്യങ്ങളിലും മറ്റു ശുശ്രൂഷാകാര്യങ്ങളിലും സന്തോഷത്തോടും ഉത്സാഹത്തോടും പങ്കുചേരുമായിരുന്നു. സന്ധ്യാരാധന കഴിഞ്ഞാൽ പിറ്റേന്ന് രാവിലത്തെ പ്രാതലിന് ദോശയും ഇഡ്ഡലിയും ഉണ്ടാക്കുന്നതിനുള്ള മാവ്, അരി, ഉഴുന്ന്, ആട്ടുക എന്നുള്ളതതായിരുന്നു പ്രധാന ജോലി. മറ്റ് ബ്രദേഴ്സിനോടൊന്നിച്ച് മാമ്മൻ ബ്രദറും (ശെമ്മാശനും) സന്തോഷസമേതം അതിൽ പങ്കുചേരുമായിരുന്നു. പള്ളിയിലേക്ക് ആവശ്യമായ മാവ് കുഴച്ച് അമ്മീറാ ഉണ്ടാക്കുന്നതിനും മാമ്മൻ ശെമ്മാശൻ മറ്റു ബ്രദേഴ്സിന്റെ മുമ്പിലായിരുന്നു. തൂമ്പാ ഉപയോഗിച്ച് പുരയിടത്തിൽ കിളയ്ക്കുന്നതിനും മടി കാണിച്ചിട്ടില്ല.

1972 മെയ് മാസം 11. അതായത് സുപ്പീരിയർ തിരുമേനിയുടെ ദേഹവിയോഗത്തിന് ആറ് അറര മാസം മുമ്പ് വലിയ അസുഖങ്ങൾ ഒന്നും തിരുമേനിക്ക് ഇല്ലാതിരുന്ന അവസരത്തിലാണ്, മാമ്മൻ ശെമ്മാശൻ വൈദികനായത്. 1989 ഡിസംബർ 28-നു പത്തനംതിട്ട നടന്ന മലങ്കര അസോസിയേഷൻ ഇദ്ദേഹത്തെ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1990 മാർച്ചിൽ റമ്പാനായി. 1991 ഏപ്രിൽ 30-ന് പരുമല വച്ച് മാത്യൂസ് ദ്വിതീയൻ ബാവാ, ജോബ് മാർ പീലക്സിനോസ് എന്ന നാമത്തിൽ അദ്ദേഹത്തെ എപ്പിസ്കോപ്പാ ആയി അവരോധിച്ചു. 1991 ജൂണിൽ ഡൽഹി സഹായമെത്രാനും 1997-ൽ ഡൽഹി മെത്രാനും ആയി നിയമിച്ചു.

വളരെ ദൂരത്ത് ഭദ്രാസനാസ്ഥാനം ആയിപ്പോയതിനാൽ ദയറായിലേക്ക് ഓടിയോടി എത്താൻ സാധ്യമല്ലല്ലോ. എങ്കിലും ദയറായിലെ പ്രധാന മീറ്റിംഗുകൾക്കും, സ്ഥാപക സുപ്പീരിയറായ ദീവന്നാസ്യോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാളിനും വന്നു സംബന്ധിച്ചുകൊണ്ടിരുന്നു. ഡയാലസിസ് ചികിത്സയിൽ ഡൽഹിയിൽ തന്നെ കഴിഞ്ഞുവന്നു. ഇപ്പറഞ്ഞ ചികിത്സാ പദ്ധതി തുടങ്ങുന്നതിന് മുമ്പ് കോട്ടയത്ത് പഴയസെമിനാരിയിൽ വർഷത്തിൽ രണ്ടു പ്രാവശ്യം നടക്കുന്ന സുന്നഹദോസുകളിലും, കല്ലാശ്ശേരി ബാവായുടെ പെരുനാളുകളിലും വന്ന് സംബന്ധിക്കുമായിരുന്നു.

ഭദ്രാസനത്തിലെ വൈദികർ വളരെ സംതൃപ്തരാണ്. ഇദ്ദേഹത്തിന്റെ ഭരണത്തിൽ ഇടവക പട്ടക്കാരുടെ ആവശ്യങ്ങൾ യഥാസമയം നിർവഹിച്ചുകൊടുത്തിരുന്നു. അദ്ദേഹത്തെ തങ്ങളുടെ ചുമലിൽ ഇരുത്തി എടുത്തുകൊണ്ടുപോകുവാൻ പോലും സന്മനസ്സുള്ളവരാണ് ഭദ്രാസനത്തിലെ വൈദികർ എന്ന് കേൾക്കുന്നു.

ദയറായിൽ അദ്ദേഹം ഒരു ഇരുനിലക്കെട്ടിടം പണിയിച്ചിട്ടുണ്ട്. മേലദ്ധ്യക്ഷന്മാർക്ക് അവിടെ താമസിക്കാൻ സൗകര്യമാണ്. അദ്ദേഹത്തിന്റെ ദേഹം ഡൽഹിയിലെങ്കിലും മനസ്സും ആത്മാവും പത്തനാപുരത്താണ്. ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ മാതാവിന്റെ ബന്ധത്തിലൂടെ ചേപ്പാട് (ആഞ്ഞിലിമൂട്ടിൽ) ഫിലിപ്പോസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 4-ാം തലമുറയിൽപെടുന്ന സഭയിലെ ഒരു മേല്പട്ടക്കാരനാണെന്ന് കുടുംബപാരമ്പര്യരേഖ പറയുന്നു. കോലഞ്ചേരി മെഡിക്കൽ കോളജ് ഹോസ്പിറ്റലിൽ ചികിത്സയിൽ ഇരിക്കുമ്പോൾ 2011 നവംബർ 20-നു രാവിലെ 7.30-ന് അദ്ദേഹം കാലം ചെയ്തു. ബോഡി എംബാം ചെയ്ത് അന്നു തന്നെ കോട്ടയം പഴയസെമിനാരിയിൽ എത്തിച്ചു. പിറ്റേന്ന് അനേക കാറുകളുടെ അകമ്പടിയോടുകൂടി ഭൗതികദേഹം പത്തനാപുരം താബോർ ദയറായിൽ എത്തിച്ചു. പിറ്റേന്ന് 22-നു ഉച്ചയ്ക്കുശേഷം, പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമ്മികത്വത്തിലും വിലപിക്കുന്ന ഒരു വമ്പിച്ച ജനാവലിയുടെ സാന്നിധ്യത്തിലും കബറടക്കി.

# 6

# പ്രിയങ്കരനായ പ്രൊഫസറും പ്രിയപ്പെട്ട വികാരിയും

പുരാതനകാലം മുതൽ വൈദ്യവൃത്തിയും വൈദിക വൃത്തിയും അധ്യാപകവൃത്തിയും ശ്രേഷ്ഠ സേവനരംഗങ്ങളായി പരിഗണിക്കപ്പെട്ടിരുന്നു. ഇന്നും അതിനു വലിയ മാറ്റം വന്നിട്ടില്ല. മൂന്നു തുറകളിലും ഒരേ സമയം പ്രവർത്തിക്കുന്നവർ ചുരുക്കമാണെങ്കിലും രണ്ടെണ്ണത്തിൽ വ്യാപൃതരാകുന്ന മനുഷ്യസ്നേഹികൾ എല്ലാവരാലും ബഹുമാനിക്കപ്പെടുന്നു. ഇവർ അംഗീകാരവും പ്രശസ്തിയും തേടുന്നവരല്ല. പദവികളും സ്ഥാനമാനങ്ങളും അവാർഡുകളും അവരെ തേടിയെത്തുകയാണ്.

നമ്മുടെ സ്മര്യപുരുഷൻ ബഹുമുഖ സിദ്ധികളുള്ള ഒരനുപമ വൈദികനായും ഒരുത്തമനായ അധ്യാപകശ്രേഷ്ഠനായും പ്രശോഭിച്ചു. ആയിരക്കണക്കിനാളുകളെ ആധ്യാത്മികവും ഭൗതികവുമായ വിവിധ രംഗങ്ങളിൽ പ്രശോഭിപ്പിച്ചു. ഒരു അധ്യാപകനായിരുന്നുകൊണ്ട് പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ എല്ലാ വിഭാഗം വിദ്യാർത്ഥികളുടെയും ആദരം പിടിച്ചു പറ്റിയതു സംബന്ധിച്ചുള്ള കാര്യം തന്റെ ശിഷ്യപ്രമുഖരിൽ ഒരാളും പ്രമുഖ പത്രപ്രവർത്തകനുമായ ഡോ. പോൾ മണലിൽ വിശദമായി വിവരിച്ചിട്ടുള്ളത് അന്യത്ര ചേർത്തിരിക്കുന്നതിനാൽ ആവർത്തനം ഒഴിവാക്കാൻ അതെല്ലാം വിടുകയാണ്. ഇംഗ്ലീഷ് ഭാഷ ശരിക്കു വശമാക്കാൻ മലയാളികളായ പലർക്കും താരതമ്യേന പ്രയാസമാണ്. തന്നിമിത്തം ലളിതസുന്ദരമായ ഭാഷയിൽ നർമ്മബോധം കൈവിടാതെ പഠിപ്പിക്കുമ്പോൾ ഏതു സമരക്കാരനായ വിദ്യാർത്ഥിയും ക്ലാസ്സ് കട്ടു ചെയ്യുകയില്ല. കോളജ് വളപ്പിലോ വൃക്ഷത്തണലിലോ ഇരുന്നു കൊച്ചു വർത്തമാനങ്ങൾ പറയുകയും വേണ്ടാത്ത ചിലതു കാണുകയും ചെയ്യുന്ന കുസൃതികുട്ടന്മാരും ജോബച്ചൻ സാറിനെ കാണുമ്പോൾ ഒച്ച വയ്ക്കാതെയും ഇടംവലം നോക്കാതെയും നടക്കുന്ന പൂച്ചയെ കാണുന്ന ഭയചകിതരായ എലിക്കുഞ്ഞുങ്ങളെപ്പോലെ ഓടി തങ്ങളുടെ മാളങ്ങളായ ക്ലാസ്സിൽ കയറുമെന്നാണ് ഒരു ശിഷ്യൻ എന്നോടു പറഞ്ഞത്. അച്ചന്റെ പുഞ്ചിരിയും മുഖത്തെ ആധ്യാത്മിക പ്രഭാവലയവും അകം നിറഞ്ഞൊഴുകുന്ന സ്നേഹവും കുട്ടികൾക്കു നന്നായി അറിയാം. മറ്റു ചില ക്ലാസ്സുകളിൽ പ്രകടമാകുന്ന ഒച്ചയും ഓലിയിടലും ഒന്നും ജോബച്ചന്റെ ക്ലാസ്സിൽ ഉണ്ടാവില്ല. അദ്ദേഹത്തെ എല്ലാവരും, ശിക്ഷ പ്രയോഗിക്കുന്ന അധ്യാപകനായല്ല രക്ഷിതാവായിട്ടാണ് പരിഗണിച്ചു വന്നത്.

ജോബച്ചന്റെ ഒരു ശിഷ്യയായ കൊട്ടാരക്കര എം.എൽ.എ. അഡ്വ. പി.

അയിഷാ പോറ്റി ഒരു ലേഖനത്തിൽ ഇങ്ങനെ പറയുന്നു: "1973-ൽ ഞാൻ പത്തനാപുരം കോളജിൽ ചേരുമ്പോൾ ഞങ്ങൾക്കു ഇംഗ്ലീഷ് പാഠങ്ങൾ പകർന്നു തന്നത് ജോബച്ചനായിരുന്നു. കുട്ടികളോട് അങ്ങേയറ്റം സ്നേഹത്തോടെ പെരുമാറിയിരുന്ന ജോബച്ചൻ കുട്ടികളെ നന്നായി നിയന്ത്രിക്കുന്നതിലും അതീവ ശ്രദ്ധാലുവായിരുന്നു. അനായാസമായ അധ്യാപനശൈലിയിലൂടെ എന്നും കുട്ടികളുടെ മനസ്സിൽ തങ്ങിനിൽക്കുന്ന നല്ലൊരധ്യാപകനായിരുന്നു ജോബച്ചൻ. എന്നെപ്പോലുള്ളവർ ഇത്രത്തോളം എത്തുന്നതിന് അദ്ദേഹത്തിന്റെ ശിക്ഷണം ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ട്." ഇതിലധികം ഒന്നും പറയേണ്ടതില്ലല്ലോ.

മെത്രാൻ സ്ഥാനത്തേക്കുള്ള ദൈവവിളി ലഭിച്ചില്ലായിരുന്നു എങ്കിൽ അദ്ദേഹം കോളജ് പ്രിൻസിപ്പലായിരുന്നു റിട്ടയർ ചെയ്തേനേ. അങ്ങനെ വന്നിരുന്നു എങ്കിൽ അതു മലങ്കരസഭയ്ക്കു പൊതുവായും ഡൽഹി ഭദ്രാസനത്തിനു പ്രത്യേകിച്ചും നികത്താനാവാത്ത നഷ്ടം ആകുമായിരുന്നു. അതിനു ദൈവം അനുവദിച്ചില്ലെന്നുള്ള വസ്തുതയാണു നാം മനസ്സിലാക്കേണ്ടത്. കാരണം ദൈവത്തിന്റെ പ്ലാൻ അനുസരിച്ചേ കാര്യങ്ങൾ നടക്കുകയുള്ളു എന്നു സാരം.

## മേപ്രാൽ പള്ളി വികാരി

പത്തനാപുരം കോളജ് പ്രൊഫസറായിരിക്കുമ്പോൾ തന്നെ ജോബച്ചൻ തന്റെ സ്വന്തം ഇടവകയായ മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയ പള്ളിയുടെ വികാരിയായി നിയമിക്കപ്പെട്ടു. 1974 മുതൽ 1990 വരെ 16 വർഷം ആ സ്ഥാനം വഹിച്ച ജോബച്ചൻ വലിയ ഒരളവിൽ വിജയിച്ച വികാരിയായി പള്ളിചരിത്രത്തിൽ നിലകൊള്ളുന്നു. ജോബച്ചൻ ഈ പള്ളിയിൽ മാത്രമേ വികാരിയായിരുന്നുള്ളു. ഭാവിയിൽ ഒരു മെത്രാപ്പോലീത്തായായി ഭരണം നടത്തുന്നതിനു ഈ ഇടവക ചുമതല ഏറെ സഹായകമായി എന്നു എടുത്തു പറയേണ്ടതുണ്ട്. ഇടവകയിൽ താമസിച്ചുകൊണ്ടു പള്ളിക്കാര്യങ്ങൾ നടത്തുന്ന ഒരു സാധാരണ വികാരിയായിരിക്കാൻ കോളജ് അധ്യാപകനായിരുന്ന അദ്ദേഹത്തിനു സാധിച്ചില്ല. അതേസമയം ഇടവകയുടെ ആവശ്യങ്ങൾക്കു ഒരു കുറവും ഒരിക്കലും വരുത്തിയിട്ടില്ല എന്നു പ്രത്യേകം ഓർക്കണം. പള്ളിയും പള്ളിക്കൂടവും പുരാതന ക്രൈസ്തവസഭകളെ സംബന്ധിച്ചിടത്തോളം ഇരട്ടക്കുട്ടികളെപ്പോലെയാണ് പള്ളി ആധ്യാത്മിക കാര്യങ്ങൾക്കു മുൻതൂക്കം കൊടുക്കുമ്പോൾ പള്ളിക്കൂടം ഭൗതിക വിദ്യാഭ്യാസത്തിനു മുൻഗണന നൽകും. മറ്റൊരുതരത്തിൽ പറഞ്ഞാൽ, ആധ്യാത്മിക മൂല്യങ്ങളിൽ അധിഷ്ഠിതമായ ഭൗതിക വിജ്ഞാനം ലഭിച്ചാലേ പൂർണ്ണത അവകാശപ്പെടാനാവൂ. പത്തനാപുരം കോളജിലെ പ്രൊഫസർ, വൈസ് പ്രിൻസിപ്പൽ എന്നീ നിലകളിലുള്ള ഭാരിച്ച ചുമതലകൾ വഹിച്ചു

കൊണ്ടിരുന്നപ്പോൾ എല്ലാ ശനിയാഴ്ച സായാഹ്നത്തിലും ജോബച്ചൻ മേപ്രാൽ പള്ളിയിൽ എത്തിയിരിക്കും. അതിനു മാറ്റമൊന്നും ഇല്ല. മേപ്രാലിൽ എത്തിയാൽ കണിയാന്തറ പടിഞ്ഞാറെ വീട്ടിലെ നൈനാൻ കത്തനാരുടെ ചാവടിയിലായിരിക്കും താമസം. അദ്ദേഹത്തോടൊപ്പം ഇടവകയുടെ എല്ലാ ആത്മീയ ആവശ്യങ്ങളും ജോബച്ചൻ നിറപടിയായി നിറവേറ്റി വന്നു. 1974 മുതൽ 1990 വരെയുള്ള കാലത്ത് കണിയാന്തറ വടക്കേപറമ്പിൽ ജോസഫ് പുന്നൻ (ബാബു) ട്രസ്റ്റിയായിരുന്നു. അദ്ദേഹം വികാരിയെ എല്ലാ വിധത്തിലും സഹായിച്ചു എന്ന വസ്തുത എടുത്തു പറയേണ്ടതുണ്ട്. ഇവരുടെ കൂട്ടായ ഭരണവും നേതൃത്വവും ഇടവകയുടെ സുവർണ്ണകാലഘട്ടമായി വിശേഷിപ്പിക്കുന്നതിലും തെറ്റില്ല. ഇക്കാലയളവിൽ ഇടവകയിൽ ആത്മീയവും ഭൗതികവുമായ നല്ല പുരോഗതി ഉണ്ടായി. 1987-ൽ മേപ്രാൽ പള്ളി വക കുരിശ്ശടി മേപ്രാൽ ജംഗ്ഷനിൽ സ്ഥാപിക്കപ്പെട്ടു. അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസിന്റെയും തോമസ് മാർ തീമോത്തിയോസിന്റെയും മുഖ്യ കാർമ്മികത്വത്തിലാണ് കുരിശ്ശടി കൂദാശ ചെയ്യപ്പെട്ടത്. തുടർന്ന് പള്ളിക്കു ഒരു പാഴ്സനേജ് നിർമ്മിക്കാൻ കഴിഞ്ഞു എന്നത് ഒരു ചെറിയ നേട്ടമല്ല. ജോബച്ചന്റെ അടുത്ത ശ്രേഷ്ഠ ബന്ധുവും ആത്മീയ ഗുരുവും ആരാധനാപുരുഷനുമായ പ. ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവായുടെ എണ്ണച്ഛായാ ചിത്രം പള്ളിയിൽ സ്ഥാപിക്കാനും കഴിഞ്ഞു.

ഒരു ഗാനഗന്ധർവനായിരുന്ന ജോബച്ചൻ മുൻ വികാരി കണിയാന്തറ പുല്ലുകാട്ടു ഫാ. കെ. ജെ. അലക്സാണ്ടർ മെമ്മോറിയൽ ക്വയർ മത്സരം ക്രിസ്തുമസ്സിനോടനുബന്ധിച്ചു സംഘടിപ്പിക്കുകയും അതു തുടർന്ന് നടത്തുകയും ചെയ്തു. സംയുക്ത ക്രിസ്തുമസ് കരോളും നടത്താൻ കഴിഞ്ഞു.

ഇടവക വികാരി, മെത്രാനായപ്പോൾ അദ്ദേഹത്തോടുള്ള സ്നേഹാദരങ്ങൾ പ്രകടിപ്പിക്കാനായി അദ്ദേഹത്തിന്റെ സപ്തതി സ്മാരകമായി മാർ പീലക്സിനോസ് സപ്തി സ്മാരക മന്ദിരം നിർമ്മിച്ചു. അത് ഇടവകയ്ക്കു പല സമ്മേളനങ്ങൾ നടത്താനുള്ള ഒരു വേദിയായി ഇന്നും നിലകൊള്ളുന്നു. വികാരിയെന്ന നിലയിൽ ശനിയാഴ്ചതോറും പള്ളിയിൽ എത്തുമ്പോൾ പലപ്പോഴും പത്തനാപുരം ദയറായിലെ ചില അംഗങ്ങളും അദ്ദേഹത്തെ അനുഗമിക്കും. പള്ളിയിൽ ആരാധനാമധ്യേ പ്രസംഗിക്കുന്നതിനും ആധ്യാത്മിക പ്രസ്ഥാനങ്ങൾക്കു നേതൃത്വം കൊടുക്കുന്നതിനുമാണ് ഇവരെ കൊണ്ടുവരുന്നത്.

അതുപോലെ തന്നെ ഇടവകയിൽ പ്രസിദ്ധരായ പല കൺവൻഷൻ പ്രസംഗകരെ ക്ഷണിച്ചു വരുത്തി വർഷംതോറും പ്രസംഗങ്ങൾ നടത്തുന്ന

തിനും ജനങ്ങളുടെ ആധ്യാത്മിക നിലവാരം ഉയർത്തുന്നതിനും ഫാ. ജോബ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പ്രമുഖ പ്രസംഗകരായ ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഫാ. ഡോ. ഒ. തോമസ് മുതലായവർ കൺവൻഷൻ പ്രസംഗക രിൽ ഉൾപ്പെടുന്നു. ജനങ്ങളോടുള്ള വികാരിയുടെ പെരുമാറ്റവും സമീപന ങ്ങളും ശ്രദ്ധേയമായിരുന്നു എന്നും അധികാരത്തിന്റെ ഗർവോ ശാസനയു ടെയും ഒറ്റപ്പെടുത്തലിന്റെയും വാക്കുകളോ ഉണ്ടായിരുന്നില്ലെന്നും ഫാ. ഡോ. ടി. ജെ. ജോഷ്വാ ഒരു ലേഖനത്തിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുണ്ട്. ഈ വികാരിയുടെ ആരാധനയും വി. കുർബാന സമർപ്പണവും ഏതൊരു വിശ്വാസിയേയും ആത്മീയ വഴികളിലൂടെ ഇമ്പങ്ങളുടെ പറുദീസാ വരെ കൂട്ടിക്കൊണ്ടുപോകുന്നു എന്നു പറയുന്നതിൽ അതിശയോക്തിയുടെ ഒരു കണിക പോലുമില്ല.

**കുരിശു കൂദാശ പെരുന്നാൾ സംബന്ധിച്ചുള്ള നിർദ്ദേശം എഴുതി അറിയിക്കുന്നു**

**Fr. Job Thomas M.A.**
Vice-Principal
St. Stephen's College
Pathanapuram **6-1-1987**

My dear Babu,

കുരിശു കൂദാശയ്ക്കും പെരുന്നാളിനുമായി രൂപവൽക്കരിച്ചിട്ടുള്ള കമ്മിറ്റി അടുത്ത ഞായറാഴ്ച ഒന്നു കൂടണമല്ലോ. അതിനുള്ള നോട്ടീസ് ഇത് സഹിതം അയയ്ക്കുന്നു. വിതരണം ചെയ്യിക്കുമല്ലോ. കറന്റിന്റെ കാര്യത്തി നെന്തു ചെയ്തു. ഞാൻ എഴുതി വച്ചിട്ടു പോയ എഴുത്തു കൊടുത്തുവോ? കൊടുത്തിട്ടെന്തായി. ഐക്കത്തറ രാജുവിനെക്കൊണ്ട് ഒന്നു വിളിപ്പിച്ചു പറ യിക്കണം. ഞാൻ രാജുവിനോടു പറഞ്ഞിരുന്നു. ഒന്നു കൂടി ഓർമ്മിപ്പിച്ചാൽ മതി. മന്ത്രിയെ കാണണമെങ്കിൽ അതിനും പോകാം. എം.ജി.എം. ലെ ബാൻഡിന്റെ കാര്യം അന്വേഷിച്ചോ? കറന്റിന്റെ കാര്യത്തിന് പ്രാധാന്യം കൊടുക്കുമല്ലോ.

രാജൻ ഇന്ന് ഉച്ചയ്ക്കു തിരുവനന്തപുരത്തിനു പോയി. ഒസ്താത്തിയോസ് തിരുമേനിയുടെ പ്രോഗ്രം ഒന്നു കൂടി ഉറപ്പാക്കണം. കൊല്ലത്ത് അരമനയിൽ വിളിച്ചു കൂറിലോസ് തിരുമേനിയെ 20–ാം തീയതിയിലെ പരിപാടി ഒന്നു കൂടി ഓർമ്മിപ്പിക്കുമല്ലോ. അല്ലെങ്കിൽ കഴിഞ്ഞ വർഷത്തെപ്പോലെ സംഭ വിച്ചെന്നിരിക്കും.

ടാബ്ലറ്റ് എഴുതുന്നതിനുള്ള മാറ്റർ ഞാൻ രാജുവിനെഴുതിയ എഴുത്തിൽ അയച്ചുകൊടുത്തിട്ടുണ്ട്. നിങ്ങൾ രണ്ടുപേരും കൂടി എരവേരിയിൽ പോയി

അത് എഴുതുവാൻ കൊടുക്കുമല്ലോ. സ്കറിയാച്ചനോട് പണി എല്ലാം പെട്ടെന്ന് തീർക്കുവാൻ പറയുമല്ലോ. നിർത്തട്ടെ.

മെത്രാഭിഷേകത്തിനു മുമ്പ് റമ്പാൻ സ്ഥാനം ലഭിച്ചതിന്റെ പശ്ചാത്തലത്തിൽ പള്ളി വികാരി സ്ഥാനത്തു നിന്നു തന്നെ മാറ്റണമെന്നഭ്യർത്ഥിച്ചുകൊണ്ട് നിരണം ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിനു, റമ്പാൻ ഇയ്യോബ് തോമസ് അയച്ച കത്താണു ചുവടെ ചേർക്കുന്നത്.

ST. JOHN'S ORTHODOX CHURCH, MEPRAL
Tiruvalla, Kerala

Vicar: Ramban Job Thomas — Date: 13-5-1990

തൃക്കൈ മുത്തി തിരുമനസ്സറിയിക്കുന്നത്,

മേപ്രാൽ പള്ളിയിലെ വികാരി സ്ഥാനത്തു നിന്ന് എന്നെ മാറ്റി പകരം മറ്റൊരു അച്ചനെ വികാരിയായി നിയമിച്ചു കല്പനയുണ്ടാകണമെന്ന് അപേക്ഷിക്കുന്നു. റമ്പാനായ ഒരു വികാരിക്ക് ഇടവകയിലെ പല കാര്യങ്ങളും ശരിയായി നടത്തുന്നതിന് പരിമിതികളുണ്ടെന്ന് തിരുമനസ്സിലേക്കറിവുള്ളതാണല്ലോ. വീട് സന്ദർശനം നടത്തുക, വിവാഹ സമയത്ത് ചെറുക്കനെ/ പെണ്ണിനെ പ്രാർത്ഥിച്ചിറക്കുന്നതിനായി പോകുക മുതലായ കാര്യങ്ങൾക്ക് ഇടവകകൾക്ക് മറ്റ് അച്ചന്മാരെ ആശ്രയിക്കേണ്ടി വരുന്നത് പലപ്പോഴും അവർക്ക് പ്രയാസമായിത്തീരുന്നുണ്ട്.

അതുകൊണ്ട് ഏറ്റവും സമീപ ഭാവിയിൽ തന്നെ ഈ ഇടവകയിൽ താമസിച്ചു പ്രവർത്തിക്കുവാൻ കഴിയുന്ന ഒരു പട്ടക്കാരനെ നിയമിച്ച് കല്പനയുണ്ടാകണമെന്ന് അപേക്ഷിക്കുന്നു.

ആത്മീയ പുത്രൻ
റമ്പാൻ ജോബ് തോമസ്

**ഒരു നന്ദി പ്രകടനം**

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി വികാരിയും ദേശത്ത്പട്ടക്കാരും പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടി കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

കർത്താവിൽ പ്രിയരെ,

ഉയർച്ച താഴ്ചകളുടെ അനേകം സംഭവങ്ങൾ കോർത്തിണക്കിയ 2009 നമ്മിൽ നിന്നും വിടപറഞ്ഞു 2010 എന്ന ഭാഗ്യവർഷത്തെ പ്രാർത്ഥനയോടെ നാം സ്വീകരിച്ചിരിക്കുന്നു. നിങ്ങൾക്കെല്ലാവർക്കും അനുഗ്രഹകരമായ പുതുവർഷം ആശംസിക്കുന്നു.

കോലഞ്ചരി ആശുപത്രിയിൽ ഒരു വർഷത്തോളം നീണ്ടു നിന്ന ചികിത്സകൾക്കുശേഷം ഡൽഹി ഓർത്തഡോക്സ് സെന്ററിൽ തിരിച്ചെത്തി ഭദ്രാസന പ്രവർത്തങ്ങളുമായി കഴിയുന്നു. 2009 സെപ്റ്റംബർ 26-ലെ മർത്ത മറിയം സമാജം അഖിലലോക സമ്മേളനം മുതൽ ഭദ്രാസനത്തിന്റെ എല്ലാ പ്രവർത്തനങ്ങൾക്കും നേതൃത്വം നൽകുന്നു. കോലഞ്ചേരി ആശുപത്രിയിൽ എന്നെ വന്നു കാണുകയും എനിക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത നിങ്ങൾ എല്ലാവരോടും എനിക്ക് കൃതജ്ഞതയുണ്ട്.

ഞാൻ ജനിച്ചു വളർന്ന എന്റെ മാതൃദേവാലയത്തിൽ നീണ്ട പതിനേഴ് വർഷം തുടർച്ചയായി വൈദികശുശ്രൂഷ നടത്തുവാൻ ഇടയായതിൽ ദൈവത്തെ സ്തുതിക്കുന്നു. പരിശുദ്ധനായ മാർ യോഹന്നാൻ മംദാനയുടെ മദ്ധ്യസ്ഥതയുടെ ശക്തി അന്നും ഇന്നും ഞാൻ തിരിച്ചറിയുന്നു. നമ്മുടെ ദേവാലയത്തോട് ചേർന്ന് ഒരു പാഴ്സനേജിന് സ്ഥലം വാങ്ങി കെട്ടിടം പണിതു എന്നറിയുന്നതിൽ സന്തോഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്യുന്നു. സമയക്രമമനുസരിച്ചുള്ള വി. കുർബാനയ്ക്കായി വരുന്ന പട്ടക്കാർ കുപ്പായം മാറുവാനോ വിശ്രമിക്കുവാനോ സ്ഥലമില്ലാതെ വളരെയധികം പ്രയാസങ്ങൾ അനുഭവിച്ചിരുന്നു. വർഷങ്ങൾ നീണ്ടുനിന്ന ഈ പ്രശ്നത്തിന് ശാശ്വതമായ ഒരു പരിഹാരം ഉണ്ടായിരിക്കുന്നു. നമ്മുടെ പള്ളിയുടെ മുൻപിൽ നമ്മുടെ ബോർഡ് വയ്ക്കുവാൻ സാധിക്കും എന്നുള്ളതും ഒരു നേട്ടം ആണ്.

നിങ്ങൾ നിർമ്മിച്ച പുതിയ കെട്ടിടം എന്റെ പേരിൽ നാമകരണം ചെയ്യുന്നു എന്ന് ബഹു. വികാരി കോശി ഫിലിപ്പച്ചൻ എന്നെ അറിയിച്ചു. നിങ്ങളുടെ ഇടയിൽ നിങ്ങൾക്കുവേണ്ടി ദൈവശുശ്രൂഷ ചെയ്ത എന്നെ എന്റെ മാതൃദേവാലയം ഇപ്രകാരം സ്നേഹിക്കുന്നതിൽ ഞാൻ നന്ദിയുള്ളവനാണ്. യാത്ര ചെയ്യുവാൻ സാധിക്കാത്തതിനാൽ അവിടെ എത്തി കൂദാശ ചടങ്ങുകളിൽ പങ്കെടുക്കുവാൻ കഴിയാത്തതിൽ വിഷമമുണ്ട്. മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയുടെ പുതിയ കെട്ടിടത്തിന് ഇയ്യോബ് മാർ പീലക്സീനോസ് സപ്തതി മന്ദിരം എന്ന നാമകരണം ചെയ്ത വികാരി, ട്രസ്റ്റി, സെക്രട്ടറി, ഭരണസമിതിയംഗങ്ങൾ എന്നിവരോടും സ്നേഹമുള്ള ഇടവകജനങ്ങളോടും എനിക്കുള്ള നന്ദിയും ഹൃദയവാത്സല്യവും സ്നേഹപൂർവ്വം അറിയിക്കട്ടെ. ഏവർക്കും ഒരിക്കൽ കൂടി പുതുവത്സരാശംസകൾ നേരുന്നു.

ശേഷം പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും കരുണകളും എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

**ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ**

**പള്ളിച്ചരിത്രം**

ഒന്നര ദശാബ്ദത്തിൽ അധികം ഫാ. ജോബ് സ്നേഹിച്ച മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളിയുടെ ഒരു ചുരുങ്ങിയ ചരിത്രം ഇതോടനുബന്ധിച്ചു ചേർക്കുന്നതു പ്രസക്തമാണെന്നു കരുതുന്നു. കിട്ടാവുന്ന വിവരങ്ങൾ എല്ലാം ശേഖരിച്ച് ഈ ചരിത്രം വിശദമായി രചിച്ചിരിക്കുന്നത് കണിയാന്തറ അരുൺ കോശി പുന്നനാണ്.

മധ്യതിരുവിതാംകൂറിൽപെട്ട അപ്പർ കുട്ടനാട് പ്രദേശത്തെ തിരുവല്ലയ്ക്ക് അടുത്തുള്ള പ്രകൃതിരമണീയമായ ഗ്രാമപ്രദേശമാണ് മേപ്രാൽ. നൂറ്റാണ്ടുകളായി ഇവിടത്തെ പുരാതന സുറിയാനി ക്രിസ്ത്യാനികൾ മാർത്തോമാ ശ്ലീഹാ സ്ഥാപിച്ച നിരണം വലിയപള്ളിയിലാണ് ആരാധന നടത്തി വന്നിരുന്നത്.

കാലാന്തരത്തിൽ ഇവിടത്തെ സഭാംഗങ്ങൾ സ്വന്തമായി മേപ്രാലിൽ ഒരു പള്ളി ഉണ്ടാകണമെന്ന് ആഗ്രഹിച്ചു. ഇതിനുവേണ്ടി പുണ്യനദിയായി കരുതപ്പെടുന്ന പമ്പയുടെ കൈവഴിയായ മേപ്രാൽ ആറിന്റെ സമീപത്തെ കുപ്പേഴത്തു പുരയിടം കണ്ടെത്തി. പള്ളിപണിയാൻ അവിടെ താമസിച്ചിരുന്ന കൊണ്ടകശ്ശേരി കുടുംബാംഗങ്ങളെ മറ്റൊരു സ്ഥലം നൽകി മാറ്റി പാർപ്പിച്ചു.

സർക്കാരിൽ നിന്നു പള്ളിക്കുള്ള അനുമതി വാങ്ങാൻ കണിയാന്തറ കിഴക്കേവീട്ടിൽ കുഞ്ഞുതൊമ്മി, പൂതിയോട്ട് ഇളവാരാലിൽ കൊച്ചുകുഞ്ഞ്, അഴിമുഖത്ത് കാരണവർ, കണിയാന്തറ കുഞ്ഞുഉമ്മൻ, പ്ലാമൂട്ടിൽ ചുമ്മാർ എന്നിവരെ ചുമതലപ്പെടുത്തി. അവർ അനുവാദം വാങ്ങി ഒരു താല്ക്കാലിക കെട്ടിടത്തിൽ പള്ളി സ്ഥാപിച്ചു. അന്നത്തെ മലങ്കര മെത്രാപ്പോലീത്താ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് 1861 വൃശ്ചികം 19-ന് ആദ്യ കുർബാന ചൊല്ലി. അന്ന് കണിയാന്തറ പടിഞ്ഞാറേവീട്ടിൽ ഔസേഫ് നൈനാൻ കത്തനാരും പൂതിയോട്ട് പുത്തൻപുരയ്ക്കൽ തോമസ് ശെമ്മാശ്ശനും ആയിരുന്നു നാട്ടിലെ ആത്മീയ പിതാക്കന്മാർ. ഔസേഫ് നൈനാൻ കത്തനാർ തലപ്പള്ളിയായ നിരണം പള്ളിയുടെ പ്രധാന ചുമതലക്കാരൻ കൂടിയായിരുന്നു. എന്നിരുന്നാലും മാർ അത്താനാസിയോസ്, നൈനാൻ കത്തനാർക്ക് പുതിയ മേപ്രാൽ പള്ളിയിൽ 41 ദിവസം തുടർച്ചയായി കുർബ്ബാന അർപ്പിക്കുന്നതിന് അനുമതി നൽകിയില്ല.

പകരമായി കോട്ടയം ഇടവഴിക്കൽ കുറിയാക്കോസ് അച്ചനേയും നിരണത്ത് പട്ടമുക്കിലച്ചനേയും വെണ്ണിക്കുളത്ത് കക്കുഴിയിൽ അച്ചനേയും പള്ളിയുടെ ചുമതല ഏല്പിച്ചു. ഇതിന്റെ കാരണം മെത്രാന്റെ നവീകരണ പ്രസ്ഥാനത്തിന് നൈനാൻ കത്തനാർ എതിരായിരുന്നു എന്നതാണ്. ഇതിൽ ക്ഷുഭിതരായ ഇടവകക്കാർ ഒന്നടങ്കം യൂയാക്കീം മാർ കൂറിലോസ് മെത്രാനെ

ക്ഷണിച്ചു വരുത്തി. 1861 മകരം 6–നു പ. യൂഹാനോൻ മാംദാനയുടെ നാമത്തിൽ പള്ളിക്ക് കല്ലിട്ട് ആരാധന നടത്താനായി നൈനാൻ കത്തനാരെ ചുമതലപ്പെടുത്തി. കല്ലിട്ട മകരം 6, 7 തീയതികളിൽ യൂഹാനോൻ മാംദാനയുടെ ഓർമ്മപ്പെരുന്നാൾ നടത്തിവരുന്നു.

ഇന്നു കാണുന്ന മേപ്രാൽ സെന്റ് ജോൺസ് ഓർത്തഡോക്സ് വലിയപള്ളി എ.ഡി. 1883–ൽ ഇടവകക്കാർ പണിതതാണ്. ഇതിന്റെ കൂദാശ നടത്തിയത് യൂയാക്കീം മാർ കൂറിലോസ് ആണ്. 1883–ൽ ഉണ്ടായ റോയൽ കോടതിവിധിപ്രകാരം പാലക്കുന്നത്ത് തിരുമേനി സഭയ്ക്കു അന്യനായി. അദ്ദേഹത്തിന്റെ അനുയായികൾ 1888–ൽ രൂപവൽക്കരിച്ചതാണ് ഇന്നത്തെ മാർതോമ്മാ സഭ. തുടർന്ന് മേപ്രാൽ പള്ളിയിൽപ്പെട്ട ചില കുടുംബങ്ങൾ മാർത്തോമ്മാ വിഭാഗത്തിൽ ചേർന്നു. അവർ മേപ്രാൽ പള്ളി ബലമായി കൈവശപ്പെടുത്തി. ഇതേ തുടർന്ന് 1896–ൽ വഴക്കുകളും ക്രിമിനൽ കേസുകളും ഉണ്ടായി. തൻമൂലം പള്ളി പൂട്ടിയിടേണ്ടി വന്നു. കാലക്രമേണ വ്യവഹാരങ്ങൾ ഒത്തുതീർന്നു. പള്ളി ഓർത്തഡോക്സ് സഭയുടെ കീഴിൽ തുടരുകയും ചെയ്തു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ അനുയായികൾ താമാരാലിൽ ഒരു മാർത്തോമ്മാ പള്ളി സ്ഥാപിക്കുകയും ചെയ്തു.

1892–ൽ കണിയാന്തറ ഔസേഫ് നൈനാൻ കത്തനാർ 64–ാമത്തെ വയസ്സിൽ അന്തരിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ പ. പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ കബറടക്കം നടത്തി. നൈനാൻ കത്തനാരാണ് നിരണം ഗ്രന്ഥവരിയുടെ ഓലകൾ സൂക്ഷിച്ചിരുന്നത്.

നൈനാൻ കത്തനാരുടെ കാലശേഷം പൂതിയോട്ട് പുത്തൻപുരയിൽ ഫാ. ചെറിയാൻ തോമസ് വികാരിയായി. ഒന്നിടവിട്ട ആഴ്ചകളിൽ കണിയാന്തറ കുഞ്ഞുതൊമ്മി കത്തനാരും കുർബ്ബാന അർപ്പിച്ചുപോന്നു. 1909–ൽ ഉണ്ടായ തർക്കങ്ങൾ മൂലം അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായാൽ വാഴിക്കപ്പെടുന്ന മെത്രാപ്പോലീത്തന്മാർ പട്ടം കൊടുക്കുന്ന കശ്ശീശൻമാർ മാത്രമേ കർമ്മാനുഷ്ഠാനങ്ങൾ നടത്താവൂ എന്ന ഉടമ്പടി തയ്യാറാക്കി പാത്രിയർക്കീസ് ബാവായ്ക്ക് സമർപ്പിച്ചു. ഈ ഉടമ്പടിയിൽ ഒപ്പ് വെയ്ക്കാൻ വിസമ്മതിച്ച വാതപ്പള്ളി കുഞ്ഞുതൊമ്മി കത്തനാരെ പാത്രിയർക്കീസ് ബാവാ മുടക്കുകയും പൂതിയോട്ട് അച്ചന് അച്ചന് കോറെപ്പിസ്കോപ്പാ സ്ഥാനം നൽകുകയും ചെയ്തു. തുടർന്ന് വീണ്ടും തർക്കങ്ങൾ ഉണ്ടായി. പള്ളി പൂട്ടി.

അന്നു മുതൽ മേപ്രാൽ പള്ളിയിൽ അന്ത്യോഖ്യാ വിഭാഗവും, വട്ടശ്ശേരിൽ തിരുമേനിയുടെ നേതൃത്വത്തിലുള്ള ഓർത്തഡോക്സ് സഭാവിഭാഗവും ചേരിതിരിഞ്ഞു നിലകൊണ്ടു. 1912–ൽ ചെറിയാൻ തോമസ് അച്ചൻ

അന്തരിച്ചു. മരണാനന്തര ശുശ്രൂഷകൾ പൂട്ടിക്കിടന്ന പള്ളി തുറന്ന് നടത്തി. പിന്നീടും ദീർഘനാൾ തർക്കങ്ങൾ നീണ്ടുനിന്നു.

1925-ൽ കണിയാന്തറ പുല്ലാട്ട് കെ. ജെ. അലക്സാണ്ടർ കത്തനാരുടെയും പൂതിയോട്ട് എബ്രഹാം കത്തനാരുടെയും നേതൃത്വത്തിൽ ചർച്ചകൾ നടത്തി പള്ളി വീണ്ടും തുറന്നു. 1958-ലെ സുപ്രീകോടതി വിധി മലങ്കര ഓർത്ത ഡോക്സ് സഭയ്ക്ക് അനുകൂലമായി തീർന്നതോടു കൂടി കക്ഷികൾ ഒന്നായി തീർന്നു.

സഭ ഒന്നായതിനുശേഷം മേപ്രാൽ പള്ളി നിരണം ഭദ്രാസനത്തിലെ തോമ്മാ മാർ ദിവന്നാസിയോസിന്റെ ഭരണത്തിൻ കീഴിലായി. അദ്ദേഹം നിയ മിച്ച പട്ടക്കാരായിരുന്നു മേപ്രാൽ പള്ളിയിൽ കുർബാന അനുഷ്ഠിച്ചു പോന്നത്.

ഈ കാലഘട്ടത്തിൽ മേപ്രാൽ പള്ളി ആത്മീയമായി പുരോഗമിച്ചു. വളരെ സമാധാനപരമായി നീങ്ങി. 1965-ൽ പൂതിയോട്ട് ചാത്താന്തറ എബ്രഹാം കശീശ്ശാ ദിവംഗതനായി.

തുടർന്ന് പൂതിയോട്ട് ജോർജ് കുര്യൻ ശെമ്മാശ്ശൻ കണ്ടനാട് ഭദ്രാസന ത്തിലെ പൗലോസ് മാർ പീലക്സീനോസിൽ നിന്ന് (പിന്നീട് ഒന്നാം ശ്രേഷ്ഠ കാതോലിക്കാ) വൈദികപട്ടം ഏറ്റ് നിരണം ഭദ്രാസന മെത്രാപ്പോലീത്താ തോമ്മാ മാർ ദീവന്നാസിയോസിനു വിധേയത്വ ഉടമ്പടി കൊടുത്ത് മേപ്രാൽ പള്ളിയുടെ വികാരിയായി. ഇദ്ദേഹത്തിന്റെ കൂടെ കൂട്ടുട്രസ്റ്റിയായി കണി യാന്തറ പുത്തൻപറമ്പിൽ തോമസ് കെ. ചെറിയാനെ (റെഞ്ചി) ഇടവക പൊതുയോഗം തെരഞ്ഞെടുത്തു. എന്നാൽ തോമസ് കെ. ചെറിയാൻ നില മ്പൂരിലേക്ക് താമസം മാറ്റുകയാൽ ട്രസ്റ്റിയായി കണിയാന്തറ വടക്കേപറ മ്പിൽ ജോസഫ് പുന്നനെ (ബാബു) തെരഞ്ഞെടുത്തു.

ഈ കാലയളവിൽ ജോർജ് കുര്യനച്ചൻ മേപ്രാലിൽ പാലം, റോഡ് മുത ലായവ ഉണ്ടാക്കുന്നതിന് നേതൃത്വം നൽകി. അതേസമയം ഇദ്ദേഹം അന്ത്യോഖ്യാ സിംഹാസനത്തിന്റെ ശക്തനായ ഒരു വക്താവ് കൂടിയായി രുന്നു. 1974-ൽ ജോർജ് കുര്യനച്ചൻ അന്ത്യോഖ്യായിൽ പോയി കുറിയാ ക്കോസ് മാർ കൂറിലോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി. ഈ നട പടി മലങ്കര അസോസിയേഷന്റെ അറിവു കൂടാതെയായിരുന്നു. അദ്ദേഹം ഒരാഴ്ചക്ക് ശേഷം മേപ്രാൽ പള്ളിയിൽ വരികയും തുടർന്ന് സമാധാനപര മായി കഴിഞ്ഞിരുന്ന ഇടവകയിൽ തർക്കങ്ങൾ ഉടലെടുക്കുകയും ചെയ്തു. അദ്ദേഹം പള്ളിമുറി കൈവശമാക്കി താമസമുറപ്പിച്ചു. ഇടവക രണ്ട് ചേരി യായി തിരിഞ്ഞു.

ഇടവകയുടെ പുതിയ വികാരിയായി കോടിയാട്ട് അലക്സാണ്ടർ

കത്തനാരെ തോമ്മാ മാർ ദീവന്നാസിയോസ് നിയമിച്ചു. കോടിയാട്ട് അച്ചന്റെ കുർബാന തടസപ്പെടുത്തുവാനായി പാത്രിയർക്കീസ് അനുകൂലികൾ ശ്രമിച്ചു. ഇതോടുകൂടി ഇടവകയിൽ കേസ്സുകളും തർക്കങ്ങളും വീണ്ടും ഉണ്ടായി. എന്നാൽ ആലപ്പുഴ ജില്ലാ കോടതിയുടെ ഉത്തരവുപ്രകാരം അദ്ദേഹത്തിന് (കൂറിലോസ് തിരുമേനി) പള്ളിയിൽ കയറുന്നതിന് വിലക്ക് ഉണ്ടായി. അതേസമയം പള്ളിമുറിയിൽ താമസിക്കുന്നതിന് അദ്ദേഹത്തിനു താൽക്കാലിക അനുമതിയും നൽകി.

ഇതേ തുടർന്ന് കൂറിലോസ് മെത്രാച്ചൻ ഒരു ചാപ്പൽ പണിത് അതിൽ കുർബാന നടത്തുകയും ചെയ്തു. ഈ കാലയളവിൽ കണിയാന്തറ ജോബ് തോമസ് അച്ചൻ (പിന്നീട് ഇയ്യോബ് മാർ പീലക്സീനോസ്) പത്തനാപുരം താബോർ ദയറായിൽ അംഗമായിരുന്നു. അദ്ദേഹത്തെ മേപ്രാൽ പള്ളിയുടെ വികാരി ആയി ഔഗേൻ ബാവാ നിയമിച്ചു. പിന്നീട് ഉണ്ടായ കോടതി ഉത്തരവിൻപ്രകാരം ഇരു വിഭാഗവും സമയം നിശ്ചയിച്ചു കുർബാന നടത്തിപ്പോന്നു. ജോബ് അച്ചൻ 16 വർഷം വികാരി ആയിരുന്നു. ഇദ്ദേഹം വികാരി ആയി സേവനമനുഷ്ഠിച്ച മലങ്കരസഭയിലെ ഏക ദേവാലയമാണ് മേപ്രാൽ പള്ളി. അന്ന് ട്രസ്റ്റിയായി വടക്കേപറമ്പിൽ ജോസഫ് പുന്നൻ ആണ് സേവനമനുഷ്ഠിച്ചത് (1974–1990).

ഈ കാലയളവിൽ മേപ്രാൽ ജഗ്ഷനിൽ ഒരു കുരിശടി സ്ഥാപിച്ചു. പാഴ്സനേജ് പണിതു. ഗായകസംഘം, സംയുക്ത ക്രിസ്തുമസ് കരോൾ മുതലായ രൂപവൽക്കരിച്ചു.

1990-ൽ കൂടിയ മലങ്കര അസോസിയേഷൻ ജോബ് അച്ചനെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. 1995-ലെ സുപ്രീംകോടതി വിധിപ്രകാരം മേപ്രാൽ പള്ളി ഓർത്തഡോക്സ് വിഭാഗത്തിന് സ്വന്തമായി ലഭിച്ചു. എങ്കിലും തുടർന്ന് തൽസ്ഥിതിയിൽ ഇരുവിഭാഗവും പള്ളിയിൽ കുർബാന അനുഷ്ഠിച്ചു പോന്നു. കാലക്രമേണ പള്ളിയിൽ അറ്റകുറ്റപ്പണികൾ നടത്താതെ പള്ളി ജീർണ്ണിച്ചു. ഇതിനൊരു മാറ്റം വരണമെന്ന ആഗ്രഹത്താൽ ഇടവക ജനങ്ങൾ ഒന്നടങ്കം മുന്നിട്ടിറങ്ങി ഇടവകപ്പൊതുയോഗം കൂടി വികാരി പുത്തൂർ പള്ളി ഗീവർഗ്ഗീസ് കത്തനാർ, ട്രസ്റ്റി വടക്കേപറമ്പിൽ അരുൺ കോശി പുന്നൻ, സെക്രട്ടറി പാണ്ടിശ്ശേരിൽ ചെറിയാൻ ഐപ്പ്, മാമ്പറമ്പിൽ ജോർജ് തോമസ്, പാലത്തിട്ട പി. എം. ചാക്കോ, ചെറുകര തോമസ് മാത്യു തുടങ്ങിയവരെ ചുമതലപ്പെടുത്തി. അവർ പ്രശസ്ത ആർക്കിടെക്കായ ഡി. ശങ്കറിന്റെ നേതൃത്വത്തിലുള്ള ഹാബിറ്റാറ്റിനെ നിർമ്മാണ പ്രവർത്തനം ഏൽപിച്ചു. 2016 ഏപ്രിൽ 23-നു പള്ളിയുടെ കൂദാശ നടത്തി.

2017-ൽ ഉണ്ടായ സുപ്രീംകോടതി വിധിയുടെ അടിസ്ഥാനത്തിൽ മേപ്രാൽ പള്ളി 1934-ലെ ഭരണഘടനപ്രകാരം ഭരിക്കപ്പെടേണ്ടതാണെന്ന്

കാണിച്ച് തിരുവല്ല മുൻസിഫ് കോടതിയിൽ ഫയൽ ചെയ്ത OS No. 32/18 കേസിന്റെ വിധിപ്രകാരം സമാന്തര കുർബ്ബാന നിർത്തലാക്കി ഉത്തരവുണ്ടായി. കേസിനു നേതൃത്വം വഹിച്ച പ്രദീപ് വർക്കി അച്ചൻ, ചെമ്പുമാലിൽ എബി സി. മാത്യു അച്ചൻ, ട്രസ്റ്റി ചെറുകര തോമസ് മാത്യു, മാമ്പറമ്പിൽ തോമസ് മാത്യു, പി. എം. ചാക്കോ പാലത്തിട്ട, ബിജു വർഗ്ഗീസ് മമ്പഴ മുതലായവർ പ്രത്യേകം അഭിനന്ദനം അർഹിക്കുന്നു.




**മേപ്രാൽ പള്ളിയിൽ കബർ അടങ്ങിയ ഫാ. നൈനാൻ, ഫാ. കുഞ്ഞു തൊമ്മി, ഫാ. കെ. ജെ. അലക്സാണ്ടർ എന്നിവരുടെ കബർ.**

# 7

# ശ്രേഷ്ഠ ഗുരുഭൂതനെപ്പറ്റി ശിഷ്യപ്രമുഖൻ

പത്തനാപുരം കോളജിലെ ശ്രേഷ്ഠ ഗുരുഭൂതനായ പീലക്സിനോസ് തിരുമേനിയെപ്പറ്റി ശിഷ്യപ്രമുഖനായ ഡോ. പോൾ മണലിൽ എഴുതുന്നു:

ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സിൽ ആദ്യം ഓടിയെത്തുന്നത് അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ക്ലാസ്സുകളാണ്. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ പ്രീഡിഗ്രിക്കു പഠിക്കുമ്പോൾ എന്റെ ക്ലാസ് ടീച്ചറും ഇംഗ്ലീഷ് അധ്യാപകനുമായിരുന്നു അന്ന് ജോബ് അച്ചനായ പീലക്സിനോസ് തിരുമേനി. ഒരു വിദ്യാർത്ഥിയുടെ ജീവിതകാലത്ത് പല അധ്യാപകർ ഉണ്ടാകുമെങ്കിലും ഓർത്തിരിക്കുന്നവർ നന്നേ കുറയും. ഇംഗ്ലീഷ് പഠിപ്പിച്ച ജോബ് അച്ചനെ എനിക്കു മാത്രമല്ല, എന്റെ ക്ലാസ്സിൽ ഉണ്ടായിരുന്നവർക്കും മറക്കാൻ കഴിയുമെന്ന് തോന്നുന്നില്ല. ഞങ്ങൾ, വിദ്യാർത്ഥികൾ ജോബ് അച്ചന്റെ ക്ലാസ്സുകൾക്കു വേണ്ടി നിത്യവും കാത്തിരിക്കുമായിരുന്നു എന്നു പറയുന്നതാവും ശരി. പ്രീഡിഗ്രിക്കു സെക്കന്റ് ഗ്രൂപ്പ് എടുത്തു സയൻസാണ് പഠിച്ചതെങ്കിലും ഡിഗ്രിക്കും ബിരുദാനന്തര ബിരുദത്തിനും ഞാൻ ഇംഗ്ലീഷ് സാഹിത്യമാണ് പഠിച്ചത്. സയൻസിൽ നിന്നും സാഹിത്യത്തിലേക്കു എന്റെ ഗതിയെ തിരിച്ചുവിടാൻ ജോബ് അച്ചന്റെ ക്ലാസ്സുകൾക്കു കഴിഞ്ഞിട്ടുണ്ടെന്നു പറയുന്നതു അതിശയോക്തിയൊന്നുമല്ല. നാദബ്രഹ്മത്തിന്റെ അനന്തമായ അനർഘനിമിഷങ്ങളായിരുന്നു അദ്ദേഹത്തിന്റെ ക്ലാസ്സുകളെന്ന് ഒറ്റ വാചകത്തിൽ പറയാം.

വിദ്യാർത്ഥി രാഷ്ട്രീയം കാമ്പസിൽ അരങ്ങുതകർക്കുന്ന കാലത്തായിരുന്നു എന്റെ പ്രീഡിഗ്രി പഠനം. സമരവും സംഘട്ടനങ്ങളും അന്നത്തെ മുഖമുദ്രയായിരുന്നു. ഗുരു-ശിഷ്യ ബന്ധത്തിൽ ഇടിവുണ്ടായി. അച്ചടക്കവും കുറഞ്ഞു. എന്നാൽ ഞങ്ങളുടെ ക്യാമ്പസിൽ ജോബ് അച്ചനുണ്ടായിരുന്നു. സ്നേഹത്തിന്റെ ആധിപത്യം മൂലം വിദ്യാർത്ഥികൾക്കു അദ്ദേഹത്തെ കണ്ടില്ലെന്ന് നടിച്ച് ഒന്നും ചെയ്യാൻ കഴിയില്ലായിരുന്നു. ജോബ് അച്ചന് ഞങ്ങളുടെമേൽ ഒരാജ്ഞാതശക്തി കല്പിച്ചുകൊടുത്തിരുന്നു.

ഇംഗ്ലീഷ് ക്ലാസ്സിൽ പത്തെഴുപതു കുട്ടികൾ കാണും. ജോബ് അച്ചന്റെ ക്ലാസ്സ് ആരും 'കട്ട്' ചെയ്യാറില്ല. അത്രയ്ക്കും രസകരമായിരുന്നു ക്ലാസ്സുകൾ. ഇംഗ്ലീഷ് ഒരു ബാലികേറാമലയായി നാട്ടിൻപുറത്തെ കുട്ടികളെങ്കിലും കരുതിയിരുന്നു. അന്ന് അത്തരക്കാർക്കു വിരസമായ ക്ലാസ്സുകൾ ആകർഷ

കമാക്കാൻ പ്രയോഗിച്ച അടവുകളും തന്ത്രങ്ങളും ഒരദ്ധ്യാപകൻ എന്ന നില യിൽ അദ്ദേഹത്തിന്റെ മികവു തെളിയിക്കുന്നതായിരുന്നു. കവിത പഠിപ്പി ക്കുമ്പോഴാണ് അദ്ദേഹത്തിലെ യഥാർത്ഥ അദ്ധ്യാപകൻ സടകുടഞ്ഞെഴു ന്നേൽക്കുക. കവിത മനോഹരമായി ചൊല്ലും. ഉച്ചാരണം അതിസൂക്ഷ്മം. അതൊരു ചൊൽക്കാഴ്ച തന്നെയായിരുന്നു. ലോക സാഹിത്യത്തെ അദ്ദേഹം പടിഞ്ഞാറൻ സീമകളിൽ നിന്നു മാലൂരിലെ കോളജിന്റെ ചുറ്റുവട്ടത്തേക്കു കൊണ്ടുവരും. കവിതയിലെ ബിംബങ്ങൾക്കും താരതമ്യങ്ങൾക്കും അദ്ദേഹം ഉദാഹരണങ്ങൾ കണ്ടെത്തുന്നതു മാലൂർ കുന്നിൽ തന്നെയാവും. അതിനു 'ഇര'യാകുന്നതു ഞങ്ങൾ, കുട്ടികൾ തന്നെ. രാഷ്ട്രീയ വൈര്യം നിറഞ്ഞു നിന്നിരുന്ന ക്യാമ്പസിൽ ജോബ് അച്ചന്റെ ക്ലാസ്സുകൾ കക്ഷിരാഷ്ട്രീയഭേദം കൂടാതെയുള്ള പൊട്ടിച്ചിരിയുടെ സ്നേഹകൂട്ടായ്മകളായിരുന്നുവെന്ന് എനി ക്കിപ്പോൾ തോന്നുന്നു. ഞങ്ങളിലെ സമരക്കാരെയും കാമുകരെയും മടിയ ന്മാരെയും മുഖംനോക്കാതെ പരിഹസിക്കുകയും ആ പരിഹാസത്തിന്റെയും വിമർശനത്തിന്റെയും സ്നേഹത്തിനു മുമ്പിൽ കുട്ടികൾ പൊട്ടിച്ചിരിക്കുകയും ചെയ്യുമ്പോൾ വിദ്യാർത്ഥികളിൽ യഥാർത്ഥ ഐക്യം പുലരുന്നതു ഞാൻ തിരിച്ചറിഞ്ഞു.

മാലൂർ കോളജിലേക്കു ഞങ്ങൾ പലപ്പോഴും വിയർത്തു കുളിച്ചാണ് നടന്നുവന്നിരുന്നത്. കോളജ് ബസ് കിട്ടിയില്ലെങ്കിൽ നടക്കുകയേ അന്ന് വഴി യുള്ളു. ഇന്നത്തെപ്പോലെ ഗതാഗതസൗകര്യം കുറവ്. അതിനാൽ ഉച്ചയ്ക്കു മുമ്പുള്ള ക്ലാസ്സുകൾ 'കട്ട്' ചെയ്തു അടുത്തുള്ള ചായക്കടയിൽ പോയി കട്ടൻകാപ്പി കുടിക്കുന്നവരുടെ എണ്ണം ഇടയ്ക്കിടെ വർധിച്ചുവന്നു. എന്നാൽ ജോബ് അച്ചന്റെ ക്ലാസ്സുകൾ ഇന്നത്തെ ഓഡിറ്റോറിയം നിൽക്കുന്ന സ്ഥലത്തെ ഓലഷെഡ്ഡിൽ നടക്കുമ്പോൾ 'ഹൗസ്ഫുൾ' ആയിരുന്നു. അച്ചൻ ഡിപ്പാർട്ടുമെന്റിൽ നിന്നും ഇറങ്ങി താഴത്തെ ക്ലാസ്സിലേക്കു വരുമ്പോൾ യേശുദേവൻ പണ്ട് ചെയ്തതുപോലെ വഴിയിൽ കാണുന്നവരെയെല്ലാം കൂട്ടി യാണ് വരവ്. ചായക്കടയിൽ ഇരിക്കുന്നവരും മരത്തിന്റെ ചുവട്ടിൽ ഇരിക്കു ന്നവരും പെൺകുട്ടികളുമായി സൊറ പറഞ്ഞിരിക്കുന്നവരും എല്ലാം ജോബ ച്ചന്റെ വീനിത ശിഷ്യന്മാരായി ക്ലാസിലേക്കു വരും. ഗുരുവിനു വേണ്ടി എല്ലാ പ്രലോഭനങ്ങളും ഉപേക്ഷിക്കുന്നതാണ് യഥാർത്ഥ ശിഷ്യത്വമെന്നു എനിക്ക് ഇപ്പോൾ തോന്നുന്നു. ഒരു അദ്ധ്യാപകൻ എന്ന നിലയിൽ ജോബച്ചനെ കുട്ടി കൾ അത്രമാത്രം ആദരിച്ചിട്ടുണ്ടെന്നു സൂചിപ്പിക്കാൻ മാത്രമേ ഇത്തരുണ ത്തിൽ കഴിയുന്നുള്ളു.

ഇയ്യോബ് മാർ പീലക്സിനോസിനെപ്പറ്റി പറയുമ്പോൾ ഇപ്രകാരം പല ഓർമ്മകളും ഉണ്ടെങ്കിലും ഗുരുനാഥൻ എന്ന നിലയിലാണ് എനിക്ക് അദ്ദേ ഹത്തെ ഏറെ ഇഷ്ടം. സ്വതന്ത്രമായി ചിന്തിക്കാനും വളരാനും കളമൊ രുക്കിത്തന്ന ഒരു അധ്യാപകനായിരുന്നു അദ്ദേഹം. അധ്യാപനത്തെ ഒരു

കലയായി കാണാമെങ്കിൽ ആ കലയിൽ അദ്ദേഹം അദ്വിതീയൻ തന്നെയായിരുന്നു. എന്നാൽ കേവലം രണ്ടു വർഷം പഠിപ്പിച്ച ഒരധ്യാപകൻ മാത്രമായിരുന്നില്ല എനിക്കദ്ദേഹം. താബോറിന്റെ അയൽക്കാരൻ എന്ന നിലയിൽ ഇയ്യോബ് മാർ പീലക്സിനോസിന്റെ സന്യാസത്തിന്റെ ഓരോ ഘട്ടത്തിന്റെയും ദൃക്സാക്ഷി കൂടിയാണ് ഞാൻ. മാമ്മൻ ബ്രദർ, മാമ്മൻ ശെമ്മാശ്ശൻ, ജോബ് അച്ചൻ, ജോബ് റമ്പാൻ എന്നിങ്ങനെ സന്ന്യാസത്തിന്റെയും സഹനത്തിന്റെയും ആദ്യകാലങ്ങൾ എന്റെ ഓർമ്മയിലുണ്ട്. എന്റെ വീട്ടുമുറ്റത്തു രാവിലെ പത്രവിതരണക്കാരൻ പത്രം കൊണ്ടുവരുന്നതും കാത്തു റോഡിൽ നിൽക്കുന്ന മാമ്മൻ ശെമ്മാശന്റെ ചിത്രം ഇപ്പോഴും മനസ്സിൽ തെളിഞ്ഞു വരുന്നു. ചാപ്പലിൽ നിന്ന് മടങ്ങുമ്പോൾ പത്രക്കാരന്റെ കൈയിൽ നിന്നു പത്രം വാങ്ങി വായിച്ചു നിൽക്കുന്ന മാമ്മൻ ശെമ്മാശ്ശനെ ഞാൻ എത്രയോ തവണ കണ്ടിരിക്കുന്നു.

താബോർ ദയറായിലെ മാമ്മൻ ബ്രദർ ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായായി മാറിയപ്പോൾ ശിഷ്യനായ ഞാൻ ഏറെ സന്തോഷിച്ചു. ദൈവം അദ്ദേഹത്തെ പല രീതിയിൽ അനുഗ്രഹിച്ചിട്ടുണ്ടെന്ന് എനിക്കറിയാമായിരുന്നു. ഒരു സന്യാസിയുടെ ശോഭയും സൗന്ദര്യവും ഹൃദയത്തിൽ മാത്രമല്ല മുഖത്തും ദർശിക്കുവാൻ കഴിയുമെന്നതിനു ഒരു ദൃഷ്ടാന്തമായിരുന്നു അദ്ദേഹം. അനന്യസാധാരണമായ ശബ്ദസൗകുമാര്യം അദ്ദേഹത്തിന്റെ മറ്റൊരു പ്രത്യേകതയായിരുന്നു. സുറിയാനി ഭാഷയിലും ഇംഗ്ലീഷിലും ഉള്ള പരിജ്ഞാനവും അധ്യാപനത്തിലുള്ള ശ്രേഷ്ഠതയും സന്യാസജീവിതത്തിലുള്ള അച്ചടക്കവും പെരുമാറ്റത്തിലും കുടുംബത്തിന്റെ കുലീനതയിലും എല്ലാം ദൈവത്തിന്റെ അനുഗ്രഹങ്ങളായിരുന്നു. ഞങ്ങളുടെ കോളജിൽ വൈസ് പ്രിൻസിപ്പലിന്റെ ചുമതലയും അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ദയറായിലോ കോളജിലോ ഭരണപരമായ പ്രവർത്തനങ്ങളിൽ ഏർപ്പെടാതെ സർഗ്ഗാത്മകമായ സന്യാസപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്ന അദ്ദേഹത്തെ ഒരു ഭദ്രാസനത്തിന്റെ ഉത്തരവാദിത്വത്തിലേക്കു നിയോഗിച്ചപ്പോൾ അതിൽ അദ്ദേഹം വിജയിക്കുമോ എന്നു സംശയിച്ചവരുണ്ട്.

പൗലോസ് മാർ ഗ്രീഗോറിയോസിന്റെ പിൻഗാമിയായി ഡൽഹി ഭദ്രാസനത്തെ നയിക്കാൻ ഇയ്യോബ് മാർ പീലക്സിനോസ് നിയുക്തനായപ്പോൾ എനിക്കും അല്പം ആശങ്കയുണ്ടായിരുന്നു. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ തലത്തിൽ നിന്നുകൊണ്ട് പ്രവർത്തിക്കാൻ കഴിയണമെങ്കിൽ അദ്ദേഹത്തിന്റെ മനസ്സിന്റെയും ബുദ്ധിയുടെയും ചിന്തയുടെയും തലത്തിൽ നിന്നുകൊണ്ട് പ്രവർത്തിക്കണം. ഇയ്യോബ് മാർ പീലക്സിനോസിനു അതു സാധിക്കുമോ എന്ന് പലരും ആശങ്കപ്പെട്ടിരുന്നു.

ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയുടെ ഡൽഹിയിലെ പ്രവർത്തനങ്ങൾ ഏറ്റവും മികവുള്ളതായിത്തീരണമെന്ന് ഞാനാഗ്രഹിച്ചു. ഒരേ

വീട്ടിൽ ജനിച്ചില്ലെങ്കിലും താബോർ ദയറായുടെ അയൽക്കാരനായി ജീവിച്ച എനിക്ക് അവിടുത്തെ ഓരോ അംഗത്തിന്റെയും വളർച്ചയിൽ വലിയ അഭിമാനമുണ്ടായിരുന്നു.

താബോർ ദയറായിൽ നിന്ന് ആദ്യം മേല്പട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത് തോമസ് മാർ തിമോത്തിയോസാണ്. പിൽക്കാലത്ത് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ. ചെന്നൈ ഭദ്രാസനത്തിന്റെ ആദ്യത്തെ ഇടയനായ സഖറിയാ മാർ ദീവന്നാസ്യോസ് ആയിരുന്നു പിന്നീട് മേല്പട്ടസ്ഥാനത്തേക്ക് വിളിക്കപ്പെട്ടത്. മൂന്നാമനായിരുന്നു ഇയ്യോബ് മാർ പീലക്സിനോസ്. തുടർന്ന് ഡോ. യാക്കോബ് മാർ ഐറേനിയോസും ഡോ. ജോസഫ് മർ ദീവന്നാസ്യോസും മെത്രാപ്പോലീത്താമാരായി. ഇവരിൽ ഡോ. ജോസഫ് മാർ ദീവന്നാസ്യോസും ഞാനും ഒന്നിച്ചിരുന്നാണ് ജോബ് അച്ചന്റെ ക്ലാസ്സിൽ പഠിച്ചത്.

എന്റെ മനസ്സിൽ ആചാര്യ സ്ഥാനത്ത് അവരോധിക്കപ്പെട്ടിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സഹായിയായി ഇയ്യോബ് മാർ പീലക്സിനോസ് ഇന്ദ്രപ്രസ്ഥത്തിലേക്ക് കടന്നുചെല്ലുമ്പോൾ എനിക്കുണ്ടായിരുന്ന ആശങ്ക, എന്റെ ഗുരുവിന് പൗലോസ് മാർ ഗ്രീഗോറിയോസ് സഞ്ചരിക്കുന്ന വേഗത്തിൽ ഓടിയെത്താൻ കഴിയുമോ എന്നായിരുന്നു.

മാർ പീലക്സിനോസ് ഡൽഹിയുടെ സാരഥിയെന്ന നിലയിൽ വിജയിക്കുക മാത്രമല്ല തന്റെ മുൻഗാമിയുടെ യശസ്സ് തിരിച്ചറിഞ്ഞു പ്രവർത്തിക്കുകയും ചെയ്തു. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സദ്നാമം തലമുറകൾ സ്മരിക്കാൻ ഉതകുന്നതരത്തിൽ ഒരു പുരസ്കാരം പീലക്സിനോസ് തിരുമേനി ഏർപ്പെടുത്തി. ദലൈലാമയ്ക്കായിരുന്നു പ്രഥമ പുരസ്ക്കാരം സമർപ്പിച്ചത്. അതുപോലെ പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സ്വപ്നമായിരുന്ന ശാന്തിഗ്രാമിന്റെ സാക്ഷാത്കാരത്തിലൂടെ പിൻഗാമിയായ പീലക്സിനോസ് തിരുമേനി ചരിത്രത്തിൽ യശോധാവള്യം അണിഞ്ഞിരിക്കുന്നു. സ്വന്തം വേദനയെ തമസ്ക്കരിച്ചുകൊണ്ട് സമൂഹത്തിന്റെ വേദനകൾ ഒപ്പിയെടുക്കാൻ ഉപകരിക്കുന്ന ധാരാളം പദ്ധതികളും പീലക്സിനോസ് തിരുമേനി നടപ്പിലാക്കി. ഭദ്രാസനത്തിലെ വൈദികരെയും അജഗണങ്ങളെയും അദ്ദേഹം ഒന്നിച്ചണിനിരത്തി. ശാരീരികമായ പരിമിതികൾ തന്റെ കർമ്മധീരതയെ തളർത്താൻ തിരുമേനി അനുവദിച്ചില്ല.

പീലക്സിനോസ് തിരുമേനിയുടെ ഭരണനേട്ടങ്ങളെപ്പറ്റിയോ അദ്ദേഹത്തിന്റെ വ്യക്തിപരമായ മറ്റു കാര്യങ്ങളെപ്പറ്റിയോ അല്ല ഞാനിവിടെ പറയാൻ ആഗ്രഹിക്കുന്നത്. ഞാൻ പറഞ്ഞത് എന്റെ ആശങ്കയെപ്പറ്റിയാണല്ലോ. മുൻഗാമിയെ എങ്ങനെയാണ് പിൻഗാമി അതിജീവിക്കുന്നത്? ഗുരുവിനെ എങ്ങനെയാണ് ശിഷ്യൻ അതിജീവിക്കുന്നത്?

മഹാപ്രതിഭാശാലിയായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ശിഷ്യനായിട്ടാണ് ഇയ്യോബ് മാർ പീലക്സിനോസ് വളർന്നുവന്നത്. പീലക്സീനോസ് തിരുമേനിയുടെ വളർച്ചയുടെ ഓരോ ഘട്ടത്തിലും മാർ ദീവന്നാസ്യോസിന്റെ സ്വാധീനമുണ്ട്. തോമ്മാ മാർ ദീവന്നാസ്യോസിന്റെ മഹത്വം മനസ്സിലാക്കിയിട്ടുള്ള ഇയ്യോബ് മാർ പീലക്സിനോസിന് തന്റെ ജീവിതത്തിന്റെ എല്ലാ വഴിത്തിരിവുകളിലും പ്രതിസന്ധികളിലും അജയ്യനായിരിക്കാൻ ഒരു പ്രയാസവും ഉണ്ടായിരുന്നില്ലെന്നാണ് ഞാൻ മനസ്സിലാക്കുന്നത്.

ഞാൻ പറഞ്ഞുവരുന്നത് ശിഷ്യത്വത്തെപ്പറ്റിയാണ്. ഗുരുവായിരിക്കുന്നതിനേക്കാൾ പ്രയാസമാണ് ശിഷ്യനായിരിക്കാൻ; മുൻഗാമിയായിരിക്കുന്നതിനേക്കാൾ പ്രയാസമാണ് പിൻഗാമിയാകാൻ. ഇക്കാര്യം മനസ്സിലാക്കിയ വ്യക്തിത്വമാണ് മാർ പീലക്സിനോസ്.

തോമ്മാ മാർ ദീവന്നാസ്യോസിന്റെ ശിഷ്യനാകാൻ കഴിഞ്ഞിട്ടുള്ളവർക്ക് അതിന്റെ മഹത്ത്വമറിയാം. താബോർ ദയറായിൽ തന്റെ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിനെ ആഴത്തിൽ മനസ്സിലാക്കിയിട്ടുള്ള ഇയ്യോബ് മാർ പീലക്സിനോസിന് ഇന്ദ്രപ്രസ്ഥത്തിൽ മാത്രമല്ല തന്റെ വേദന നിറഞ്ഞ ജീവിതത്തിലും വിജയം കൈവരിക്കാൻ കഴിഞ്ഞു. അദ്ദേഹം ഗുരുവിനെയും മുൻഗാമിയേയും തന്റെ സ്വന്തം ശരീരത്തിന്റെ വേദനയെയും അതിജീവിച്ചു.

ശിഷ്യത്വം ദൈവവിളിയോടുള്ള മനുഷ്യന്റെ പ്രത്യുത്തരമാണെന്ന് ഞാൻ കരുതുന്നു. വിളിക്കപ്പെടുന്നവരെല്ലാം ശിഷ്യരാകുന്നില്ല. ഗുരു-ശിഷ്യ ബന്ധത്തിലൂടെയാണ് ശിഷ്യത്വം പൂർണ്ണമാകുന്നത്. ദൈവമാണ് വിളിക്കുന്നത്. അബ്രഹാമും മോശയും ദൈവവിളിക്കു നൽകിയ പ്രതികരണത്തിൽ പറയുന്നത് അനുസരണവും സമർപ്പണവും അനുതാപവും ശിഷ്യത്വത്തിന്റെ നിബന്ധനയാണെന്നാണ്. ഗുരുവിനെ അതിജീവിക്കാൻ അതു മതി; മുൻഗാമിയെ അതിജീവിക്കാനും അതു മതി. പല പിൻഗാമികളും വട്ടപ്പൂജ്യമാകുന്നത് ശിഷ്യത്വത്തിന്റെ ഈ നിബന്ധന മനസ്സിലാക്കാത്തതുകൊണ്ടാണ്.

ശിഷ്യൻ എന്ന പദം ഞാൻ പുതിയനിയമത്തിൽ മാത്രമേ കണ്ടിട്ടുള്ളു. നാലു സുവിശേഷങ്ങളിലും അപ്പോസ്തോല പ്രവൃത്തികളിലും മാത്രം ഉപയോഗിച്ചിരിക്കുന്ന ഒരു പദമാണിത്. ശിഷ്യത്വം എന്നതു ദൈവവിളി മാത്രമല്ല, അതു ദൈവികമായ നിയോഗവും തിരഞ്ഞെടുപ്പുമാണ്. ക്രിസ്തു തിരഞ്ഞെടുത്ത പന്ത്രണ്ട് ശിഷ്യന്മാർ പ്രത്യേകം ശിക്ഷണത്തിന് വിധേയരായവരായിരുന്നു. അവർ ഗുരുവിന്റെ ഹിതം മനസ്സിലാക്കിയവരാണ്. ഈ ശിഷ്യന്മാർ എപ്പോഴും ഗുരുവിന്റെ കൂട്ടായ്മയിലായിരുന്നു. അവർ ഗുരുവിൽ നിന്നു കേട്ടവരും പങ്കിട്ടവരും ആയിരുന്നു.

ശിഷ്യൻ ഗുരുവിന്റെ പൂർണ്ണതയിൽ എത്തുമ്പോഴേ ശിഷ്യത്വം പൂർണ്ണ

മാകൂ. അത്തരം പൂർണ്ണതയിൽ എത്തിയ ശിഷ്യനായിരുന്നു ഇയ്യോബ് മാർ പീലക്സിനോസ്. മാർ പീലക്സിനോസ് അജയ്യനായത് ഒരു ശിഷ്യൻ എന്ന നിലയിൽ അദ്ദേഹം തന്റെ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിൽ എക്കാലവും വസിച്ചതുകൊണ്ടാണെന്ന് ഞാൻ വിശ്വസിക്കുന്നു. ഗുരു മരിച്ചാലും ശിഷ്യൻ ഗുരുവിന്റെ ഗേഹത്തിലാണ്.

സഭയിൽ മാത്രമല്ല സമൂഹത്തിലെ ഇതര രംഗങ്ങളിലും യഥാർത്ഥ ശിഷ്യന്മാരും പിൻഗാമികളും ഇല്ലാതായിരിക്കുന്ന ഇക്കാലത്ത് എന്റെ ഗുരുനാഥനായ ഇയ്യോബ് മാർ പീലക്സിനോസിന്റെ മഹത്വം ഞാൻ മനസ്സിലാക്കുന്നു.

പീലക്സിനോസ് തിരുമേനിയുടെ സപ്തതിയാഘോഷം കോലഞ്ചേരി മെഡിക്കൽ കോളജ് ആശുപത്രിയിൽ വച്ചായിരുന്നു നടത്തിയത്. വളരെ ലളിതമായി നടത്തിയ ഒരാഘോഷമായിരുന്നു അത്. തിരുമേനിക്കു ധാരാളം ശിഷ്യന്മാർ ഉണ്ടെങ്കിലും അവരെയെല്ലാം പ്രതിനിധാനം ചെയ്ത് അവിടെ പ്രസംഗിക്കാൻ എനിക്ക് അവസരം ലഭിച്ചു. അതിന് എന്നെ തിരുമേനി നേരിട്ടു വിളിച്ചത് ഒരു വലിയ അംഗീകാരമായി ഞാൻ കരുതുന്നു.



**പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ എം.ജി.ഒ.സി.എസ്.എം. ഭാരവാഹികൾ. ഇടത്തു നിന്ന്: പ്രൊഫ. ടി. ജെ. മാത്യു, ഫാ. ജോബ് തോമസ് (മാർ പീലക്സീനോസ്), ഫാ. ഡോ. എൻ. ജെ. തോമസ് (പിന്നീട് റമ്പാൻ), ഫാ. ഉമ്മൻ പി. ഏബ്രഹാം (അപ്രേം റമ്പാൻ), യൂണിറ്റ് സെക്രട്ടറി പോൾ മണലിൽ.**

# 8

# ഭരണത്തിലും കൂടുതൽ വിജയിച്ച ഡൽഹി മെത്രാപ്പോലീത്താ

പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിലെ ഇംഗ്ലീഷ് പ്രൊഫസറും വൈസ്പ്രിൻസിപ്പലുമായി താരതമ്യേന നല്ല സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ ജോബച്ചന്റെ (ഇയ്യോബ് മാർ പീലക്സിനോസ്) മെച്ചപ്പെട്ട സേവനം ഒരു പരിമിതമായ സ്ഥലത്ത് ഒതുക്കി നിറുത്താൻ ദൈവം അനുവദിച്ചില്ലെന്ന വസ്തുതയാണ് 1989 ഡിസംബർ 28-നു മലങ്കര അസോസിയേഷൻ അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുത്തതിലൂടെ നാം മനസ്സിലാക്കേണ്ടത്. 1990 മാർച്ച് 30-നു മെത്രാനായി പ. മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവായാൽ വാഴിക്കപ്പെട്ട ഇയ്യോബ് മാർ പീലക്സിനോസ് ഡൽഹി ഭദ്രാസനത്തിന്റെ അസി. മെത്രാപ്പോലീത്തായായും വൈകാതെ മെത്രാപ്പോലീത്തായായും ഉയർത്തപ്പെട്ടു. മെത്രാനായശേഷം "താങ്കൾ ദൽഹിക്കു വരാൻ ആഗ്രഹിക്കുന്നുണ്ടോ" എന്നു ഡൽഹി മെത്രാപ്പോലീത്താ ആയിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് പുതിയ മെത്രാനോട് ആരാഞ്ഞിരുന്നു എന്നും ഓർക്കേണ്ടതുണ്ട്. പുതിയ മെത്രാപ്പോലീത്താ അപ്രതീക്ഷിതമായ ഈ ആഹ്വാനത്തിനു മറുപടി നൽകുന്നതിനു മുമ്പു തന്നെ ഡൽഹിയിലെ അസിസ്റ്റന്റ് മെത്രാനായി പീലക്സീനോസ് തിരുമേനിയെ 1991 ജൂൺ 14-നു മാത്യൂസ് രണ്ടാമൻ ബാവാ നിയമിച്ചു. അദ്ദേഹം തുടർന്ന് ഒരു മാസം കഴിഞ്ഞു ജൂലൈ 18-നു ചാർജെടുത്തു. ആദ്യ നാളുകളിൽ പുതിയ തസ്തികയിൽ പ്രവർത്തിക്കുന്നതിനു സ്വാഭാവികമായും വളരെ പ്രയാസപ്പെട്ടു എങ്കിലും അദ്ദേഹം ജനഹൃദയം കവരുകയും വിജയത്തിലേക്കുള്ള ഓരോ പടിയും നടന്നു കയറുകയുമാണുണ്ടായത്. ഡോ. ഗ്രീഗോറിയോസിന്റെ പിൻഗാമിയായി പീലക്സീനോസ് വിജയിക്കുമോ എന്നു സംശയിച്ചവർ ഉണ്ടായിരുന്നു.

ചരിത്രം പരിശോധിച്ചു നോക്കിയാൽ ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പ് ഇത്തരം പ്രശ്നങ്ങളിൽ ഉണ്ടാകുന്നതായി കാണാം. പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയുടെ പിൻഗാമിയായി അത്രയും ബുദ്ധിശാലിയും പരിചയസമ്പന്നനും അല്ലെന്നു ഒട്ടധികം ജനങ്ങൾ കരുതിയ ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ വൈകാതെ ഭരണരംഗത്തു കൂടുതൽ ശോഭിച്ചതായി കാണാം. സിംഹാസനത്തെപ്പറ്റി ഒന്നും ചിന്തിക്കാതെ വിനയത്തിന്റെ താഴ്വരയിലൂടെ സഞ്ചരിച്ചു നീങ്ങിയ പ. ഔഗേൻ ബാവായുടെ ഭരണകാലത്തു മലങ്കരസഭാ സ്ഥാപകൻ മാർത്തോമ്മായ്ക്കു

പട്ടമില്ലെന്നു പറഞ്ഞ് ഇവിടത്തെ പണത്തിനുവേണ്ടി യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ, കാതോലിക്കാ സിംഹാസനത്തിന്റെ കടയ്ക്കൽ കോടാലി ഓങ്ങി സഭയിൽ കലഹത്തിന്റെ വിഷവിത്തു വിതച്ചപ്പോൾ സട കുടഞ്ഞെഴുന്നേറ്റ പ. ഔഗേൻ ബാവാ തന്റെ കഴുത്തിലെ തല പോയാലും ശരി മാർത്തോമ്മായുടെ സിംഹാസനത്തിന് എന്തെങ്കിലും പോറൽ സംഭ വിക്കാൻ സമ്മതിക്കുകയില്ലെന്നു പറഞ്ഞ് കാതോലിക്കേറ്റിന്റെ കാവൽ സേനാനിയായി മാറിയ സംഭവം ഇന്നുള്ളവർ ആരും മറക്കാൻ കാലമായി ട്ടില്ല.

രാഷ്ട്രീയ രംഗത്ത് നെഹ്റുവിനുശേഷം ആരെന്നു ചോദിച്ചവർക്കും ജന ങ്ങൾ മറുപടി നൽകിയല്ലോ. സഭാനാഥൻ അനീതിക്കും കുറുക്കുവഴികൾക്കും കുതന്ത്രങ്ങൾക്കും ഒളിച്ചു രാത്രിയിൽ സ്ഥാനം നേടുന്നവർക്കും ഒന്നും കൂട്ടു നിൽക്കുന്നില്ലെന്നു യഥാർത്ഥ സഭാവിശ്വാസികൾക്ക് ആരും പറഞ്ഞു കൊടു ക്കേണ്ട കാര്യമില്ല.

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് 1996 നവംബർ 24-നു കാലം ചെയ്തതിനെ തുടർന്ന്, ഇയ്യോബ് മാർ പീലക്സിനോസ് ഡൽഹി ഭദ്രാസ നത്തിന്റെ സമ്പൂർണ്ണ ചുമതല ഏറ്റെടുത്തു. തുടർന്നുള്ള വർഷങ്ങളിൽ ഭദ്രാ സനത്തിനുണ്ടായ നേട്ടങ്ങൾ വിസ്മയകരമെന്നേ വിശേഷിപ്പിക്കാനാവൂ. പുതിയ പുതിയ പള്ളികൾ, സ്ഥാപനങ്ങൾ, വിദ്യാലയങ്ങൾ, ശാന്തിഗ്രാം പോലെയുള്ള വൻ ഗ്രാമീണ വികസന പദ്ധതികൾ മുതലായവ ഭദ്രാസന ത്തിന്റെ മുഖഛായയും കർമ്മശേഷിയും പൂത്തുലയാൻ സഹായിച്ചു. പുതിയ മെത്രാപ്പോലീത്തായുടെ രണ്ടു ദശാബ്ദത്തെ നിസ്തന്ദ്രമായ പ്രവർ ത്തനങ്ങൾ മൂലം, ആഗോളവ്യാപകമായ ഇന്ത്യൻ ഓർത്തഡോക്സ് സഭ യുടെ 30 ഭദ്രാസനങ്ങളിലെ പ്രവത്തനങ്ങളുടെ അടിസ്ഥാനത്തിൽ ഒന്നാം സ്ഥാനത്ത് ഡൽഹി എത്തി എന്നതാണു ഏറ്റവും അഭിനന്ദനീയമായ സംഭവം. ഡൽഹി ഭദ്രാസനത്തിലും ഉത്തരേന്ത്യയിലെ ചില കേന്ദ്രങ്ങളിലും ഭദ്രാസനത്തിന്റെ കീഴിൽ വരുന്ന ഗൾഫിലെ ഏതാനും സ്ഥലങ്ങളിലും പള്ളി കളും ഇടവകകളും മറ്റും പ്രത്യക്ഷപ്പെട്ടു. ഇതിനിടയിൽ പ്രമേഹരോഗം മൂർച്ഛിക്കുകയും വൃക്ക മാറ്റി വയ്ക്കുകയും ചെയ്തു എങ്കിലും അതൊന്നും മെത്രാപ്പോലീത്തായുടെ ഭദ്രാസന പ്രവർത്തന രംഗത്തെ ഉത്സാഹത്തെയും ദർശനത്തെയും കാര്യമായി ബാധിച്ചില്ലെന്നുള്ളതാണ് അദ്ഭുതകരം. ദൈവാ ശ്രയത്തോടെ വേദനകളെ നേരിട്ട അദ്ദേഹം വിശ്രമജീവിതത്തിനു നിന്നില്ല. ഇറാക്ക് മേഖലയിൽപ്പെട്ട പരിശുദ്ധനും 523-ൽ രക്തസാക്ഷി മരണം പ്രാപിച്ച വ്യക്തിയുമായ പീലക്സിനോസിന്റെ നാമം ഡൽഹി മെത്രാപ്പോലീത്താ സ്വീകരിച്ചത് ഇറാക്കിലെ പരിശുദ്ധൻ ഒരു പണ്ഡിതനും, എഴുത്തുകാരനും തത്വജ്ഞാനിയും ശക്തനായ പ്രഭാഷകനും ആയിരുന്നതുകൊണ്ടാണത്രെ. ഇയ്യോബ് തിരുമേനി തന്റെ മേല്പട്ടസ്ഥാനത്തിനു അനുയോജ്യമായ

വിധത്തിൽ പ്രവർത്തിച്ചു എന്നുള്ളതിനു രണ്ടുപക്ഷമില്ല. ഡൽഹി ഭദ്രാസനത്തിന്റെ പൂർണ്ണ ചുമതല 2002 ഡിസംബർ 27-നു ഡൽഹി ഹൗസ്ഖാസ് സെന്റ് മേരീസ് കത്തീഡ്രലിലെ സുന്ത്രോണിസോ ശുശ്രൂഷയോടു കൂടിയാണു ഭരമേറ്റത്. പിന്നോക്ക പ്രദേശമായ ഹരിയാനയിലെ സോണയിലുള്ള 20 ഏക്കർ സ്ഥലത്ത് 1998-ൽ ആരംഭിച്ച വികസന പ്രവർത്തനം പാവപ്പെട്ട ജനങ്ങളുടെ പ്രാഥമിക ജീവിത സൗകര്യ വികസനം, ആരോഗ്യ സംരക്ഷണം, സ്ത്രീകളുടെ ശുചിത്വ പ്രശ്നങ്ങൾ മുതലായവ ആയിരുന്നു തിരുമേനി നടത്തിയ മുഖ്യ ഗ്രാമീണ പുനരുദ്ധാരണ പരിപാടി (അവിടത്തെ അടിസ്ഥാന വിദ്യാഭ്യാസ ആരോഗ്യ പ്രവർത്തനങ്ങളുടെയെല്ലാം വിശദമായ വിവരങ്ങൾ അന്യത്ര പ്രത്യേകമായി ചേർത്തിട്ടുണ്ട്). പല സ്ഥലങ്ങളിലും ശാന്തിഗ്രാം മാതൃകയിൽ പ്രവർത്തനം സംഘടിപ്പിക്കണമെന്നതായിരുന്നു തിരുമേനിയുടെ ലക്ഷ്യം എന്നദ്ദേഹം തന്നെ പറഞ്ഞിട്ടുമുണ്ട്.

ഭദ്രാസനത്തിലെ എല്ലാ ആധ്യാത്മിക പ്രസ്ഥാനങ്ങളും വളർന്നു വികസിച്ചു. താണതലത്തിലുള്ള പ്രവർത്തനങ്ങളിലൂടെ ആരംഭിച്ചു ഭദ്രാസനം മുഴുവൻ ആത്മിക ചൈതന്യം പ്രസരിപ്പിക്കാൻ കഴിവുള്ള വൈദികരുടെ സ്നേഹവും സേവനനിർഭരമായ പ്രവർത്തനങ്ങളും തിരിച്ചുവിടുന്നതിൽ തിരുമേനി 100 ശതമാനം വിജയിച്ചു. ദേശീയ തലസ്ഥാനത്തു തന്നെ 14 ആരാധനാലയങ്ങൾ നിർമ്മിക്കാൻ സാധിച്ചു. ഭദ്രാസനത്തിലെ ഇതര സ്ഥലങ്ങളിൽ മുപ്പതു പള്ളികളും രൂപംകൊണ്ടിരുന്നു.

ഇതിനു പുറമെ ഡൽഹി ഭദ്രാസനത്തിൽ വരുന്ന യു.എ.ഇ. യിൽ മൂന്നു പള്ളികൾ കൂടെ സ്ഥാപിച്ചു. ഇരുപതു വിദ്യാഭ്യാസ സ്ഥാപനങ്ങളും ന്യൂഡൽഹിയിലെ ആയാ നഗറിൽ സെന്റ് മേരീസ് മെഡിക്കൽ സെന്ററും തുറന്നു. ഇതെല്ലാം സാധിച്ചത് ജനങ്ങളുടെ കഴിവുകളെയും മഹത്തായ ലക്ഷ്യങ്ങളെയും ചലനാത്മകമായി തിരിച്ചുവിട്ടുകൊണ്ടാണ്. സഭാ സേവന പ്രതിഷ്ഠയെടുത്ത ഒരു പറ്റം സമർത്ഥരായ വൈദികരുടെ സഹായവും എല്ലാ ഓർത്തഡോക്സ് സഭാംഗങ്ങളുടെയും പൂർണ്ണ പിന്തുണയും തിരുമേനിക്കു നേടാൻ കഴിഞ്ഞതുകൊണ്ടാണു വൻ നേട്ടങ്ങൾ കൈവരിക്കാൻ സാധിച്ചത്.

യുവജനങ്ങളുടെ, വിശിഷ്യ ഡൽഹിയിൽ ജനിച്ചു വളർന്ന യുവതീയുവാക്കളുടെ ഭാവി തിരുമേനിയുടെ പ്രത്യേക ശ്രദ്ധയിൽ ഉണ്ടായിരുന്നു. കേരളത്തിലെ സഭാംഗങ്ങൾ പൊതുവെ ക്രൈസ്തവ മൂല്യങ്ങളുടെ അന്തരീക്ഷത്തിലാണു വളർന്നുകൊണ്ടിരിക്കുന്നത്. എന്നാൽ ബാഹ്യകേരളത്തിലെ യുവജനങ്ങൾ ബഹുമത പശ്ചാത്തലത്തിലാണു വളരുന്നത്. ഉത്തരേന്ത്യയിൽ നിലവിലുള്ള സ്ഥിതിഗതികളുമായി ഇണങ്ങിപ്പോകാനുള്ള സാധ്യതയാണിവർക്കുള്ളത്. തന്നിമിത്തം മാതാപിതാക്കൾ ഉത്തമ ക്രിസ്തീയ

ജീവിതം നയിച്ച് മക്കൾക്കു നല്ല മാതൃകയാകണം. എന്നാൽ പലപ്പോഴും ഇതു പലർക്കും സാധിക്കാതെ വരുന്നു. ഇതു മനസ്സിലാക്കി തിരുമേനി പരമ്പരാഗത ക്രിസ്തീയ മൂല്യാടിസ്ഥാനത്തിലുള്ള ജീവിതരീതി പിന്തുടരാൻ യുവജനങ്ങളെ പ്രേരിപ്പിക്കുന്നതിനു സഹായമായ രീതിയിൽ ഇന്ത്യൻ ഓർത്തഡോക്സ് ഡയസ്പോറ പ്രസ്ഥാനം ആരംഭിച്ചു. ഈ പുതിയ ആധ്യാത്മിക പ്രസ്ഥാനം സമ്മേളനങ്ങൾ നടത്താനും, എക്യുമെനിസം എന്തെന്നു മനസ്സിലാക്കാനും സഹായിച്ചു.

പ്രായം കൂടി വരുന്നതോടെ മെത്രാപ്പോലീത്താ രോഗവും വേദനയും എല്ലാം മറന്നു ആന്തരികമായി അദ്ദേഹം യുവത്വത്തിന്റെ തുടിപ്പുകളിലായിരുന്നു. സഞ്ചാര സ്വാതന്ത്ര്യം നിയന്ത്രിക്കപ്പെട്ടപ്പോൾ അതിരുകളില്ലാത്ത സാങ്കേതിക വിദ്യകളിലൂടെ - കമ്പ്യൂട്ടർ, ഇമെയിൽ, ഐപാഡ്, ഇന്റർനെറ്റ്, ടി.വി., മൊബൈൽ മുതലായ ആധുനിക സംവിധാനങ്ങളിലൂടെ - വൈദികർ, ഇടവകജനങ്ങൾ, സഭാധികൃതർ, രാഷ്ട്രനേതാക്കൾ മുതലായവരുമായി സംസാരിക്കുകയും സംവദിക്കുകയും ആശയ വിനിമയം നടത്തുകയും ചെയ്തു. ഇത്രയധികം അത്യാധുനിക സാങ്കേതിക വാർത്താ വിനിമയ മാർഗ്ഗങ്ങൾ ഉപയോഗിച്ചു പ്രിയപ്പെട്ട ജനങ്ങളുമായി ബന്ധപ്പെട്ട മറ്റൊരു മെത്രാപ്പോലീത്തായെ മലങ്കരസഭയ്ക്കു ഇതുവരെ കാണാൻ കഴിഞ്ഞിട്ടില്ല. “കട്ടിലും കസേരയും സദാ സ്വന്തം സിംഹാസനങ്ങളാക്കി” മാറ്റിയ വൃക്കരോഗിയും സ്നേഹനിധിയുമായുള്ള ഇടവക മെത്രാപ്പോലീത്താ പട്ടക്കാരുടെയും കുടുംബാംഗങ്ങളുടെയും സുഖദുഃഖങ്ങളും സാമ്പത്തിക പ്രശ്നങ്ങളും വേണ്ടവിധത്തിൽ ശ്രദ്ധിച്ചിരുന്നു. സംതൃപ്തരായ നല്ല വൈദികരാണ് ഭദ്രാസനത്തിന്റെ ജീവനാഡി എന്ന് മെത്രാപ്പോലീത്താ നേരത്തെ മനസ്സിലാക്കിയിരുന്നു. അതുകൊണ്ടാണ് ഡൽഹി ഭദ്രാസനം കുറഞ്ഞ സമയം കൊണ്ടു അഭിനന്ദനീയമായ ആദ്ധ്യാത്മിക ഭൗതിക ലക്ഷ്യങ്ങളിൽ ഓടി എത്തിച്ചേർന്നത്. കർണ്ണാനന്ദകരമായ ശബ്ദമാധുരിയാൽ അനുഗ്രഹിക്കപ്പെട്ട മെത്രാപ്പോലീത്തായുടെ ആരാധനയിൽ സംബന്ധിക്കുന്ന എല്ലാവരുംതന്നെ പലപ്പോഴും ഇമ്പങ്ങളുടെ സ്വർഗ്ഗീയമായ ആത്മീയ അനുഭവങ്ങളിലായിരിക്കും. എത്തിച്ചേരുക. തന്നിമിത്തം പലരും അദ്ദേഹത്തെ ഓർത്തഡോക്സ് സഭയുടെ ‘വാനമ്പാടി’ എന്നു ന്യായമായും വിശേഷിപ്പിച്ചിട്ടുണ്ട്. എവിടെ സ്നേഹമുണ്ടോ അവിടെ ദൈവമുണ്ട് എന്ന സമീപനമായിരുന്നു തിരുമേനിക്ക് ഇതര മതങ്ങളോടുള്ള മനോഭാവം. മലങ്കരസഭയുടെ ആരാധനാ ജീവിതത്തിന്റെ പ്രത്യേകത അതു സ്നേഹത്തിലും സേവനത്തിലും അടിസ്ഥാനപ്പെടുത്തിയിട്ടുള്ളതാണ്. ആവശ്യമെങ്കിലും സുവിശേഷ പ്രചരണവും മത പരിവർത്തനവും ഒന്നും സുപ്രധാനപ്പെട്ട ആനുകാലിക പ്രശ്നങ്ങളായി ഇവിടെ മാറുന്നില്ല. നമ്മുടെ സഭ ഒരു ആരാധനാ സഭയാണെന്നും വിശ്വാസികളുടെ സ്വയ ശുദ്ധീകരണമാണ് സഭയുടെ

ലക്ഷ്യമെന്നും തിരുമേനി പലപ്പോഴും അനുസ്മരിപ്പിക്കുമായിരുന്നു. നാം അശുദ്ധരായിരിക്കുമ്പോൾ ലോകത്തിൽ എങ്ങനെ നമുക്കു നല്ല മാറ്റങ്ങൾ കൈവരുത്താൻ കഴിയും എന്ന് തിരുമേനി ചോദിക്കുമായിരുന്നു.

മലങ്കരസഭയിലെ ഒരേ വിശ്വാസമുള്ളവർ സഭയിലെ നിസ്സാര കാര്യങ്ങളുടെ പേരിൽ ഭിന്നിക്കാതെ സ്നേഹത്തിന്റെ ആത്മാവിൽ ഐക്യത്തിന്റെ ശീതളഛായയിൽ എത്തി ലോകത്തിൽ ദൈവരാജ്യം സ്ഥാപിക്കുകയും ജനങ്ങളെ സേവിക്കുകയും ചെയ്യണമെന്ന് സ്നേഹരൂപനായ ദൈവത്തിന്റെ പ്രതിച്ഛന്ദമായ തിരുമേനി ആത്മാർത്ഥമായി അഭിലഷിച്ചിരുന്നു.



**റമ്പാൻ സ്ഥാനദാനത്തിനു ശേഷം പ. മാത്യൂസ് പ്രഥമൻ ബാവാ, മാത്യൂസ് മാർ കൂറിലോസ് (പ. മാത്യൂസ് രണ്ടാമൻ ബാവാ), തോമസ് മാർ തീമോത്തിയോസ് (പ. ദിദിമോസ് പ്രഥമൻ ബാവാ) എന്നിവർക്കൊപ്പം.**

# 9

# ഡൽഹിയിലെ ശാന്തിഗ്രാം നൂറുമേനി വിളഞ്ഞ വയൽ

തിരുമേനി ഏറ്റവും പ്രതീക്ഷയോടെ ആരംഭിച്ച പ്രസ്ഥാനമാണ് ഹരിയാനയിലെ മണ്ഡവാർ ഗ്രാമത്തിലെ ശാന്തിഗ്രാം എന്ന പദ്ധതി. ആശ്രയഹീനരും ആലംബരഹിതരുമായ ആളുകളുടെ സമഗ്രമായ വളർച്ചയും അഭിവൃദ്ധിയും പ്രതീക്ഷിച്ച് ഈ സ്ഥാപനം 1998 നവംബർ മാസമാണ് ആരംഭിക്കുന്നത്. ഏകദേശം 22 ഏക്കർ സ്ഥലത്തുള്ള ഈ സംരംഭത്തിലൂടെ ഇവിടെയുള്ള അനേകർക്കു വിദ്യാഭ്യാസത്തിന്റെയും പ്രതീക്ഷയുടെയും തിരിനാളങ്ങൾ പകർന്നുകൊടുക്കുവാൻ ഇടയായി.

ഭാരതത്തിന്റെ തലസ്ഥാന നഗരിയായ ഡൽഹിയോട് വളരെ അടുത്തു കിടക്കുന്ന സ്ഥലമാണെങ്കിലും വിദ്യാഭ്യാസവും അറിവിന്റെ പ്രകാശവും ഒട്ടും എത്തിയിട്ടില്ലാത്ത ഈ ചെറു ഗ്രാമവും ചുറ്റുപാടുമുള്ള ഗ്രാമങ്ങളും കാർഷികവൃത്തി കൊണ്ട് ഉപജീവനം കഴിക്കുന്നവരുടേതായിരുന്നു. മദ്യത്തിനും മയക്കുമരുന്നിനും അടിമകളായി കൊള്ളയും കൊള്ളിവെപ്പും കൊണ്ടും നടന്നിരുന്ന ഇവർ നിസാര കാര്യങ്ങൾക്കുപോലും ജീവനെടുക്കാൻ മടിയില്ലാത്തവർ ആയിരുന്നു. സ്ത്രീകളെ അടിമകളെപ്പോലെ കരുതിയിരുന്നവർ. ഭീകരമായ ജാതിവ്യവസ്ഥ നിലനിന്നിരുന്ന സ്ഥലം. കൃഷിയും കന്നുകാലികളും മാത്രം ഉപജീവനമാർഗ്ഗം. രോഗങ്ങൾ ചികിത്സിക്കപ്പെടാതെ മറ്റുള്ളവരിലേക്ക് പടർത്തുകയും അകാലത്തിൽ പൊലിഞ്ഞു പോവുകയും ചെയ്തിരുന്ന ജീവിതങ്ങൾ. അന്ധവിശ്വാസങ്ങളുടെയും അജ്ഞതയുടേയും നടുക്കടലിൽ മുങ്ങി ഇരുന്നവർ. ഇവിടേക്കാണ് സുവിശേഷവുമായി തിരുമേനി ഇറങ്ങി വരുന്നത്.

അന്ധകാരത്തിൽ ഇരിക്കുന്നവർക്ക് പ്രകാശം പകർന്നുകൊടുക്കുന്നതാണ് യഥാർത്ഥ സുവിശേഷം എന്ന് പഠിപ്പിച്ച അഭിവന്ദ്യ തിരുമേനി, വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഈ സമൂഹത്തെ മാറ്റിയെടുക്കുവാൻ സാധിക്കുകയുള്ളു എന്ന് തിരിച്ചറിഞ്ഞു. അതിൻപ്രകാരം ഒരു ചെറിയ പാഠശാല ആരംഭിക്കുകയും ഗ്രാമങ്ങളിലെ കുട്ടികളെ അവിടേക്ക് കൊണ്ടുവന്നു പഠിപ്പിക്കുവാനുള്ള ക്രമീകരണം ചെയ്യുകയും ചെയ്തു. അടുത്തിടപഴകിയപ്പോഴാണ് തിരിച്ചറിഞ്ഞത്, അവരിൽ പലരും പല്ലു തേക്കുകയും കുളിക്കുകയും ഒന്നും ചെയ്യാത്തവരാണെന്ന യാഥാർത്ഥ്യം. ശാന്തിഗ്രാമിന്റെ പ്രഥമ അമരക്കാരിയായി അഭിവന്ദ്യ തിരുമേനി കൽപ്പിച്ചാക്കിയ സൂസൻ ആന്റി എന്ന് വിളിക്കുന്ന അമ്മുക്കുട്ടിയും അവരോടൊപ്പം ഇവിടെ താമസിച്ചിരുന്ന

വൈദിക വിദ്യാർത്ഥികളും ചേർന്ന് ഗ്രാമവാസികളായ കുഞ്ഞുങ്ങളെ കുളിപ്പിക്കുകയും പല്ല് തേപ്പിക്കുകയും ഡൽഹിയിലും പരിസരപ്രദേശത്തുമുള്ള സഭാമക്കൾ എത്തിച്ചുകൊടുത്ത വസ്ത്രങ്ങളൊക്കെയും അണിയിക്കുകയും ചെയ്തപ്പോൾ ഗ്രാമവാസികളിൽ സന്തോഷവും ഉത്സാഹവും അലയടിച്ചു. അത് ഈ സ്ഥാപനത്തോടുള്ള അവരുടെ കൂറും സ്നേഹവും അടുപ്പവും വർദ്ധിപ്പിക്കുവാൻ ഇടയാക്കി. ഈ സ്ഥാപനത്തിന്റെ ആത്മാർത്ഥത തിരിച്ചറിഞ്ഞ അനേകം കുട്ടികൾ ഇവിടേക്ക് വരാൻ തുടങ്ങിയപ്പോൾ ഒരു ചെറിയ വിദ്യാഭ്യാസ സ്ഥാപനം അവിടെ ആരംഭിക്കുകയും ഇന്ന് അത് വളർന്ന് ഏകദേശം അഞ്ഞൂറ് കുട്ടികൾ പഠിക്കുന്ന സി.ബി.എസ്.ഇ. സ്കൂളായി വളരുകയും ചെയ്തു.

ഗ്രാമങ്ങളെ കൂടുതൽ അടുത്തറിഞ്ഞപ്പോളാണ് അവിടെ ധാരാളം ആളുകൾ രോഗങ്ങൾ മൂലം ഭാരപ്പെടുന്നുണ്ട് എന്ന യാഥാർത്ഥ്യം മനസ്സിലായത്. 15 കീലോമീറ്റർ ചുറ്റളവിൽ ആശുപത്രികൾ ഒന്നുമില്ലാതെ ഈ ഗ്രാമങ്ങളിലെ പലരും രോഗങ്ങൾക്ക് ചികിത്സ തേടുകയോ പ്രതിരോധിക്കുകയോ ചെയ്യാറില്ലായിരുന്നു. തന്മൂലം രോഗങ്ങൾ മറ്റുള്ളവരിലേക്ക് പടരുകയും പലരും അകാലത്തിൽ ഇഹലോകവാസം വെടിയുകയും ചെയ്തുവന്നു. ഒട്ടധികം ശിശുമരണങ്ങളും സ്ത്രീരോഗങ്ങളും സമൂഹത്തെ വല്ലാതെ വേദനിപ്പിച്ചിരുന്നു. ഇത് തിരിച്ചറിഞ്ഞ തിരുമേനി അവരെ സഹായിക്കുവാൻ മുന്നിട്ടിറങ്ങുകയും ഒരു ചെറിയ ആശുപത്രി സ്ഥാപിക്കുകയും ചെയ്തു. ആഴ്ചയിൽ രണ്ടുതവണ ഡൽഹിയിൽ നിന്ന് ഡോക്ടറെ അയക്കുകയും അവിടെയുള്ളവർക്കു സൗജന്യ വൈദ്യസഹായം നൽകുകയും ചെയ്തു. ഈ ഉദ്യമത്തിലൂടെ ആളുകളെ ബോധവത്കരിക്കുവാനും സമൂഹത്തിൽ കൃത്യമായ മാറ്റങ്ങൾ ഉണ്ടാക്കുവാനും നമുക്ക് സാധിച്ചു. ഇപ്പോഴും അവിടെ വരുന്നവർക്കൊക്കെയും സൗജന്യ വൈദ്യസഹായം നൽകുവാനായി ഒരു ചെറിയ ക്ലിനിക് പ്രവർത്തിക്കുന്നു എന്നുള്ളത് വളരെ സന്തോഷജനകം തന്നെ.

പിന്നീട് തിരുമേനി ശ്രദ്ധിച്ചത് നിരാലംബരും അനാഥരുമായ കുഞ്ഞുങ്ങളിലേക്കാണ്. മാതാപിതാക്കൾ ഉപേക്ഷിച്ചവരും നഷ്ടപ്പെട്ടവരും ആയി കുറെയേറെ കുഞ്ഞുങ്ങളെ ശാന്തിഗ്രാമിൽ താമസിപ്പിക്കുവാൻ തിരുമേനിക്ക് സാധിച്ചു. ഒരു പിതാവിന്റെ വാൽസല്യത്തോടെ അവർക്കുവേണ്ട എല്ലാം നിറവേറ്റി കൊടുക്കുവാൻ തിരുമേനി പ്രത്യേകം ശ്രദ്ധിക്കുകയും ചെയ്തിരുന്നു. കുട്ടികൾ തിരുമേനിയെ അപ്പച്ചൻ എന്നാണ് വിളിച്ചിരുന്നത്. സമൂഹത്തിലെ മറ്റു കുട്ടികളെപ്പോലെ എല്ലാ സന്തോഷങ്ങളും അനുഭവിച്ചു വളരുന്നതിനു വേണ്ട ക്രമീകരണങ്ങൾ ചെയ്യുവാൻ തിരുമേനി പ്രത്യേകം നിർദ്ദേശിച്ചിരുന്നു. കുട്ടികളെ കാണുവാൻ തിരുമേനി ശാന്തിഗ്രാമിലേക്കും തിരുമേനിയെ കാണുവാൻ കുട്ടികൾ അരമനയിലേക്കും പോകുന്നത് പതിവാ

യിരുന്നു. അരമനയിൽ ചെന്നാൽ കുട്ടികൾ തിരുമേനിയുടെ മുറിയിലാണ് ഇരിക്കുകയും കിടക്കുകയും മറ്റും ചെയ്യുക. തിരുമേനിയുടെ മടിയിൽ ഇരിക്കുകയും തിരുമേനിയുടെ കസേരയിൽ പോലും ഇരുന്നുകൊണ്ട് ടി.വി. കാണുകയോ ഒക്കെ ചെയ്തിരുന്നത് കുട്ടികൾക്ക് വലിയ സന്തോഷവും പ്രചോദനവും അതിലേറെ തിരുമേനിയോട് അടുപ്പവും സൃഷ്ടിച്ചു. രോഗിയായി കോലഞ്ചേരി ആശുപത്രിലേക്കുള്ള മടക്കയാത്രയ്ക്ക് മുമ്പ് യാത്രയാക്കാൻ എയർപോർട്ടിലെത്തിയ ഈ കുട്ടികളുടെ നിലവിളി ആരുടെയും ഹൃദയം ഭേദിക്കുന്നതായിരുന്നു.

തിരുമേനിയെ കാണുവാൻ ആളുകൾ വരുമ്പോൾ കൊടുക്കുന്നതായ സംഭാവനകളെല്ലാം തുറന്നുപോലും നോക്കാതെ ഭദ്രാസന സെക്രട്ടറി അച്ചനെ ഏൽപിച്ചിരുന്നത് ഈ സമയത്ത് ഓർക്കുന്നു. “ഇതെന്റെ കുഞ്ഞുങ്ങൾക്ക് ഉള്ളതാണ്” എന്ന് പറഞ്ഞ് ശാന്തിഗ്രാമിന്റെ ആവശ്യങ്ങൾക്കായി ആ പൈസ നൽകും. തിരുമേനിയുടെ ജീവിതത്തിൽ ലഭിച്ച എല്ലാ സമ്പാദ്യങ്ങളും തിരുമേനി നൽകിയത് ഈ പ്രസ്ഥാനത്തിനാണ്. ഗുരുതര രോഗാവസ്ഥയിൽ തന്റെ സെക്രട്ടറിയായിരുന്ന റമ്പാച്ചനെ വിളിച്ച് തന്റെ കാലശേഷം എല്ലാ സമ്പാദ്യങ്ങളും ശാന്തിഗ്രാമിനായിരിക്കണം എന്ന് കൽപിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പിൻഗാമിയായി വന്ന അഭിവന്ദ്യ ദിമിത്രിയോസ് തിരുമേനി തന്റെ സ്വന്തം പിതാവിനെപ്പോലെ കരുതിയ മുൻഗാമിയുടെ താല്പര്യങ്ങൾക്ക് ഒട്ടും കുറവ് വരരുത് എന്നാഗ്രഹിക്കുകയും തന്നാലാവുംവിധം ഈ സ്ഥാപനത്തെ മുമ്പോട്ടു കൊണ്ടുപോവുകയും ചെയ്യുന്നു.

അവിടെ താമസിക്കുന്നവർക്ക് ആവശ്യമായ ഭക്ഷണ സാധനങ്ങൾ അവിടെത്തന്നെ ഉത്പാദിപ്പിക്കണം എന്നുള്ളത് തിരുമേനിയുടെ വലിയ ആഗ്രഹമായിരുന്നു. അതിൻപ്രകാരം ചെറിയ ഫാം ആരംഭിക്കുകയും കൃഷിയും, ധാന്യങ്ങളും, കന്നുകാലികളും, പക്ഷികളും, മത്സ്യങ്ങളുമൊക്കെയായി നന്നായി മുന്നോട്ടു പോവുകയും ചെയ്യുന്നു.

ഗ്രാമങ്ങളിലെ സ്ത്രീകളുടെ അവസ്ഥ ദയനീയമാണെന്ന് തിരിച്ചറിഞ്ഞ തിരുമേനി സ്ത്രീശാക്തീകരണത്തിനായി തയ്യൽ ക്ലാസ്സുകൾ ആരംഭിച്ച് പഠനം പൂർത്തിയാക്കുന്ന വ്യക്തിക്ക് മുമ്പോട്ട് ജീവിക്കുവാൻ തക്കവണ്ണം ഒരു തയ്യൽ മെഷീനും കൊടുക്കുന്നതായ പദ്ധതി രൂപകൽപ്പന ചെയ്തു. അങ്ങനെ അനേകം ആളുകൾക്കു ജീവിക്കാനുള്ള വഴി തുറന്നു കൊടുക്കുവാൻ ഈ സഫലമായ പ്രസ്ഥാനത്തിലൂടെ സാധിച്ചു.

## ശാന്തിഗ്രാമിലെ അമ്മുക്കുട്ടി

ശാന്തിഗ്രാമിലെ അമ്മുക്കുട്ടി എല്ലാവരുടെയും ആന്റിയും അമ്മയുമാണ്. അമ്മുക്കുട്ടി ആന്റി എഴുതുന്നു:

2001–ൽ ആണ് പീലക്സിനോസ് തിരുമേനിയുമായുള്ള ബന്ധം തുടങ്ങുന്നത്. ഹരിയാനയിലെ മണ്ഡവാർ എന്ന സ്ഥലത്ത് ഒരു സ്കൂൾ തുടങ്ങുവാൻ തിരുമേനി അതിയായി ആഗ്രഹിച്ചു. ഈ ഗ്രാമത്തിലെ വിദ്യാർത്ഥികൾക്ക് നല്ല പഠനവും പ്രാഥമിക വിദ്യാഭ്യാസവും നൽകുക എന്നതായിരുന്നു അഭിവന്ദ്യ പിതാവിന്റെ സ്വപ്നം. ഷാജി മാത്യൂസ് അച്ചനും, എം. സി. പൗലോസ് അച്ചനുമാണ് എന്നെ തിരുമേനിക്ക് പരിചയപ്പെടുത്തുന്നത്. ഇവിടെ വന്നുചേർന്നതിന് ശേഷമാണ് അഭി. പിതാവിനെ നേരിട്ട് കാണുവാൻ ഇടയാകുന്നത്. 32 വർഷത്തെ അധ്യാപനവൃത്തിക്ക് ശേഷം, ഇവിടെ ഈ പ്രസ്ഥാനത്തോടൊപ്പവും പിതാവിനോടൊപ്പവും പ്രവർത്തിക്കുവാൻ സാധിച്ചത് വലിയ ഒരു അനുഗ്രഹമായി ഞാൻ കാണുന്നു.

അശരണരോടുള്ള അഭിവന്ദ്യ തിരുമനസ്സിന്റെ സ്നേഹവും കരുതലും, എന്നെ വളരെയധികം സ്പർശിച്ചിട്ടുണ്ട്. ആദ്യം കണ്ടപ്പോൾ 'ടീച്ചറെ' എന്ന് വിളിക്കുമായിരുന്നെങ്കിലും, രണ്ട് മാസം കഴിഞ്ഞപ്പോൾ 'അമ്മേ' എന്ന് തിരുമേനി വിളിച്ച് തുടങ്ങിയത് മറക്കാനാവാത്ത ഓർമ്മയാണ്. ജീവിതത്തിൽ എല്ലായിപ്പോഴും മൂല്യങ്ങളെ മുറുകെ പിടിച്ച് ജീവിക്കുന്ന ദൈവ മനുഷ്യനെയാണ് തിരുമേനിയിൽ കാണുവാൻ എനിക്ക് സാധിച്ചത്. തിരുമേനിയോടൊപ്പം നിൽക്കുന്ന പ്രീ–സെമിനാരി വിദ്യാർത്ഥികളെ തെറ്റ് ചെയ്യുമ്പോൾ വഴക്ക് പറയുന്നത്, ചെറിയ ശിക്ഷകൾ (ബൈബിൾ വാക്യങ്ങൾ വായിക്കുവാൻ) നൽകുന്നതൊക്കെ കാണുവാനിടയായിട്ടുണ്ട്. ഇതൊക്കെ അവരെ ശരിയായി ജീവിക്കുവാനും ആത്മീയമായി വളരുവാനും തക്കവണ്ണം ആയിരുന്നു.

പാവപ്പെട്ടവരെയും അശരണരെയും തിരുമേനി, തനിക്കാവുംവിധം സഹായിച്ചിരുന്നു. 'ശാന്തിഗ്രാം' എന്നത് പിതാവിന്റെ സ്വപ്ന പദ്ധതി ആയിരുന്നു. ഈ പ്രസ്ഥാനത്തിന്റെ വളർച്ചയ്ക്ക് എന്ത് ചോദിച്ചാലും എത്ര സാമ്പത്തിക ബുദ്ധിമുട്ട് ഉണ്ടെങ്കിലും ചെയ്തുതരുന്നത് ഇന്നും ഓർക്കുന്നു. ഈ പ്രസ്ഥാനത്തെക്കുറിച്ചും ഇവിടെയുള്ളവരുടെ ക്ഷേമത്തെക്കുറിച്ചും തിരുമേനി അന്വേഷിക്കുന്നത് ഇന്നും ഓർമ്മയിൽ ഉണ്ട്. മറ്റുള്ളവരെ എത്രമാത്രം തിരുമേനി കരുതും എന്നുള്ളത് അനുഭവിച്ചറിയാൻ എനിക്ക് സാധിച്ചിട്ടുണ്ട്. അതാണ് എന്റെ വലിയ ഭാഗ്യവും.

തിരുമേനിയോടൊപ്പം ഈ പ്രസ്ഥാനത്തിൽ പ്രവർത്തിക്കുവാനും ഇപ്പോൾ പ്രവർത്തിച്ചുകൊണ്ടിരിക്കുവാനും സാധിക്കുന്നത് ഒരു വലിയ അനുഗ്രഹം തന്നെയാണ്.

(മലങ്കരസഭയുടെ പ്രഗല്ഭനായ വൈദിക ട്രസ്റ്റിയും പ്രശസ്തമായ തിരുവല്ല എം.ജി.എം. ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായിരുന്ന അയിരൂർ തെങ്ങും തോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായുടെ ഇളയ സഹോദരനും പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂൾ മുൻ ഹെഡ്മാസ്റ്ററുമായ ടി. എസ്. ഗീവർഗീസിന്റെയും മഹാചാര്യന്മാരുടെ മല്പാനും ഝക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ വികാരിയുമായിരുന്ന തെങ്ങും തറയിൽ ഗീവറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ മകൾ ശോശാമ്മയുടെയും പുത്രിയാണ് അമ്മുക്കുട്ടി ആന്റി. കോട്ടയം ബസ്സേലിയോസ് കോളജ് റിട്ട. പ്രൊഫ. ഏബ്രഹാം വറുഗീസിന്റെ ഇളയ സഹോദരിയായ അമ്മുക്കുട്ടി 32 വർഷം അധ്യാപികയായിരുന്നു. മൂന്നു പുത്രിമാരുള്ള അമ്മുക്കുട്ടി ഭർത്താവിന്റെ അകാലമരണത്തെ തുടർന്ന്, റിട്ടയർ ചെയ്തശേഷം ശാന്തിഗ്രാമിനു വേണ്ടി ജീവിതം സമർപ്പിച്ചിരിക്കുന്നു. തികഞ്ഞ സഭാ സ്നേഹിയായ അമ്മുക്കുട്ടി ഈ പുസ്തകത്തിന്റെ എഡിറ്ററുടെ ഒരു പ്രമുഖ ശിഷ്യ കൂടിയാണ്.)



**അമ്മുക്കുട്ടി ആന്റി**



**യൂഹാനോൻ മാർ ദിമിത്രിയോസി നൊപ്പം അമ്മുക്കുട്ടി ആന്റി**

# 10

# ലോക ജീവിതാന്ത്യവും അന്ത്യാഭിവാദ്യങ്ങളും

ദീർഘനാളത്തെ രോഗവും വേദനയും മൂലം തിരുമേനിക്കു പലപ്പോഴും കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിലെ നല്ല ചികിത്സകൾക്കു വിധേയനാകേണ്ടി വന്നു. രോഗാവസ്ഥയിലും മറ്റും അദ്ദേഹത്തെ സന്ദർശിക്കുവാൻ എത്തുന്നവരെ സസന്തോഷം സ്വീകരിക്കുകയും തനിക്കു വേണ്ടി പ്രാർത്ഥിക്കണമെന്ന് ആവശ്യപ്പെടുകയും ചെയ്തു വന്നു. മുഖത്തു നോക്കിയാൽ അദ്ദേഹം ഒരു രോഗിയാണെന്നു തോന്നുകയില്ല. ഒരാന്തരീയ ആത്മീയ ശക്തി - എല്ലാം സസന്തോഷം ദൈവശ്രായത്തോടെ സഹിക്കാനുള്ള ഒരദൃശ്യശക്തി - അദ്ദേഹത്തെ വലയം ചെയ്തിരുന്നു. എന്നാലും ലോക ജീവിതാന്ത്യം ആസന്നം എന്നു തിരുമേനിക്കും അടുത്തു നിന്നവർക്കും അകലെയുള്ളവവർക്കും തിട്ടമായിരുന്നു. മരുന്നിനുള്ള പരിമിതികൾ എല്ലാവർക്കും അറിയാമല്ലോ. തന്നിമിത്തം ആരും അമിത പ്രതീക്ഷ വച്ചുകൊണ്ടിരുന്നില്ല. ആ സാക്ഷാൽ 'വാനമ്പാടി'യുടെ ആത്മാവ് 2011 നവംബർ 20-നു രാവിലെ ശരീത്തിൽ നിന്നു വേർപെട്ട് സ്വർഗ്ഗീയ പറുദീസായിലേക്കു പറന്നു പോയി. കോലഞ്ചേരി മെഡിക്കൽ കോളജ് ആശുപത്രി ചാപ്പലിൽ നിന്നാരംഭിച്ച അന്ത്യ വിലാപയാത്ര കോട്ടയം പഴയസെമിനാരി, സ്വന്തം ഇടവകയായ മേപ്രാൽ സെന്റ് ജോൺസ് വലിയപള്ളി വഴി തന്റെ ഭവനമായ പത്തനാ





പുരം താബോർ ദയറായിലെ ചാപ്പലിൽ എത്തി. സുദീർഘമായ ഈ അന്ത്യ വിലാപയാത്രാ വേളയിൽ സ്വന്തം വീട്ടുകാരും വിശ്വാസികളും നാട്ടുകാരു മെല്ലാം വഴിനീളെ അണിനിരന്നു നൽകിയ ദുഃഖനിർഭരമായ അന്ത്യാഭിവാദ്യം അവരുടെ ഹൃദയങ്ങളിലും പ്രാർത്ഥനകളിലും ഇയ്യോബ് മാർ പീലക്സി നോസ് തിരുമേനിക്കുള്ള സ്ഥാനം വിളിച്ചോതി. "സമാധാനത്താലെ പോകുക" എന്ന് അവർ കണ്ണുനീരിൽ ചാലിച്ചു പറഞ്ഞ വാക്കുകൾ ഇന്നും അന്തരീക്ഷത്തിൽ നിന്നു നനവ് മറയാതെ നിലകൊള്ളുകയാണ്. പുണ്യ ഭൂമിയായി മാറിയ പത്തനാപുരം താബോർ ദയറായുടെ ചാപ്പലിൽ തന്റെ ഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിന്റെയും ഭാഗ്യസ്മരണാർഹനായ സഖറിയാ മാർ ദീവന്നാസ്യോസിന്റെയും ചാരേ അന്ത്യവിശ്രമം കൊള്ളാൻ പീലക്സിനോസ് തിരുമേനി ആഗ്രഹിച്ചതുപോലെ സംഭവിച്ചു. എല്ലാം ദൈവേഷ്ടം പോലെ നടന്നു. നാം ദുഃഖിക്കേണ്ട. പ്രാർത്ഥനയിൽ നിത്യവും ഓർക്കുക.

പ്രസിദ്ധ കവയത്രി സിസ്റ്റർ മേരി ബനീഞ്ഞ ആവർത്തിക്കുന്ന ഒരു നിത്യ സത്യം അനുസ്മരിപ്പിച്ചുകൊണ്ട് അന്ത്യാഭിവാദ്യത്തിനു അവസാനിക്കാത്ത ദുഃഖത്തിൽ ചാലിച്ച ഒരു തിലകക്കുറി ചാർത്തട്ടെ.

"ഒരിക്കലീ ജഗത്തെയും ജഡത്തെയും
പിരിഞ്ഞു നാം തിരിക്കണം
വിസമ്മതങ്ങളൊന്നുമേ ഫലപ്പെടാ."



# ഏറെ അടുത്തുനിന്നറിഞ്ഞ പ്രമുഖരുടെ സാക്ഷ്യങ്ങൾ

1

# മാന്യതയുടെ ആത്മീയ മുഖം

## ഡോ. യാക്കോബ് മാർ ഐറേനിയോസ്

പത്തനാപുരം താബോർ ദയറായിൽ എന്റെ ജ്യേഷ്ഠ സഹോദരനായ ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനി, രസികനായ ഒരു ഇംഗ്ലീഷ് അദ്ധ്യാപകനും അതിരുകളറിഞ്ഞ ആശ്രമസ്ഥനും പ്രജാവത്സലനായ ഭരണ കർത്താവും സഭയെ ഉറ്റുസ്നേഹിച്ചിരുന്ന ജാത്യാഭിമാനിയായ നസ്രാണി യുമായിരുന്നു. കുലീനതയും പൗരോഹിത്യ പാരമ്പര്യവുമുള്ള മേപ്രാൽ കണിയാന്ത്ര കുടുംബത്തിൽ പിറന്ന അദ്ദേഹത്തിന്റെ സമസ്ത ചലനങ്ങ ളിലും കറതീർന്ന മാന്യതയുടെ മുദ്ര, അനായാസേന ദർശിക്കാൻ കഴിയു മായിരുന്നു. പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കുഞ്ഞനന്തിരവനാകാൻ ഭാഗ്യം ലഭിച്ച അദ്ദേഹത്തെ പൗരോ ഹിത്യത്തിന്റെ പ്രാംരഭശ്രേണികളിലേക്ക് പ്രവേശിപ്പിച്ചതും ‘വലിയ ബാവ’ തന്നെ. ‘മാമ്മൻ’ എന്ന ഈ ബാലനെ, യുഗപ്രഭാവനായ തോമ്മാ മാർ ദീവ ന്നാസിയോസ് തിരുമേനിയുടെ അടുത്തേക്ക് നിയോഗിച്ചതും വലിയ പിതാവു തന്നെയായിരുന്നു. അങ്ങനെ ‘കല്ലുംപുറത്ത്’ തിരുമേനിയുടെ അരുമശിഷ്യ നായി വളരാൻ അദ്ദേഹത്തിനു ഭാഗ്യം ലഭിച്ചു.

കേരളത്തിലെ ‘പടിഞ്ഞാറൻ നാടാ’യ മേപ്രാൽ പ്രദേശത്ത് ജനിച്ചു വളർ ന്നതു മൂലം നിരന്തരമായ ജലസാന്നിധ്യം വരുത്തുന്ന മസൃണത സ്വഭാ വേന അദ്ദേഹത്തിനു കൈവന്നിരുന്നു. സ്വന്തം ഇടവകയായ മേപ്രാൽ സെന്റ് ജോൺസ് പള്ളിയിൽ ദീർഘനാൾ വികാരിയായിരിക്കാനുള്ള അപൂർവ്വ അവ സരവും ലഭിച്ചു.

‘മാമ്മൻ’ എന്ന ബാലൻ ദയറായിലെത്തുന്ന കാലത്ത് അവിടെ കാര്യ മായ സ്വത്തുക്കളോ വരുമാന മാർഗ്ഗങ്ങളോ തുലോം ചുരുക്കമായിരുന്നു. ‘ദാരിദ്ര്യ’വും വ്രതവും അക്ഷരാർത്ഥത്തിൽ യാഥാർത്ഥ്യവുമായിരുന്നു. അന്ന്, ആശ്രമാംഗങ്ങൾ നന്നായി അധ്വാനിച്ചാണ് അഹോവൃത്തിക്കു വഴികണ്ടെ ത്തിയിരുന്നത്. കൃഷികാര്യങ്ങളെല്ലാം അവർ തനിയെ ചെയ്തിരുന്നു. ആശ്രമ സ്ഥാപകനും ആദ്യകാല അന്തേവാസികളും ഒരുമിച്ചാണ് കായിക ജോലി കളിൽ ഉൾപ്പെട്ടിരുന്നത്. “കുഞ്ഞോമ്മാച്ചൻ” (പിന്നീട് പ. ദിദിമോസ് ബാവ), ‘സഖറിയാ’ (പിന്നീട് സഖറിയ മാർ ദീവന്നാസ്യോസ്) മുതലായവരെ ഇവിടെ അനുസ്മരിക്കേണ്ടതാണ്. പട്ടിണി വരിഞ്ഞുകെട്ടിയ ഈ ജീവിതം, അവർ പരാതി കൂടാതെ നയിച്ചു; ആസ്വദിക്കുകയും ചെയ്തു. അത് നന്മ വിളയുന്ന കാലഘട്ടമായിരുന്നു (പിൽക്കാലത്ത് വറുതിയുടെ ഈ അന്തരീ ക്ഷത്തിനു അയവു വന്നിട്ടുണ്ട് എന്നത് വിസ്മരിക്കുന്നില്ല).

നമ്മുടെ സ്മര്യപുരുഷന്റെ കോളജ് വിദ്യാഭ്യാസം മദ്രാസ് യൂണിവേഴ്സിറ്റിയിലായിരുന്നു. തൃശ്ശിനാപ്പള്ളിയിലെ ജമാൽ മുഹമ്മദ് കോളജ്, സെന്റ് ജോസഫ് കോളജ് എന്നീ പ്രശസ്ത കലാലയങ്ങളിൽ അദ്ദേഹം ബിരുദ–ബിരുദാനന്തര പഠനങ്ങൾ പൂർത്തിയാക്കി; ഇംഗ്ലീഷ് സാഹിത്യമായിരുന്നു ഐച്ഛിക വിഷയം. അന്ന് തൃശ്ശിനാപ്പള്ളിയിലുള്ള (ദയറാ വക) പൊന്നയ്യ ഹൈസ്ക്കൂളിൽ ഫാ. സി. റ്റി. തോമസ് (ദിദിമോസ് ബാവാ) തുടർന്ന് ഫാ. സി. സഖറിയ (ദീവന്നാസ്യോസ് തിരുമേനി) എന്നിവരായിരുന്നു പ്രഥമാദ്ധ്യാപകർ. നിഷ്ഠാജീവിതത്തിന്റെ ആൾരൂപങ്ങളായിരുന്ന മേൽപറഞ്ഞ രണ്ടു സന്യാസി വൈദികർക്കായിരുന്നു അവിടെ താമസിച്ചു പഠിക്കുന്ന ദയറാംഗങ്ങളുടെ ചുമതല. ശിക്ഷണം പാലിക്കുന്നതിലും പാലിപ്പിക്കുന്നതിലും ഈ രണ്ടു ഗുരുക്കന്മാരും അദ്വിതീയരായിരുന്നു. ഈ അന്തരീക്ഷത്തിലാണ് ‘മാമ്മൻ’ ശെമ്മാശൻ പഠനകാലം പൂർത്തീകരിച്ചത്.

ദയറായിൽ പുതുതായി ഒരാൾ വൈദികനായി പട്ടമേൽക്കുമ്പോൾ, ആ ആളിന്റെ പേരുള്ള ആരെങ്കിലും ദയറായിൽ നേരത്തെയുണ്ടെങ്കിൽ സ്ഥാനാർത്ഥിക്ക് പുതിയ പേരു നൽകുന്ന പതിവുണ്ട്. അതനുസരിച്ച് മാമ്മൻ (തോമസ്) എന്ന പേരിനു പകരം ഈയോബ് എന്ന പേരാണ് അദ്ദേഹത്തിനു നൽകിയത്.

വൈദികനായശേഷം ‘ജോബ്’ അച്ചൻ ശ്രദ്ധേയനാകുന്നത് സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് അദ്ധ്യാപകനായിട്ടാണ്. കക്ഷി രാഷ്ട്രീയത്തിന്റെ കൊടും വിഷം സ്കൂൾ, കോളജ് അന്തരീക്ഷങ്ങളിലേക്കു കടത്തിവിട്ട് രാഷ്ട്രീയ മേലാളന്മാർ നൂറുമേനി കൊയ്തു തുടങ്ങുന്ന അക്കാലത്ത്, ‘പ്രീഡിഗ്രി’ ക്ലാസ്സുകളിൽ ഇംഗ്ലീഷ് അദ്ധ്യാപനം ഒരു സാഹസം തന്നെയായിരുന്നു. ഭാഷകളിലും വിഷയങ്ങളിലും പ്രാവീണ്യവും താത്പര്യവുമില്ലാത്ത വിദ്യാർത്ഥികളുള്ള അന്തരീക്ഷത്തിൽ “ലക്ച്ചർ” ചെയ്യുന്നത് മിക്കവറും ഫലശൂന്യവുമായിരിക്കും. പഠനമൊഴികെയുള്ള എല്ലാ പരിപാടികളിലും മുഴുകിക്കഴിയുന്ന വിദ്യാർത്ഥികളെ സൃഷ്ടിക്കുന്നതായിരുന്നു ആ സാഹചര്യം. ജോബച്ചൻ അദ്ധ്യാപനം തുടങ്ങിവച്ചത് ഇത്തരക്കാരുടെ ക്ലാസ്സുകളിലാണ്. എങ്കിലും അദ്ദേഹത്തിന്റെ ക്ലാസ്സുകളിൽ അച്ചടക്ക ലംഘനമോ ‘ഉഴപ്പോ’ സാധ്യമായിരുന്നില്ല. ലളിതമായി, ആംഗലഭാഷാ പാഠങ്ങൾ അവതരിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നുവെന്ന് ശിഷ്യഗണങ്ങൾ ഇന്നും സാക്ഷിക്കുന്നു. അക്കാലത്തു തന്നെ അദ്ദേഹം കോളജിന്റെ വൈസ് പ്രിൻസിപ്പൽ എന്ന സ്ഥാനത്തേക്കുയർത്തപ്പെട്ടു.

മേൽപ്പട്ടക്കാരനായതിനു ശേഷം ലോക പ്രശസ്ത ദൈവശാസ്ത്രജ്ഞനും ദാർശനികനുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ സഹായിയും പിൻഗാമിയുമായാണ് പീലക്സിനോസ്

തിരുമേനി നിയോഗിക്കപ്പെട്ടത്. മുൻഗാമിയുടെ പ്രവർത്തന-ഭരണ ശൈലികൾ തികച്ചും വിഭിന്നമായിരുന്നു. അതുകൊണ്ട് "നാട്ടിൽ നിന്നു പുതുതായി വന്ന" പിൻഗാമി എങ്ങനെയാകും എന്ന് സ്വാഭാവികമായും പലരും ആശങ്കപ്പെട്ടു. എന്നാൽ മുൻഗാമിയുടെ കാലശേഷം പീലക്സിനോസ് തിരുമേനി, കാര്യക്ഷമതയും നൈപുണ്യവുമുള്ള ഒരു സഭാപിതാവായി വിളങ്ങുക തന്നെ ചെയ്തു.

പ്രത്യേകിച്ച് ഡൽഹി ഭദ്രാസനത്തിലെ വൈദികരോടുള്ള അദ്ദേഹത്തിന്റെ കരുതലും വ്യക്തിബന്ധവും ഭദ്രാസനഭരണത്തിലെ പൊൻതൂവലായിരുന്നു. അത് പൂർണ്ണമായി വിജയിക്കുകയും ചെയ്തു. സുഗമമായ ഭരണകാലമായിരുന്നു അത്. അച്ഛനും മക്കളും, അഥവാ ഗുരുവും ശിഷ്യനും എന്ന നിലയിലുള്ള അതുല്യ ആത്മീയ ബന്ധമായിരുന്നു തിരുമേനിയും അച്ചന്മാരും തമ്മിൽ ഉണ്ടായിരുന്നത്. അതിന്റെ മാധുര്യം അനുഭവിച്ച വൈദികർ ഇന്ന് അത് 'ഗൃഹാതുരത'യോടെ അനുസ്മരിക്കുന്നുണ്ട്.

ഡയബറ്റിസ് രോഗവും കിഡ്നികളുടെ തകരാറും അദ്ദേഹത്തെ ബാധിച്ചു കഴിഞ്ഞിരുന്നു. കിഡ്നി മാറ്റിവയ്ക്കലിലൂടെ പുതുജീവൻ നേടിയെങ്കിലും 'കോർട്ടിസോൺ' എന്ന ഔഷധത്തിന്റെ സ്വാധീനം മൂലം ശരീരത്തിന്റെ വലിപ്പവും തൂക്കവും വർദ്ധിക്കുന്നതിനിടയായി. ഒടുവിൽ മിക്കവാറും ശയ്യയിലുമായി.

ഒടുവിൽ, കേരളത്തിൽ മടങ്ങിവരണമെന്നും ദേഹാസ്വാസ്ഥ്യം ഉണ്ടാകുമ്പോൾ സ്വഗുരുവായ തോമ്മാ മാർ ദീവന്നാസ്യോസിന്റെ സമാധിക്കരികെ 'ഉറങ്ങണ'മെന്നും അദ്ദേഹം അഭിലഷിച്ചിരുന്നു. രണ്ടും സഫലമാകുകയും ചെയ്തു.

അക്ഷരാർത്ഥത്തിൽ രോഗം അദ്ദേഹത്തിന്റെ വ്യക്തിത്വത്തെയും ആത്മിക നിലയെയും സംസ്ക്കരിച്ചെടുക്കുകയായിരുന്നു. ഈ പരിണാമം ദൃശ്യമായിരുന്നു. സകലവും യേശുനാഥനിൽ സമർപ്പിച്ചും നിരന്തര പ്രാർത്ഥനയിൽ ശരണം വച്ചും കഴിച്ചുകൂട്ടി. അവസാന നാളുകളായപ്പോഴേക്ക് 'കായമൊതുങ്ങി' പഴയ ''മാമ്മൻ ശെമ്മാശ''ന്റെ തനി വലുപ്പമായി. അതുമൊരൽഭുതം. തന്നെ സന്ദർശിക്കുന്നവരോടെല്ലാം തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ അദ്ദേഹം അഭ്യർത്ഥിച്ചിരുന്നു. നല്ല ഒരുക്കത്തോടെയാണ് ആ അത്മാവ് ഉടലിൽ നിന്നു വിനിർഗമിച്ചത്.

രോഗിയായിരിക്കുമ്പോഴും യാത്രകൾ മിക്കവാറും നിലച്ചപ്പോഴും സഭാകാര്യങ്ങളിൽ അതീവ ശ്രദ്ധയും താത്പര്യവും പ്രകടിപ്പിച്ചിരുന്നു. സഭാപ്രശ്നങ്ങളിൽ അദ്ദേഹത്തിന്റെ പ്രതികരണങ്ങൾ ശ്രദ്ധേയമായിരുന്നു. തന്റെ ആത്മീയ സംസ്ക്കാരത്തിന്റെ തിളക്കം പ്രതിഫലിക്കുന്ന, സംശുദ്ധമായ ഭാഷയിൽ വടിവൊത്ത അക്ഷരങ്ങളിൽ ആ പ്രതിസ്പന്ദനങ്ങൾ പുറത്തു

വന്നിരുന്നു. അറിയപ്പെടാനും പ്രശസ്തി നേടാനും ശ്രമിക്കാതെ തന്റെ ലോകത്ത് ഒതുങ്ങി തികഞ്ഞ ആത്മാർത്ഥതയോടെ പ്രവർത്തിച്ചു എന്ന കൃതാർത്ഥതയോടെ അദ്ദേഹം വിടവാങ്ങി. ദൈവം തന്റെ നല്ല വേലക്കാർക്കുള്ള പ്രതിഫലം അദ്ദേഹത്തിനു നൽകട്ടെ.



## 2

# ഉത്തമനും ശ്രേഷ്ഠനുമായ വലിയ ഇടയൻ


## ഫാ. എം. സി. പൗലോസ്


ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയുടെ അകാല ദേഹവിയോഗം, മലങ്കര ഓർത്തഡോക്സ് സഭയ്ക്കും വിശിഷ്യ ഡൽഹി ഭദ്രാസനത്തിനും ഒരു തീരാ നഷ്ടമാണ്. തിരുമേനിയുടെ ശബ്ദമാധുര്യം, ഇമ്പമേറിയ ആരാധന, കർമ്മകുശലത, ശിശുനൈർമല്യമാർന്ന പുഞ്ചിരി, സ്നേഹവാത്സല്യം മുതലായ പല ശ്രേഷ്ഠ ഗുണങ്ങൾ ഇന്നും മനസ്സിൽ തങ്ങിനിൽക്കുന്നു.

കഷ്ടതകളുടെ തീച്ചൂളയിലൂടെ കടത്തിവിട്ടു ശുദ്ധീകരിച്ച നീതിമാനായ ഇയ്യോബിന്റെ നാമം സ്വീകരിച്ച ഈ പിതാവിന്റെ ജീവിതാന്ത്യം വരെയും രോഗങ്ങളും വേദനകളും പ്രയാസങ്ങളും ബുദ്ധിമുട്ടുകളും അദ്ദേഹത്തെ അനുഗമിച്ചിരുന്നു.

ഡൽഹി ഭദ്രാസനാധിപനായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സഹായ മെത്രാപ്പോലീത്തായായിട്ടാണ് പീലക്സീനോസ് തിരുമേനി ചുമതല ഏറ്റെടുക്കുന്നത്. ലോകപ്രസിദ്ധനായ ഒരു മെത്രാപ്പോലീത്തായുടെ പിൻഗാമിയായി എത്തുമ്പോൾ സംഭവിക്കാവുന്ന ഭയാശങ്കകൾ മാർ പീലക്സിനോസിനും ഉണ്ടായിട്ടുണ്ട്. പക്ഷേ, അതെല്ലാം തരണം ചെയ്തത് ദൈവത്തിലുള്ള അചഞ്ചലമായ ആശ്രയം, വൈദികരുമായുള്ള ബന്ധങ്ങളിലെ ഊഷ്മളത, ഇടവകക്കാരുമായുള്ള നിരന്തര സമ്പർക്കം, സ്നേഹിതരുടെ കൈത്താങ്ങലുകൾ മുതലായവ കൊണ്ടത്രെ. ഈ സ്നേഹോഷ്മളത എന്നും തിരുമേനിക്ക് ഒരു കരുത്തായിരുന്നു.

### 1. വിശ്വസ്തവും ഫലദായകവുമായ ബന്ധങ്ങൾ

സഭയോടും, സഭാപിതാക്കന്മാരോടുമുള്ള സ്നേഹവും കൂറും വിശ്വാസവും ജീവിതത്തിന്റെ അന്ത്യം വരെ തിരുമേനി കാത്തുസൂക്ഷിച്ചിരുന്നു. രാജ്യത്തിന്റെ തലസ്ഥാന നഗരിയിൽ എത്തിച്ചേരുന്ന സഭാധ്യക്ഷനായ കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യ തിരുമേനിമാർ, വൈദികശ്രേഷ്ഠർ, സഭാസ്ഥാനികൾ, സഭാമക്കൾ എന്നിവരുടെ ചെറുതും വലുതുമായ എല്ലാ ആവശ്യങ്ങളും വളരെ കൃത്യതയോടെ നിറവേറ്റുന്നതിൽ തിരുമേനി ബദ്ധശ്രദ്ധനായിരുന്നു. പതിനാറ് വയസ്സുള്ളപ്പോൾ മാതാവിന്റെ

ബന്ധുവും "പള്ളീലച്ചൻ" എന്ന് മാതാവ് വിളിച്ചുവന്ന ഗീവർഗീസ് ദ്വിതീയൻ ബാവായുടെ അടുത്ത് വൈദിക ശുശ്രൂഷയ്ക്ക് സമർപ്പിച്ചതും 'കഷ്ടതയും പട്ടിണിയും' മുതലാക്കി ജീവിക്കണമെന്ന് തന്റെ ഗുരുനാഥനായ പത്തനാപുരത്തെ തോമ്മാ മാർ ദീവന്നാസിയോസ് തിരുമേനിയുടെ വാക്കുകളും മാർ പീലക്സീനോസ് എപ്പോഴും അയവിറക്കാറുണ്ടായിരുന്നു. തോമ്മാ മാർ ദീവന്നാസിയോസിനോടും തന്റെ മുൻഗാമി ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിനോടുമുള്ള ഭക്ത്യാദരവുകൾ ജീവിതാവസാനം വരെ അന്യൂനം കാത്തുസൂക്ഷിച്ചിരുന്നു.

വൈദികരോടും അവരുടെ കുടുംബങ്ങളോടും പിതൃതുല്യമായ സ്നേഹവാത്സല്യങ്ങൾ തിരുമേനി പ്രകടിപ്പിച്ചു. യൗവനക്കാരുടെ ഒരു നീണ്ട നിര തിരുമേനിയോടൊപ്പമുണ്ടാവും. അവരിൽ പലരെയും വൈദികവൃത്തിയിലേക്കു കൊണ്ടുവരുവാൻ തിരുമേനിക്ക് സാധിച്ചു.

### 2. അച്ചടക്കപൂർണ്ണമായ ആത്മീയജീവിതം

പത്തനാപുരം മൗണ്ട് താബോർ ദയറാംഗമെന്ന നിലയിൽ അവിടെ നിന്നു ലഭിച്ച ആത്മീയ ജീവിതത്തിന്റെ കനലുകൾ കെടാതെ സൂക്ഷിച്ചിരുന്ന മാർ പീലക്സിനോസിന്റെ കുലീനതയും, അന്തസ്സൊത്ത ജീവിതവും ആരേയും ആകർഷിക്കുന്ന സംസാരരീതിയും, ഏതു കാര്യത്തെയും നർമ്മ ഭാവത്തോടെ കാണുവാനും നേരിടാനുമുള്ള അസാധാരണ കഴിവ്, ഇമ്പമാർന്നതും ഭക്തിനിർഭരവുമായ ആരാധനകൾ എന്നിവയും തിരുമേനിയുടെ പ്രത്യേകതകളായിരുന്നു.

ഇംഗ്ലീഷ്, ഹിന്ദി, തമിഴ്, മലയാളം, സുറിയാനി എന്നീ പഞ്ച ഭാഷകൾ സംബന്ധിച്ച് അഗാധമായ പാണ്ഡിത്യം അദ്ദേഹത്തെ ഏറ്റവും ശ്രേഷ്ഠനാക്കി. കോളജ് അധ്യാപകൻ, വൈസ് പ്രിൻസിപ്പൽ എന്നീ നിലകളിലുള്ള സേവനം ശിഷ്യസമ്പന്നനാക്കി. അജപാലന ശുശ്രൂഷയിൽ ഏറ്റവും ഊർജ്ജം പകർന്ന് നൽകിയത് പത്തനാപുരം ദയറായിലെ ജീവിത പശ്ചാത്തലം തന്നെ. ശ്രേഷ്ഠ ഗുരുവായ തോമ്മാ മാർ ദീവന്നാസിയോസിന്റെ ആത്മീയ തീക്ഷ്ണതയും അച്ചടക്കവും ഒരു നിധിയായി തിരുമേനി ഹൃദയത്തിൽ എന്നും സൂക്ഷിച്ചു.

വൈദികനായ ശേഷം ആശ്രമത്തിലേക്ക് നടന്നു വരുന്ന ഒരവസരത്തിൽ ചെരുപ്പിന്റെ വള്ളി പൊട്ടി. പൊട്ടിയ ചെരിപ്പു കൈയിൽ പിടിച്ചുകൊണ്ട് കിലോമീറ്ററുകൾ യാത്ര ചെയ്ത് ആശ്രമാധികാരിയെ കാണിച്ച് സാക്ഷ്യപ്പെടുത്തിയതിന് ശേഷമാണ് പുതിയ ചെരിപ്പ് വാങ്ങിയത്. ദയറാ ജീവിതത്തിന്റെ അച്ചടക്കവും അനുസരണവും വെളിപ്പെടുത്തുന്നത്രേ ഈ സംഭവം.

## 3. നേതൃത്വഗുണം സഭയുടെ വളർച്ചയ്ക്ക്

രാജ്യതലസ്ഥാനത്തുള്ള മലങ്കരസഭയുടെ ഭദ്രാസന മെത്രാപ്പോലീത്താ എന്ന നിലയിൽ സഭയുടെ മാത്രമല്ല രാജ്യത്തിന്റെയും പൊതുവായ കാര്യങ്ങളിൽ സഭയുടെ ശ്രദ്ധ കൊണ്ടുവരുന്നതിന് തിരുമേനി സമയം കണ്ടെത്തി. മാറി മാറി വരുന്ന പ്രസിഡന്റുമാർ, പ്രധാനമന്ത്രിമാർ, മറ്റ് ഉന്നത സ്ഥാനികൾ ഇവരെ കണ്ട് സഭയുടെ ആദരവുകൾ യഥാസമയം സമർപ്പിക്കുകയും അവരുമായി നല്ല സൗഹൃദം സ്ഥാപിക്കുകയും മതസാംസ്ക്കാരിക സമ്മേളനങ്ങളിൽ സഭയുടെ യശഃസ്സ് ഉയർത്തിക്കാട്ടുകയും ചെയ്യുന്നതിന് അഭിവന്ദ്യ പിതാവ് ശ്രമിച്ചിരുന്നു. ഭദ്രാസനത്തിന്റെ നാനാഭാഗത്തും ദേവാലയങ്ങൾ, സ്ക്കൂളുകൾ എന്നിവ സ്ഥാപിക്കുന്നതിനും സഭയുടെ അതിർത്തി വിശാലമാക്കുന്നതിനും തിരുമേനി അഹോരാത്രം പരിശ്രമിച്ചു.

ഡൽഹിയുടെ പ്രാന്തപ്രദേശങ്ങളിൽ ഒരേ സമയത്ത് അഞ്ച് ദേവാലയങ്ങൾക്ക് തിരുമേനി തറക്കല്ലിട്ടു. അവയുടെ പൂർത്തീകരണത്തിന് ഏകദേശം പതിനഞ്ച് കോടി രൂപ വേണം. കൂടെ ഉണ്ടായിരുന്നവർ വളരെയധികം ആകുലപ്പെട്ടു. ഇത്രയും വലിയ തുക ചുരുങ്ങിയ സമയത്തിനുള്ളിൽ എങ്ങനെ സമാഹരിക്കും. എന്നാൽ വളരെ ശാന്തനായി സൗമ്യനായി തിരുമേനി പറഞ്ഞു, "എല്ലാം ദൈവം നടത്തും." ഒരു വർഷത്തിനുള്ളിൽ ഈ ദേവാലയങ്ങളുടെ പണികൾ പൂർത്തീകരിച്ച് കൂദാശ നിർവ്വഹിക്കുവാൻ സാധിച്ചു.

ആത്മീയ സംഘടനകൾ, സ്ഥാപനങ്ങൾ ഇവ പ്രയോജനകരവും, പ്രചോദനകരവുമായി നടത്താൻ വളരെയധികം ശ്രദ്ധിച്ചിരുന്നു. ഓരോ പ്രസ്ഥാനത്തിനും സ്ഥാപനത്തിനും, ഉചിതമായ ആളുകളെ കണ്ടുപിടിച്ച് ചുമതലക്കാരായി നിയമിക്കുന്നതിനും കൂടെക്കൂടെ അവരുടെ പ്രവർത്തനങ്ങളെ നിരീക്ഷിക്കുന്നതിനും, അവർക്ക് നിർദ്ദേശങ്ങൾ നൽകുന്നതിനും സമയം കണ്ടെത്തിയിരുന്നു. ചെറിയ ഇടവകയിലെ ചെറിയ കാര്യങ്ങളിലും തിരുമേനി സൂക്ഷ്മ നിരീക്ഷണം നടത്തിവന്നു. തന്നോട് ഇടപെടുന്ന ഓരോ വ്യക്തിക്കും തിരുമേനിയുടെ സ്നേഹവും കരുതലും തങ്ങൾക്കു മാത്രമാണെന്ന തോന്നലുകൾ ഉളവാക്കിയിരുന്നു. ഇത് സുഹൃത് ബന്ധങ്ങളെ ഈടുറ്റതാക്കി.

ശാരീരികാസ്വാസ്ഥ്യം മൂലം അവസാന കാലത്ത് എപ്പിസ്കോപ്പൽ സുന്നഹദോസിലും ഗവേണിംഗ് ബോഡിയിലും പങ്കെടുത്തിട്ടില്ല എങ്കിലും യഥാസമയം തിരുമേനിയുടെ സുദൃഢമായ ഇടപെടലുകളും കാഴ്ച്ചപ്പാടുകളും ഓരോ വിഷയത്തിലും ചുമതലപ്പെട്ടവരെ അറിയിച്ചിരുന്നു. യാമ പ്രാർത്ഥനകളും, നോമ്പും ഉപവാസവും കൃത്യമായി പാലിക്കുകയും, കൂടെയുള്ളവരോട് അതിനായി നിഷ്കർഷിക്കുകയും ചെയ്യും. അടിയന്തിരമായി കൈകാര്യം ചെയ്യേണ്ട വിഷയങ്ങളിൽ അതതു മേഖലകളിൽ പ്രാവീണ്യ

മുള്ളവരുടേയും വിശ്വസ്തരുടേയും, ഉപദേശങ്ങൾ സ്വീകരിക്കുകയും, അവരുമായി ചർച്ച ചെയ്യുകയും ചെയ്തു വന്നു. മുൻഗാമികൾ കൈക്കൊണ്ട കാര്യങ്ങൾ പരിശോധിച്ച് ഏതാനും ദിവസങ്ങൾ പ്രാർത്ഥനയിൽ സമർപ്പിച്ചതിന് ശേഷമേ പുതിയ തീരുമാനമെടുക്കാറുള്ളു.

നിരണം ഭദ്രാസനാധിപനും മിഷൻ ബോർഡ് പ്രസിഡന്റുമായിരുന്ന ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, കൽക്കട്ടാ ഭദ്രാസനാധിപനായിരുന്ന ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് എന്നിവരുടെ പാതകളെ പിൻതുടർന്ന് ഒട്ടേറേ കർമ്മപദ്ധതികൾ ഡൽഹി ഭദ്രാസനത്തിൽ നടപ്പാക്കുന്നതിന് സാധിച്ചു. തിരുമേനിയുടെ സാമൂഹ്യ പ്രതിബദ്ധതയുടെ പ്രതീകമായി ഡൽഹിയോട് ചേർന്നുള്ള "ശാന്തിഗ്രാം പദ്ധതികൾ" ഇന്നും ശോഭിക്കുന്നു.

ഒരു കാലഘട്ടത്തിന്റെ അംഗീകാരമായി ലഭിച്ച വിശ്വാസസ്ഥിരത, ചുരുങ്ങിയ കാലത്തിനുള്ളിൽ സ്വായത്തമാക്കിയ ശ്രേഷ്ഠ അജപാലനം, നല്ല പിതാവ്, ഉത്തമനായ ഗുരു എന്നീ നിലകളിൽ വരുംതലമുറയ്ക്കും സഭാസമൂഹത്തിനും ഡൽഹി ഭദ്രാസനത്തിനും മാതൃകയാണ് ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനി എന്നു പറയുന്നതിൽ വളരെ സന്തോഷമുണ്ട്. അദ്ദേഹത്തെപ്പറ്റിയുള്ള സ്മരണകൾ മറക്കാതെയും മരിക്കാതെയും നിലകൊള്ളും.



# 3

# സഹനത്തിന്റെ വിശുദ്ധി പ്രസരിപ്പിച്ച ധന്യജീവിതം

## ഫാ. പി. കെ. തോമസ് വാകത്താനം

വ്രതാനുഷ്ടാനങ്ങളാൽ പുണ്യം പൂത്തുലഞ്ഞു നിൽക്കുന്ന പത്തനാപുരം തബോർ ദയറായും ഒരു കാലത്ത് കാട്ടുപത്തനാപുരം എന്നറിയപ്പെട്ടിരുന്ന ആ ദേശത്തെ വിദ്യാജ്യോതിസായി പ്രകാശപൂരിതമാക്കിയ സെന്റ് സ്റ്റീഫൻസ് കോളജും തറവാടാക്കി ജീവിച്ച വന്ദ്യനായ ജോബച്ചൻ യൂണിവേഴ്സിറ്റി ഗ്രാന്റ്സ് കമ്മീഷനോടു ബന്ധപ്പെട്ട ആവശ്യങ്ങളുമായി പലപ്പോഴും ഡൽഹിയിൽ വന്നുപൊയ്ക്കൊണ്ടിരുന്നു. അങ്ങിനെയുള്ള ഒരു സന്ദർഭത്തിൽ, പ്രമേഹരോഗം കൂടി ഡൽഹിയിലെ സെന്റ് സ്റ്റീഫൻസ് ഹോസ്പിറ്റലിൽ അദ്ദേഹം പ്രവേശിപ്പിക്കപ്പെട്ടു. അവിടെ ജോലി ചെയ്തുകൊണ്ടിരുന്ന പത്തനാപുരം കോൺവെന്റിലെ അംഗമായ സിസ്റ്റർ ജൂലിയാന എനിക്കു ടെലിഫോൺ ചെയ്ത് ഈ വിവരം പറയുകയും പ്രാർത്ഥിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തതനുസരിച്ചു ഞാൻ അവിടെ ചെന്ന് അച്ചനെ കാണുകയും കുറെനേരം സംസാരിച്ചിരിക്കുകയും ചെയ്തു. അതായിരുന്നു തിരുമേനിയുമായുള്ള എന്റെ ആദ്യ കൂടിക്കാഴ്ച. അന്ന് അദ്ദേഹത്തിൽ ദർശിച്ച ഭവ്യതയും സ്നേഹപൂർണ്ണമായ പെരുമാറ്റവും എന്നെ വല്ലാതെ ആകർഷിച്ചു. അതിനുശേഷം അധികം താമസിയാതെ അദ്ദേഹം മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുകയും ഡൽഹി ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്താ ആയി നിയോഗിക്കപ്പെടുകയും ചെയ്തു.

അദ്ദേഹം ഡൽഹിയിൽ വന്ന കാലം മുതൽ 2011-ൽ ഞാൻ ഡൽഹി വിട്ട് സ്വദേശത്തേക്ക് മടങ്ങിപ്പോരുന്നതു വരെയുള്ള 20 വർഷം തിരുമേനിയുടെ നേതൃത്വത്തിൽ ആ ഭദ്രാസനത്തിന്റെ വിവിധ മേഖലകളിൽ പ്രവർത്തിക്കുവാൻ എനിക്ക് ലഭിച്ച അവസരങ്ങളിൽ തിരുമേനിയിൽ ഞാൻ കണ്ട വേറിട്ട പ്രത്യേകതകളുടെ പശ്ചാത്തലത്തിൽ ചില കാര്യങ്ങൾ മാത്രം കുറിക്കാൻ ശ്രമിക്കുന്നു.

തിരുമേനിക്ക് ഡൽഹിയിൽ വന്ന് ഏതാനും വർഷങ്ങൾ മാത്രമേ നല്ല ശരീരസുഖത്തോടെ കഴിഞ്ഞുകൂടാൻ അവസരം ലഭിച്ചുള്ളു. വീണ്ടും പ്രമേഹ സംബന്ധമായുള്ള പ്രശ്നങ്ങൾ അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. കിഡ്നികൾ പ്രവർത്തനരഹിതമായതോടെ ഡയാലിസിസ് ആരംഭിച്ചു. അത്

അദ്ദേഹത്തിന് വളരെ അസഹനീയമായ അസ്വസ്ഥത ഉണ്ടാക്കി. ഡയാലിസിസിനുശേഷമുള്ള ശരീരക്ഷീണവും അവശതയും വളരെ അധികമായിരുന്നു. എന്നാൽ അളക്കാനാവാത്ത സഹനശീലവും ദൈവാശ്രയവും അദ്ദേഹത്തെ മുന്നോട്ടു നയിച്ചു. ഈ നിലയിൽ അധികം മുന്നോട്ടു പോകാൻ സാധ്യമല്ലാതിരുന്നതുകൊണ്ട് കിഡ്നി മാറ്റി വയ്ക്കേണ്ടി വന്നു. അത് എത്രയും ക്ലേശപൂർണ്ണമായിരുന്നു. അദ്ദേഹം ഉപയോഗിച്ചുകൊണ്ടിരുന്ന മരുന്നുകൾ അമിതമായ ശരീരഭാരം കൂടുന്നതുൾപ്പെടെ പല പാർശ്വഫലങ്ങളും ഉണ്ടാക്കുന്നതായിരുന്നു. ശരീരത്തിന്റെ ഈ അമിതവണ്ണം സ്വതന്ത്രമായി നടക്കുന്നതിനും പ്രവർത്തിക്കുന്നതിനും തടസമായി എന്നു മാത്രമല്ല കഠിനമായ ശ്വാസതടസ്സത്തിനും ഇടയാക്കി. ഉറങ്ങാൻ കഴിയാത്ത രാവുകൾ. ഒന്നും ചെയ്യാൻ പറ്റാത്ത അസ്വസ്ഥമായ മനസ്സ്. ഇത്ര അധികം പ്രയാസങ്ങൾ സഹിക്കേണ്ടി വന്ന ആ പിതാവിനെ ഓർക്കുമ്പോൾ ആ സഹനമല്ലേ അദ്ദേഹത്തെ വിശുദ്ധിയിലേക്കു നയിച്ചത് എന്ന് ചിന്തിച്ചു പോകുന്നു.

### 1. സഭാപിതാക്കന്മാരെ ആദരിച്ച മഹാത്മാവ്

അദ്ദേഹം സർവ്വാത്മനാ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന പല പിതാക്കന്മാരും ഉണ്ടായിരുന്നു. അവരെക്കുറിച്ചു പറയുമ്പോൾ ഭക്തി കൊണ്ട് അദ്ദേഹത്തിന്റെ ഭാവവും ശബ്ദവും മാറുന്നതു ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. സഭാപിതാക്കന്മാരെക്കുറിച്ച് ഉച്ചരിക്കുന്ന വാക്കുകൾ പോലും ഭക്തി നിർഭരമായിരുന്നു. കല്ലാശ്ശേരി ബാവായും (പ. ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ), തോമ്മാ മാർ ദീവന്നാസിയോസും അവരിൽ പ്രമുഖരായിരുന്നു. എന്തിനേറെ ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ മുമ്പിൽ അദ്ദേഹം ഇരിക്കുന്നതു പോലും തിരുമേനി നിർബന്ധിക്കുമ്പോൾ മാത്രം. അവർ തമ്മിലുള്ള സംഭാഷണവേളകളിൽ പോലും തിരുമേനി കല്പിച്ചാലും എന്നു മാത്രമേ പീലക്സിനോസ് തിരുമേനി പറയാറുണ്ടായിരുന്നുള്ളു. സമകാലീനരായിരുന്ന മെത്രാപ്പോലീത്തന്മാരെ അദ്ദേഹം വിമർശിക്കുകയോ, കുറ്റപ്പെടുത്തുകയോ ചെയ്തിരുന്നില്ല. കൂടെ നിൽക്കുന്ന ആരെങ്കിലും അങ്ങനെ ചെയ്താൽ അവരെ ശാസിക്കുമായിരുന്നു. സീനിയർ മെത്രാപ്പോലീത്താ ആയിരുന്ന ഗ്രീഗോറിയോസ് തിരുമേനി ആദ്യമൊക്കെ പീലക്സിനോസ് തിരുമേനിയ്ക്കു വേണ്ടവിധത്തിൽ അംഗീകാരം കൊടുത്തിരുന്നില്ല. എങ്കിൽപോലും സീനിയർ തിരുമേനിയെക്കുറിച്ച് ഒരു കുറ്റവും പറയുവാൻ അദ്ദേഹം തയ്യാറല്ലായിരുന്നു. പീലക്സിനോസ് തിരുമേനിയുടെ കുടുംബമഹിമയും വ്യക്തിത്വവുമായിരുന്നു മറ്റു പിതാക്കന്മാരെ ബഹുമാനിച്ച് ആദരിക്കുവാൻ അദ്ദേഹത്തെ പഠിപ്പിച്ചത്.

## 2. വിനയംകൊണ്ട് മനസുകളെ നേടിയ നേതൃത്വം

അധികാരം കൊണ്ടല്ല, വിനയം കൊണ്ടാണ് തിരുമേനി ഭരണകാര്യങ്ങൾ നിറവേറ്റിയിരുന്നത്. താൻ കഴിവുള്ളവനെന്നോ, വലിയവനെന്നോ ഉള്ള ചിന്തയേ അദ്ദേഹത്തിനില്ലായിരുന്നു. അദ്ദേഹം ഡൽഹിയുടെ ചുമതലയേറ്റു വരുന്നതിനു മുമ്പ് എനിക്കൊരു കത്തെഴുതി. അതിന്റെ ഉള്ളടക്കം ഇപ്രകാരമായിരുന്നു. "ലോകപ്രശസ്തനായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെപ്പോലെ ഒരാൾ നയിക്കുന്ന ഭാരതത്തിന്റെ തലസ്ഥാനത്തെ ഒരു ഭദ്രാസനത്തെ നയിക്കുവാൻ എനിക്ക് അറിവോ പ്രാപ്തിയോ ഒന്നുമില്ല. എനിക്ക് എന്തു ചെയ്യാൻ സാധിക്കും എന്ന സന്ദേഹമുണ്ട്. അച്ചന്റെ സഹായവും ഉപദേശവും എനിക്കു നൽകണം. എനിക്കുവേണ്ടി പ്രാർത്ഥിക്കണം." ഈ കത്ത് തിരുമേനിയിലേക്ക് എന്നെ കൂടുതൽ അടുപ്പിച്ചു. എന്നു മാത്രമല്ല തിരുമേനിയുടെ എല്ലാ നല്ല തീരുമാനങ്ങൾക്കും ഒപ്പം ഞാൻ കൂടെ നിന്ന് ആത്മാർത്ഥമായി പ്രവർത്തിച്ചു. മിക്കവാറും എല്ലാ ആലോചനാ മീറ്റിംഗുകളിലും എന്നെ മുന്നിൽ നിർത്തുമായിരുന്നു. പല കാര്യങ്ങൾക്കുവേണ്ടി രൂപീകരിച്ച സബ് കമ്മിറ്റികളിൽ പ്രധാന ചുമതലകൾ എന്നെ ഏല്പിക്കുമായിരുന്നു.

ഭദ്രാസനത്തിലെ വൈദികരിലും അത്മായപ്രമുഖരിലും വിശ്വാസം അർപ്പിച്ച് അവർക്ക് സ്വതന്ത്രമായി പ്രവർത്തിക്കുവാനുള്ള ഒരു സാഹചര്യം ഉണ്ടാക്കി കൊടുത്തതാണ് അദ്ദേഹത്തിന്റെ കാലത്ത് ഭദ്രാസനം ഏറ്റവും നല്ല ഒരു ഭദ്രാസനമായിത്തീരുവാൻ തുടങ്ങിയത്. തിരുമേനി നേതൃത്വം കൊടുത്ത് ആരംഭിച്ച പൗലോസ് മാർ ഗ്രീഗോറിയോസ് അവാർഡ് അന്താരാഷ്ട്ര നിലവാരത്തിൽ സംഘടിപ്പിക്കുവാൻ സാധിച്ചത് അദ്ദേഹത്തിന്റെ വിശാല മനസിന്റെ ഒരു നേട്ടമായി കരുതാം.

## 3. ഭദ്രാസനത്തിന്റെ സമഗ്ര പുരോഗതി സ്വപ്നം കണ്ടു

ഡൽഹി ഭദ്രാസനത്തെക്കുറിച്ചും അതിന്റെ വിവിധ പ്രവർത്തന മേഖലകളെക്കുറിച്ചും അദ്ദേഹത്തിന് വ്യക്തമായ ഒരു കാഴ്ചപ്പാട് ഉണ്ടായിരുന്നു. അതെല്ലാം സഫലമായി കാണുവാൻ അദ്ദേഹത്തിന്റെ മോശമായിക്കൊണ്ടിരുന്ന ആരോഗ്യനില സമ്മതിച്ചില്ല. പൗലോസ് മാർ ഗ്രീഗോറിയോസ് തുടങ്ങി വച്ച ആരാവല്ലി ഹിൽ ധ്യാനകേന്ദ്രം പൂർത്തീകരിച്ച് പ്രവർത്തനം തുടങ്ങാൻ അദ്ദേഹം നന്നേ ശ്രമിച്ചു. അദ്ദേഹത്തിന് സമൂഹത്തോടുള്ള പ്രതിബദ്ധത തെളിയിക്കുന്നതായിരുന്നു ഡൽഹി ഭദ്രാസനത്തിലെ ഏക ചാരിറ്റി പ്രോജക്ട് ആയിത്തീർന്ന ഹരിയാനയിലെ 'ശാന്തിഗ്രാം അനാഥാലയവും' നിർദ്ധനരായ കുട്ടികൾക്കുവേണ്ടി ആരംഭിച്ച 'ശാന്തിനികേതൻ സ്കൂളും'. ഭദ്രാസനത്തിൽ കൂടുതൽ ദേവാലയങ്ങളും സ്കൂളുകളും ഉണ്ടാകണമെന്ന ലക്ഷ്യത്തോടെ രൂപീകരിച്ച ഭദ്രാസന ഡെവലപ്പ്മെന്റ് ബോർഡ് വലിയൊരു കാൽവയ്പ്പായിരുന്നു.

സാമ്പത്തിക കാരണങ്ങളാൽ ഫലം കണ്ടില്ല എങ്കിലും ഡൽഹിയ്ക്കടുത്ത് ഒരു മെഡിക്കൽ കോളജും ഓർത്തഡോക്സ് സെന്ററിൽ ഒരു ഓഫ് സെറ്റ് പ്രിന്റിംഗ് പ്രസും തുടങ്ങുവാനുള്ള പരിശ്രമം തിരുമേനിയുടെ, ദീർഘവീക്ഷണത്തിന്റെ ഫലമായിരുന്നു. അതിനുവേണ്ട പ്രോജക്ട് റിപ്പോർട്ട് വരെയും തയ്യാറാക്കിയിരുന്നു. ഭദ്രാസനത്തിലെ ആത്മിക പ്രസ്ഥാനങ്ങളെ വളരെയധികം പ്രോത്സാഹിപ്പിച്ചിരുന്നു. പ്രത്യേകിച്ച് സൺഡേസ്കൂൾ പ്രസ്ഥാനത്തെ വേണ്ടവിധം കരുതുകയും അതിന് ഏറ്റം പ്രഥമ സ്ഥാനം കൊടുക്കുകയും കേരളത്തിൽ നിന്ന് ഉത്തരേന്ത്യയിൽ വന്നു താമസിക്കുന്ന യുവജനങ്ങൾക്ക് വേണ്ടി ഡയസ്പോറ എന്ന സംഘനയ്ക്ക് രൂപം കൊടുത്ത് അവരെ സഭയ്ക്കുവേണ്ടി അണിനിരത്തുകയും ചെയ്തത് പീലക്സീനോസ് തിരുമേനി ആയിരുന്നു.

### 4. മൗനം ഭരണ തന്ത്രമാക്കി

ആലോചനാ മീറ്റിംഗുകളിൽ അദ്ധ്യക്ഷത വഹിക്കുന്ന പലരും ഒരുപാടു സംസാരിച്ചും കുറച്ചൊക്കെ ദേഷ്യപ്പെട്ടും ഒക്കെ തീരുമാനങ്ങളിൽ എത്തിച്ചേരാറാണ് പതിവ്. എന്നാൽ തിരുമേനി നയിക്കുന്ന ഒരു മീറ്റിംഗിൽ പോലും അദ്ദേഹം കൂടുതൽ സംസാരിക്കുന്നതും ദേഷ്യപ്പെടുന്നതും കണ്ടിട്ടില്ല. എത്ര ഗൗരവമേറിയ വിഷയങ്ങൾ ആയിക്കൊള്ളട്ടെ, ഒരു ചെറിയ ആമുഖ പ്രസംഗം നടത്തിയിട്ട് അദ്ദേഹം സ്വസ്ഥമായിരിക്കും. ആളുകൾ അഭിപ്രായം പറയും. ക്ഷമയോടെ അതെല്ലാം കേൾക്കും. പ്രധാനപ്പെട്ട ആരെങ്കിലും ഒന്നും പറയാതിരുന്നാൽ അവരുടെ അഭിപ്രായം കൂടെ കേൾക്കാൻ താല്പര്യപ്പെടും. പലപ്പോഴും അവസാന തീരുമാനങ്ങൾ പോലും പലരുടെയും അഭിപ്രായങ്ങൾ ക്രോഡീകരിച്ചുള്ളതാകും. മീറ്റിംഗുകളിലെ തിരുമേനിയുടെ ഈ മൗനം ഒരു നിസ്സംഗഭാവമായിരുന്നില്ല. മറിച്ച് തികച്ചും ആളുകൾക്ക് അഭിപ്രായം പറയാനുള്ള സ്വാതന്ത്ര്യം കൊടുത്തുകൊണ്ടുള്ളതായിരുന്നു. ജനങ്ങൾ ആണ് പ്രവർത്തിക്കേണ്ടവർ എന്ന് തിരുമേനിക്ക് നല്ലവണ്ണം അറിയാമായിരുന്നു. ഈ മൗനം ആരുംതന്നെ തിരുമേനിയുടെ ബലഹീനതയായി കണക്കാക്കുകയോ, അതിനെ മുതലെടുക്കുവാൻ ശ്രമിക്കുകയോ ചെയ്തിട്ടില്ല. അതിനു കാരണം, തിരുമേനിക്ക് ഓരോ കാര്യത്തിലും ഉണ്ടായിരുന്ന പ്രത്യേക താല്പര്യവും നിസ്വാർത്ഥമായ സമീപനവുമായിരുന്നു.

### 5. സ്വര മാധുര്യവും ഭക്തിയും ആരാധനയെ സ്വർഗ്ഗീയമാക്കി

ദൈവദത്തമായി തിരുമേനിക്കു ലഭിച്ചിരുന്ന ശബ്ദ സ്ഫുടത അദ്ദേഹത്തിന്റെ ആരാധന കൂടുതൽ സ്വർഗീയ അനുഭൂതി ഉളവാക്കുന്നതായിരുന്നു. സുറിയാനിരാഗങ്ങൾ അദ്ദേഹത്തിന്റെ സ്വരമധുരിമയിൽ ആലപിക്കുമ്പോൾ അതിനു കൂടുതൽ ഭക്തിദായകമായ ഒരു സവിശേഷത ഉണ്ടായിരുന്നു. അവസരം കിട്ടുമ്പോൾ ഒക്കെ വി. കുർബ്ബാന അർപ്പിക്കുവാൻ വലിയ ആഗ്രഹ

മായിരുന്നു. എന്നാൽ കലശലായ രോഗാവസ്ഥ അദ്ദേഹത്തിന്റെ ആഗ്രഹ നിവൃത്തിക്ക് പലപ്പോഴും തടസ്സമായിരുന്നു. മിക്കപ്പോഴും തന്റെ മുറിയിൽ തന്നെ ഇരുന്നുകൊണ്ട് നമസ്ക്കാരങ്ങൾ ചൊല്ലി സംതൃപ്തനാകേണ്ട സാഹചര്യം.

എന്നാൽ വളരെ ക്ഷീണിതനായിരുന്നിട്ടും അദ്ദേഹത്തിന്റെ വി. കുർബ്ബാന അർപ്പിക്കുവാനുള്ള അതി തീവ്രമായ ആഗ്രഹം 2010 നവംബറിൽ ദൈവം സാധിച്ചുകൊടുത്തു. വടക്കൻ പരുമല ആയി പ്രഖ്യാപിതമായ ജനക്പുരി മാർ ഗ്രീഗോറിയോസ് പള്ളിയിലെ പരുമല തിരുമേനിയുടെ ഓർമ്മ. പെരുന്നാളിന്റെ തലേ ദിവസം രാത്രി എന്നെ വിളിച്ചു പറഞ്ഞു. നാളെ ഞാൻ വി. കുർബ്ബാന അർപ്പിച്ചുകൊള്ളാം. എന്നാൽ അച്ചൻ കാപ്പ ഇട്ട് മുഴുവൻ സമയം എന്നോടു കൂടെ ഉണ്ടായിരിക്കണം. വികാരി എന്ന നിലയിൽ പെരുന്നാൾ ക്രമീകരണവുമായി ബന്ധപ്പെട്ട് ഒരുപാട് കാര്യങ്ങൾ ഞാൻ ക്രമീകരിക്കേണ്ടതുണ്ട്. എന്നിരുന്നാലും തിരുമേനി കല്പിച്ചതുപോലെ ഞാൻ കാപ്പ ഇട്ടു നിന്നു. തിരുമേനി വി. കുർബ്ബാന പൂർണ്ണമായി അർപ്പിച്ചു. വളരെ നാളുകളായി വി. കുർബ്ബാന അർപ്പിക്കാതിരുന്ന തിരുമേനിക്ക് എങ്ങനെ ഇതു സാധിച്ചു എന്നുള്ള അതിശയത്തിലായിരുന്നു അവിടെ കൂടിയിരുന്ന ആയിരക്കണക്കിന് വിശ്വാസികൾ. ആ വന്ദ്യ പിതാവ് അവസാനമായി അർപ്പിച്ച വി. കുർബ്ബാന ആയിരുന്നു അത്. ആ ഓർമ്മ ഇന്നും മനസ്സിൽ തങ്ങി നിൽക്കുന്നു.

## 6. കൊച്ചു കൊച്ചു പിണക്കങ്ങളും അല്പം വാശിയും

സത്യസന്ധമായി ഒരാളെ കുറിച്ചു പറയുമ്പോൾ ചില കാര്യങ്ങൾ മറച്ചു വച്ച് നല്ലതു മാത്രം പറയുന്നത് ഉചിതമല്ലെന്നു തോന്നിയതുകൊണ്ട് എനിക്ക് അനുഭവവേദ്യമായ ചില കാര്യങ്ങൾ കൂടെ ഉദ്ദേശ്യശുദ്ധിയോടെ പറയട്ടെ.

ഉത്തരപ്രദേശിലെ മീററ്റിൽ സി.എൻ.ഐ. ക്കാരുടെ പള്ളിയിൽ അവർ അനുവദിക്കുന്ന സമയമനുസരിച്ചാണ് വർഷങ്ങളായി നമ്മൾ വി. കുർബ്ബാന അർപ്പിച്ചിരുന്നത്. 35 വീടുകൾ മാത്രമുണ്ടായിരുന്ന ആ ഇടവകയ്ക്ക് സ്വന്തമായി ഒരു ദേവാലയം എന്നത് വിദൂര സ്വപ്നം ആയിരുന്നു. എങ്കിലും ഗവൺമെന്റിൽ നിന്ന് വാങ്ങിയ ഒരു സ്ഥലത്ത് നല്ല ഒരു ദേവാലയവും കുരിശിൻതൊട്ടിയും ഒരു വർഷം കൊണ്ട് പണിയുവാൻ ദൈവം കൃപ ചെയ്തു. ഡൽഹിയിൽ താമസിച്ചിരുന്ന ഞാൻ ദിവസവും മീററ്റീൽ ചെന്ന് പള്ളി പണിയിപ്പിയ്ക്കേണ്ട സാഹചര്യമായിരുന്നു. മാത്രമല്ല ഞാൻ തന്നെ പള്ളിയ്ക്കാവശ്യമായിരുന്ന കട്ടിളകളും ജനലുകളും മറ്റും സിമന്റ് കൊണ്ട് വാർത്തുണ്ടാക്കേണ്ടി വന്നു. ട്രസ്റ്റിയും സെക്രട്ടറിയും സഹായത്തിനായി വരും. അങ്ങിനെ കഷ്ടപ്പെട്ടു പള്ളി പണി പൂർത്തീകരിച്ചു. കൂദാശയ്ക്കുവേണ്ടി തിരുമേനിയെ സമീപിച്ചു. ഗൾഫ് പ്രദേശങ്ങളിലേക്ക് പോകുന്നതുകൊണ്ട് 4 മാസം

കഴിഞ്ഞു വന്നിട്ട് കൂദാശയ്ക്കു സമയം തരാമെന്നായി. ഇടവകക്കാർ ഒന്നടങ്കം പ്രതിഷേധിച്ചു. രണ്ടു ദിവസത്തേക്ക് ഗൾഫിൽ നിന്ന് വന്ന് കൂദാശ ചെയ്തു തരണമെന്നും അങ്ങിനെ വരുവാനും തിരിച്ചു പോകുവാനുമുള്ള ചെലവുകൾ ഇടവക തന്നുകൊള്ളാമെന്നും തിരുമേനിയെ അറിയിച്ചു. ആ നിർദ്ദേശം നിരാകരിച്ചപ്പോൾ മറ്റേതെങ്കിലും തിരുമേനിയെ വിളിച്ചു കൂദാശ നടത്തുവാൻ അനുവദിക്കണമെന്നു പറഞ്ഞതനുസരിച്ചു അതിനു സമ്മതം മൂളുകയും മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വന്ന് കൂദാശ ചെയ്തു തരുകയും ചെയ്തു. ഈ വിഷയത്തിൽ എന്നോട് അല്പം അനിഷ്ടം തോന്നിയ തിരുമേനി അതു പരോക്ഷമായി പ്രകടിപ്പിച്ചു.

മറ്റൊരു സംഭവം, തിരുമേനിക്ക് നന്നായി അറിയാവുന്നതും പല പ്രാവശ്യം തീരുമാനം എടുത്തതുമായ ജനക്പുരി ഗ്രീഗോറിയോസ് പള്ളിയുടെ പുനർ നിർമ്മാണവുമായി ബന്ധപ്പെട്ടതാണ്. ഇടവകയിലെ ഭൂരിഭാഗം ആളുകളുടെ ആഗ്രഹപ്രകാരം പള്ളി പുതുക്കിപ്പണിയുവാൻ പൊതുയോഗം തീരുമാന മെടുത്തു. കുറച്ചുപേർ പൊതുയോഗ തീരുമാനത്തിനെതിരായി തിരുമേനിക്ക് മെമ്മോറാണ്ടം കൊടുത്തു. ഇവരുടെ സ്വാധീനത്തിൽ പെട്ട് പള്ളിപണി ഉടനെ നടത്താൻ പാടില്ലെന്നും പൊതുയോഗം കൂടിയത് നിയമവിരുദ്ധമാ ണെന്നും കാണിച്ച് വിശദീകരണം നൽകാൻ എനിക്കു കല്പന തന്നു. എന്നാൽ ഇതൊക്കെ ആണെങ്കിലും സ്നേഹധനനായ തിരുമേനി ഒരി ക്കൽപോലും എന്നോട് ദേഷ്യപ്പെടുകയോ, പരുഷമായ ഒരു വാക്കു പോലും പറയുകയോ ശാസിക്കുകയോ ചെയ്തിട്ടില്ല.

തിരുമേനിയുടെ രോഗവും വേദനയുമായിരുന്നു ചെറിയ ഈ പിണക്ക ങ്ങൾക്കും അല്പം വാശിയ്ക്കുമൊക്കെ കാരണമായതെന്ന് എനിക്കറിയാ മായിരുന്നതുകൊണ്ട് ഇതൊന്നും ഞാൻ കാര്യമായി എടുത്തില്ല. തന്നിമിത്തം അദ്ദേഹത്തിന്റെ കാലശേഷം ഞാൻ അർപ്പിക്കുന്ന എല്ലാ വി. കുർബ്ബാനക ളിലും വിട്ടുപോകാതെ തിരുമേനിയെ ഓർത്തു പ്രാർത്ഥിക്കാൻ എനിക്കു സാധിക്കുന്നു.



"പരീക്ഷ സഹിയ്ക്കുന്ന മനുഷ്യൻ ഭാഗ്യവാൻ... ജീവന്റെ കിരീടം പ്രാപിക്കും" (യാക്കോബ് 1:12). സ്വന്തം ശരീരത്തിന്റെ രോഗാവസ്ഥ തിരുമേനി സഹി ക്കേണ്ടി വന്ന വലിയ പരീക്ഷ തന്നെ ആയിരുന്നു. കഷ്ടത സഹിക്കുന്ന മനുഷ്യൻ വിശുദ്ധീകരിക്ക പ്പെട്ട് അവൻ പ്രാപിയ്ക്കുവാനിരിക്കുന്ന യഥാർത്ഥ അവസ്ഥയായ തേജസ്ക്കരിക്കപ്പെട്ട നിലയിൽ എത്തിച്ചേരുന്നു (റോമർ 8:17). പത്രോസ് ശ്ലീഹായും ഉറപ്പായി പറയുന്നു, കഷ്ടത സഹിക്കുന്ന മനുഷ്യരെ

ദൈവം നിത്യതേജസിനായി വിളിച്ചിരിക്കുന്നു എന്ന്. അവരെ യഥാസ്ഥാന പ്പെടുത്തി ഉറപ്പിച്ച് ശുദ്ധീകരിക്കുകയും ചെയ്യുന്നു (1 പത്രോസ് 5:10). അങ്ങനെ എങ്കിൽ പീലക്സിനോസ് തിരുമേനിയുടെ സഹനം അദ്ദേഹ ത്തിന്റെ വിശുദ്ധീകരണത്തിന് ദൈവം ഇടയാക്കി എന്ന് വേണം കരുതു വാൻ. പുണ്യ പിതാവേ, ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ.



# 4

# ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനിയുടെ അകവും പുറവും

## ഫാ. ബിനീഷ് ബാബു

(ഇയ്യോബ് മാർ പീലക്സീനോസ് തിരുമേനിയുടെ കൂടെ 1998 മുതൽ അദ്ദേഹം കാലം ചെയ്യുന്ന 2011 നവംബർ 20 വരെ (14 വർഷം) ജീവിക്കുകയും സഞ്ചാരവേളകളിലും നിഴൽപോലെ അനുഗമിക്കുകയും രോഗിയായ തിരുമേനിയുടെ എല്ലാ ആവശ്യങ്ങളും നിറപടിയായി നിറവേറ്റുകയും ചെയ്ത ഫാ. ബിനിഷ് ബാബു (വികാരി, സെന്റ് ബേസിൽ ഓർത്തഡോക്സ് പള്ളി, രോഹിണി, ന്യൂഡൽഹി) വുമായി, മൂന്നു നാലു ദശാബ്ദങ്ങളായി ഡൽഹിയിൽ താമസിക്കുന്ന തികഞ്ഞ സഭാസ്നേഹിയും തിരുമേനിയുടെ ആരാധകനുമായ ഏബ്രഹാം വറുഗീസ് കരിമ്പന്നൂർ (വന്നല, മുട്ടത്തുതറ, പുതുപ്പള്ളി) നടത്തിയ ചിന്തിപ്പിക്കുന്നതും അതിശ്രദ്ധേയവുമായ അഭിമുഖ സംഭാഷണത്തിന്റെ സംഗ്രഹമാണ് ചുവടെ ചേർക്കുന്നത്.)

1. തിരുമേനിയുമായുള്ള ബന്ധം തുടങ്ങുന്നത് ഏത് സാഹചര്യത്തിലായിരുന്നു?

1998 ഒക്ടോബറിൽ തിരുമേനി എന്നെ ശുശ്രൂഷയ്ക്കായി മദ്ബഹായിൽ പ്രവേശിപ്പിച്ചു. പിറ്റേദിവസം അതിനു നന്ദി പറയുവാൻ ഞാൻ അരമനയിൽ ചെന്നപ്പോൾ തിരുമേനിയുടെ ഇടപെടൽ കൊണ്ട് എനിക്ക് തിരിച്ചുപോകാൻ മനസ്സില്ലായിരുന്നു. ആ ഒരു സ്നേഹസ്പർശം കൊണ്ടാണ് ഞാൻ പിറ്റേവർഷം (1999-ൽ) അരമനയിൽ തിരുമേനിയോട് ഒപ്പം താമസിക്കുവാൻ ആരംഭിച്ചത്. അന്ന് ഞാൻ ഡിഗ്രിക്കു പഠിക്കുകയായിരുന്നു. ഡിഗ്രി പഠനവും അവിടെ നിന്നുകൊണ്ടാണ് പൂർത്തീകരിച്ചത്.

2. തിരുമേനിയോടൊപ്പമുള്ള ജീവിതത്തിൽ നിന്ന് അച്ചന് ലഭിച്ച നന്മകൾ ഒന്ന് വിവരിക്കാമോ?

**1. പ്രാർത്ഥനാജീവിതം**

വീട്ടിൽ ഒരു നേരമാണ് പ്രാർത്ഥിച്ചിരുന്നത്. എന്നാൽ അരമനയിൽ വന്നതിന്ശേഷം യാമപ്രാർത്ഥനകളുടെ പ്രാധാന്യം എനിക്ക് മനസ്സിലായി. എന്നും രാവിലെ നാലു മണിക്ക് എഴുന്നേൽക്കണം. പ്രഭാതകൃത്യങ്ങൾ കഴിഞ്ഞ് 5 മണിക്ക് ചാപ്പലിൽ രാത്രി നമസ്ക്കാരത്തിനു പ്രവേശിക്കണം. തലേദിവസം അതത് ദിവസത്തെ രാഗങ്ങൾ പഠിപ്പിക്കുമായിരുന്നു. നമസ്കാര

സമയങ്ങളിൽ പാടിപ്പിക്കുകയും ചെയ്തിരുന്നു. അതുപോലെ മറ്റുള്ള നമസ്ക്കാരങ്ങളിൽ പാട്ടുകൾ ചൊല്ലിച്ചു. എല്ലാ പ്രാർത്ഥനകൾക്കും ശേഷം രഹസ്യപ്രാർത്ഥന ചൊല്ലുന്നത് നിർബന്ധമായിരുന്നു. സന്ധ്യാനമസ്കാരം കഴിഞ്ഞ് സഭയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയും ചൊല്ലിയേ തീരൂ. അങ്ങനെ പാമ്പാക്കുട നമസ്കാരം, ശീഘ്രാ നമസ്ക്കാരം, കാനോനിക നമസ്കാരം എന്നിവ എന്താണെന്ന് മനസ്സിലാക്കുവാൻ സാധിച്ചു. ഡൽഹിയിൽ ജനിച്ചിരുന്നതുകൊണ്ട് മലയാള ഭാഷ അറിഞ്ഞു കൂടായിരുന്നു. എന്നാൽ സൂത്താറ നമസ്ക്കാരങ്ങളിൽ (ശയന നമസ്ക്കാരം) വേദപുസ്തകം എന്നെക്കൊണ്ട് തന്നെ വായിപ്പിക്കും. 150 സങ്കീർത്തനവും 30 ദിവസം കൊണ്ടു വായിച്ചു തീർക്കും. അതായത് ഓരോ ദിവസം 80 വാക്യം വായിച്ചിരിക്കണം. ആദ്യത്തെ ആഴ്ച 80 വാക്യങ്ങൾ വായിക്കാൻ 2–3 മണിക്കൂർ വേണ്ടിവന്നു. ആ സമയത്ത് തിരുമേനി ക്ഷമയോടെ കാത്തു നിന്നു തെറ്റുകൾ തിരുത്തി വന്നു. അക്ഷരങ്ങൾ സ്ഫുടമായി ഉച്ചരിക്കാൻ നിഷ്കർഷിച്ചു. തുടർന്ന് ആ രണ്ട് മൂന്ന് മണിക്കൂർ എന്ന സമയം 10 മിനിട്ടിൽ ഒരുങ്ങി. പിന്നീട് മലയാള പത്രങ്ങളും എഴുത്തുകളും എന്നെക്കൊണ്ട് വായിപ്പിക്കുമായിരുന്നു. ഞാൻ മലയാളഭാഷ പഠിച്ചിട്ടുണ്ടെങ്കിൽ അതിന്റെ ഉത്തരവാദി തിരുമേനിയാണ്. എല്ലാ ശനിയാഴ്ചയും കുമ്പസാരിപ്പിക്കും. വി. കുർബ്ബാന അനുഭവിക്കണമെന്ന് നിർബന്ധിച്ചിരുന്നു. തിരുമേനി എല്ലാ ദേവാലയങ്ങളിലും മറ്റ് സ്ഥലങ്ങളിലും എന്നെയും കൊണ്ടുപോകുമായിരുന്നു. അതുകൊണ്ട് എല്ലാ കൂദാശകളും കണ്ട് പഠിച്ചു. ഇന്ന് ഞാൻ അനുഷ്ഠിക്കുന്ന കൂദാശകൾ ആകർഷകമാകാൻ കാരണം തിരുമേനിയോടൊപ്പം നിന്ന് കണ്ടതു പരിശീലിച്ചതു കൊണ്ടാണ്. ഇന്ത്യയിൽ പല സ്ഥലങ്ങളിലും വിദേശത്തും പോകുവാനും പലരെയും കാണുവാനും പരിചയപ്പെടുവാനും സാധിച്ചത് തിരുമേനിയുടെ സഹചാരിയായിരുന്നതുകൊണ്ടാണ്.

2. അച്ചടക്കം, ചിട്ടയോടെയുള്ള ജീവിതം എങ്ങനെ?

സമയത്തിന്റെ വില, വൃത്തിയുള്ള വസ്ത്രങ്ങൾ അവ അടുക്കിവെയ്ക്കുക എന്നത് തിരുമേനിക്ക് നിർബന്ധമായിരുന്നു. യാതൊരു അച്ചടക്കവും ഇല്ലാതിരുന്ന എനിക്ക് ഇതൊരു വലിയ നേട്ടമായി.

3. കമ്പ്യൂട്ടർ ബേസിക് പഠിച്ചിരുന്നതുകൊണ്ട് തിരുമേനിയുടെ എഴുത്തുകൾ ടൈപ്പ് ചെയ്യുവാൻ ആവശ്യപ്പെടുമായിരുന്നു. അങ്ങനെ ഇംഗ്ലീഷ് ഭാഷയിലെ പുതിയ വാക്കുകൾ ഉച്ചരിക്കുവാനും പഠിക്കുവാനും അവസരം ലഭിച്ചു. തിരുമേനിയോട് ആരു സഹായം ആവശ്യപ്പെട്ടാലും ഒരിക്കലും ഇല്ലായെന്ന് പറയില്ല. ആ ഒരു സ്വഭാവവും കണ്ടു പഠിച്ചു.

4. അച്ചന്റെ ജീവിതത്തിൽ തിരുമേനിയുടെ സ്വാധീനം എങ്ങനെ?

ഒരു മകനോടെന്ന പോലെയാണ് എന്നോട് പെരുമാറിയത്. എന്റെ

ജീവിതം ഉഴപ്പിപ്പോകല്ലെയെന്ന് തിരുമേനി ആഗ്രഹിച്ചിരുന്നു. സ്നേഹവും ശാസനയും, കരുതലും സഹായവും എല്ലാം ലോഭമെന്യേ തിരുമേനിയിൽ നിന്നു ലഭിച്ചിരുന്നു. എന്നെ ശരിക്കും ശാസിക്കുകയും പരിഹസിക്കുകയും ചെയ്തിരുന്നു. ആദ്യമേ എനിക്ക് പ്രയാസം തോന്നിയെങ്കിലും അത് ഇപ്പോൾ എനിക്ക് നന്മക്കായി ഭവിച്ചു. 1999-ൽ ഫരീദാബാദിൽ ക്രിസ്തുമസ് ശുശ്രൂഷ നടത്താൻ പോയപ്പോൾ മദ്ബഹായിൽ വച്ച് കുർബ്ബാനക്രമം കൈയിൽ ഇല്ലാത്തതുകൊണ്ട് ജനങ്ങളുടെ മുമ്പിൽ വച്ചു എന്നെ അടിച്ചു. ജയ്പൂർ പള്ളിയിൽ മദ്ബഹായിൽ കുട്ടികളെ പ്രവേശിപ്പിച്ചപ്പോൾ പുസ്തകം പിടിച്ചത് ചരിഞ്ഞതുകൊണ്ട് ജനങ്ങൾ കാൺകെ എന്നെ സ്ലീബാ കൊണ്ട് അടിച്ചു. പത്തനാപുരത്ത് മാമോദീസാ ശുശ്രൂഷ നിർവഹിക്കുമ്പോൾ പുസ്തകം പിടിച്ചത് ചരിഞ്ഞതുകൊണ്ട് സ്ലീബാ കൊണ്ട് അടിക്കുകയും പുസ്തകം മാമോദിസാ വെള്ളത്തിൽ വീഴുകയും ചെയ്തു. അങ്ങനെ കുഞ്ഞ് മാമോദീസാ മുങ്ങുന്നതിന് മുൻപ് പുസ്തകം സ്നാനമേറ്റു. അരമനചാപ്പലിൽ വി. കുർബ്ബാന സമയത്ത് മറ വലിക്കുവാൻ മറന്നതുകൊണ്ട് സ്ലീബാ കൊണ്ട് അടിച്ചു. എന്റെ കണ്ണിൽ വെള്ളം പൊടിഞ്ഞു. അതു തിരുമേനിക്ക് പ്രയാസം ആയി. അപ്പോൾ തന്നെ എന്നെ കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്തു. അങ്ങനെ അനുഗ്രഹത്തിൽ പൊതിഞ്ഞ ഒരുപാട് അടിയും ഇടിയും ഒക്കെ എനിക്കു ലഭിച്ചിട്ടുണ്ട്. എന്റെ പിതാവ് എന്റെ രണ്ടാമത്തെ വയസ്സിൽ മരിച്ചതിനാൽ പിതാവിൽ നിന്നു കിട്ടാത്ത സ്നേഹം അഭി. തിരുമേനിയിൽ നിന്ന് ലഭിച്ചു.

5. തിരുമേനിയുടെ അറിവും പാണ്ഡിത്യവും ആത്മീയ ജീവിതവും ഒക്കെ എപ്രകാരമായിരുന്നു?



തിരുമേനി ഇംഗ്ലീഷ് അധ്യാപകനായിരുന്നല്ലോ. പത്തനാപുരം മാലൂർ കോളജിൽ വൈസ് പ്രിൻസിപ്പലായി പ്രവർത്തിച്ചിരുന്നു. ഇംഗ്ലീഷ് സാഹിത്യത്തിൽ നല്ല അവഗാഹം ഉണ്ടായിരുന്നു. ആരെങ്കിലും ഇംഗ്ലീഷ് തെറ്റായി സംസാരിച്ചാൽ തെറ്റ് പറഞ്ഞു കൊടുക്കും. ഇന്ന് വലിയ പദവിയിൽ ജോലി ചെയ്യുന്ന വ്യക്തികളിൽ പലരും തിരുമേനിയുടെ ശിഷ്യന്മാരാണ്. പുതിയ, പുതിയ വാക്കുകൾ പുസ്തകവായനയിലൂടെ ലഭിക്കുമായിരുന്നു. രാത്രിയിൽ ഉറക്കം വരുന്നതുവരെ പുസ്തകവായനയാണ്. പുതിയ പുസ്തകങ്ങൾ ഇറങ്ങിയിട്ടുണ്ടെങ്കിൽ ഓൺലൈൻ വഴി വരുത്തും. തിരുമേനിക്ക് പുസ്തകങ്ങളുടെ പേഴ്സണൽ ലൈബ്രറി ഉണ്ടായിരുന്നു.

തിരുമേമി സെമിനാരിയിൽ പഠിച്ചിട്ടില്ലെങ്കിൽ പോലും ദൈവശാസ്ത്രപരമായി ഒരുപാട് കാര്യങ്ങൾ അറിയുമായിരുന്നു. സംശയം എല്ലാം പിതാക്കന്മാരോട് ചോദിച്ച് മനസ്സിലാക്കി. ആരാധനയിലും ജീവിതത്തിലും പ്രാവർത്തികമാക്കി. ഓരോ ആരാധന നടത്തുമ്പോഴും വേദശാസ്ത്രം മനസ്സിലാക്കി നടത്തുമായിരുന്നു. തിരുമേനി ആരാധന ജീവിതം അഭ്യസിച്ചത് പ. ഗീവർഗീസ് ദ്വിതീയൻ ബാവയിൽ നിന്നും തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയിൽ നിന്നുമായിരുന്നു. ബാവാ, തിരുമേനിയുടെ അമ്മയുടെ അമ്മാച്ചനാണ്. ഏഴു യാമപ്രാർത്ഥനകളും നടത്തുമായിരുന്നു. രാവിലെ 5 മണിക്ക് രാത്രി നമസ്ക്കാരവും, പ്രഭാത നമസ്ക്കാരവും രഹസ്യ പ്രാർത്ഥനയും നടത്തി വന്നു. ഉച്ചയ്ക്ക് 12 മണിക്ക് ഉച്ച നമസ്ക്കാരവും രഹസ്യപ്രാർത്ഥനയും ഉണ്ടാവും. വൈകുന്നേരം 6 മണിക്ക് ഒൻപതാം മണി നമസ്ക്കാരവും അതിന്റെ രഹസ്യപ്രാർത്ഥനയും സഭയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയും ഉണ്ടാവും. ഉറങ്ങുന്നതിന് മുൻപ് ശയന പ്രാർത്ഥനയും രഹസ്യ പ്രാർത്ഥനയും നടത്തും. പ്രാർത്ഥനകൾ നടത്തുവാൻ സാഹചര്യം കിട്ടിയില്ലെങ്കിൽ പിന്നീട് വിട്ടുപോയ പ്രാർത്ഥന നടത്തും. അതുപോലെ തന്നെ കൂദാശകൾ എല്ലാം ഭംഗിയായി അനുഷ്ഠിച്ചു. നോമ്പും മറ്റും അതിന്റെ പ്രാധാന്യം ഒട്ടും ചോരാതെ ആചരിച്ചു.

6. തിരുമേനിയുടെ പ്രവർത്തനശൈലി എങ്ങനെ?

തിരുമേനി ആഗ്രഹിച്ചിരുന്നത് ഓരോ പ്രവർത്തനവും ചിട്ടയോടെ നടക്കണമെന്നാണ്. ഒരു ജോലി ആരംഭിച്ചാൽ ഭംഗിയായി പൂർത്തീകരിക്കാനാണ് നോക്കിയത്. അതിനുവേണ്ടി ആവശ്യമുള്ള നിർദ്ദേശം മറ്റുള്ളവരിൽ നിന്ന് സ്വീകരിച്ചിരുന്നു.

**7. രോഗം മൂർച്ഛിക്കുന്നതിന് മുമ്പുള്ള സാധാരണ ഒരു ദിവസത്തെ ക്രമീകരണം എപ്രകാരമായിരുന്നു?**

തിരുമേനി ശാരീരികമായി പ്രയാസങ്ങൾ ഉണ്ടെങ്കിലും രാവിലെ എഴുന്നേറ്റ് ചാപ്പലിൽ വന്നു നമസ്ക്കരിക്കുമായിരുന്നു. അതെ തുടർന്ന് ചുറ്റും

നടക്കും. പ്രഭാത ഭക്ഷണം, പത്രവായന എന്നിവ കഴിഞ്ഞാൽ എഴുത്തുകൾ, കല്പനകൾ എന്നിവ എഴുതുമായിരുന്നു. ആരെങ്കിലും വന്നാൽ അതുവരെ കാണാൻ സമയം അനുവദിച്ചിരുന്നു. ഉച്ചനമസ്ക്കാരം, ഭക്ഷണം, വിശ്രമം, പുസ്തക വായന, സന്ധ്യാനമസ്ക്കാരം എന്നിവയെ തുടർന്ന് വാർത്തകൾ കേൾക്കും. അത്താഴം, പുസ്തകവായന, ശയന നമസ്ക്കാരം ഇതൊക്കെയാണ് ഓരോ ദിവസത്തെയും തെറ്റാത്ത പരിപാടി.

**8. തിരുമേനിക്ക് കുടുംബത്തിൽ നിന്നു ലഭിച്ച സ്വാധീനം എങ്ങനെ?**

തിരുമേനി ഭദ്രാസനത്തിന്റെ ഭാരിച്ച ചുമതലകൾ വഹിക്കുമ്പോഴും കുടുംബത്തെ അന്വേഷിച്ചു വന്നു. അപ്പനും അമ്മയും സഹോദരിയും വാങ്ങിപ്പോയിരുന്നു. സഹോദരങ്ങളുടെ മക്കൾ, മറ്റുള്ള ബന്ധുക്കൾ എന്നിവരുമായി നല്ല സ്നേഹത്തിലായിരുന്നു. എന്നും വിളിച്ച് ക്ഷേമാന്വേഷണം നടത്തി വന്നു. നാട്ടിൽ ചെല്ലുമ്പോൾ എല്ലാ ബന്ധുക്കളെയും കണ്ടിരിക്കും. അർഹതയുള്ളവർക്ക് സഹായവും ചെയ്തു കൊടുത്തിട്ടുണ്ട്. അതുപോലെ മാതാപിതാക്കളുടെയും സഹോദരിയുടെയും ഓർമ്മ എല്ലാ വർഷവും വി. കുർബ്ബാന ചൊല്ലി ആചരിച്ചു വന്നു.

**9. തിരുമേനി ഭദ്രാസനത്തിന്റെ വളർച്ചയ്ക്ക് അക്ഷീണം യത്നിച്ച വ്യക്തി യാണല്ലോ. തിരുമേനിയുടെ പ്രവർത്തനമേഖല (അതായത് പ്രാധാന്യം കൊടുത്ത കാര്യം) ഏതൊക്കെ ആയിരുന്നു?**

1996-ൽ ആണ് തിരുമേനിയുടെ മുൻഗാമി ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി കാലം ചെയ്തത്. അന്നു മുതൽ 2011 വരെ പിൻഗാമി ഭദ്രാസനത്തിനുവേണ്ടി അക്ഷീണം പ്രവർത്തിച്ചു.

ആ പ്രവർത്തനങ്ങൾ എന്തെല്ലാം?

**ശാന്തിഗ്രാം പ്രോജക്ട്**

ഹരിയാനയിലെ സോനക്കിനടുത്തുള്ള മണ്ടാർവാർ എന്ന സ്ഥലത്ത് 20 ഏക്കർ സ്ഥലം തിരുമേനി ഭദ്രാസനത്തിന്റെ പേരിൽ വാങ്ങിച്ചിരുന്നു. അവിടെ തിരുമേനിയുടെ ആഗ്രഹപ്രകാരം സ്ക്കൂൾ, മെഡിക്കൽ സെന്റർ, സ്ത്രീകൾക്കുള്ള തൊഴിൽമേഖല, കൃഷി, ഓർഫനേജ് എന്നിവയൊക്കെ പൂർത്തീകരിക്കാൻ ദൈവം സഹായിച്ചു. ഇന്ന് അവിടെ 10-ാം ക്ലാസ്സ് വരെയുള്ള സി.ബി.എസ്.ഇ. സ്കൂൾ, മെഡിക്കൽ സെന്റർ, ഹോസ്റ്റൽ എന്നിവ വിജയകരമായി നടത്തിവരുന്നു.

**ആരാവലി റിട്രീറ്റ് സെന്റർ**

ഹരിയാനയിലെ ഗുഡ്ഗാവിനടുത്തുള്ള ആരാവലി എന്ന കുന്നിൽ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി കുറച്ച് സ്ഥലം വാങ്ങിയിരുന്നു.

മുൻഗാമിയുടെ ആഗ്രഹമായിരുന്നു അവിടെ ഒരു റിട്രീറ്റ് സെന്റർ ഉണ്ടാക്കണമെന്നുള്ളത്. അത് പിലക്സീനോസ് തിരുമേനി പൂർത്തീകരിച്ചു. 2002-ൽ അവിടെ പ. വട്ടശ്ശേരിൽ ദീവന്നാസ്യോസ് തിരുമേനിയുടെ നാമത്തിൽ ചാപ്പലും താമസിക്കാനുള്ള കെട്ടിടവും നിർമ്മിച്ചു. എല്ലാ രണ്ടാം ശനിയാഴ്ചയും യുവജനങ്ങൾക്കുവേണ്ടി വി. കുർബ്ബാന അർപ്പിക്കുന്നു. എല്ലാ വർഷവും പ. വട്ടശേരിൽ തിരുമേനിയുടെ ഓർമ്മപെരുന്നാൾ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ഭദ്രാസനത്തിന്റെ എല്ലാ ഇടവകകാംഗങ്ങളും ചേർന്ന് നടത്തുന്നു. ഭദ്രാസനത്തിലെ ആത്മീയ പ്രസ്ഥാനങ്ങളുടെ പരിപാടികൾ ആരാവലി റിട്രീറ്റ് സെന്ററിൽ നടത്തിവരുന്നു.

**ദേവാലയങ്ങൾ**

ഭദ്രാസനത്തിന് കൂടുതൽ ദേവാലയങ്ങൾ ഉണ്ടാകണമെന്ന് ആഗ്രഹിച്ചിരുന്നു. തിരുമേനിയുടെ ഭരണകാലത്ത് പുതിയ പള്ളികൾ സ്ഥാപിച്ചു.

**ആത്മീയ പ്രസ്ഥാനങ്ങൾ**

എല്ലാ ആത്മീയ പ്രസ്ഥാനങ്ങളും നല്ല രീതിയിൽ പ്രവർത്തിക്കണമെന്ന് ആഗ്രഹിച്ചു. എല്ലാ പ്രസ്ഥാനങ്ങളുടെയും പരിപാടികൾക്ക് തിരുമേനി ഉണ്ടായിരിക്കും. ആവശ്യമായ നിർദ്ദേശങ്ങൾ നൽകി വന്നു. ഇവിടെ ജനിച്ച് വളർന്ന കുട്ടികൾക്കുവേണ്ടി DIASPORA എന്ന പ്രസ്ഥാനം ആരംഭിച്ചു. ഈ കുട്ടികൾ മാസത്തിൽ ഒരിക്കൽ English/ Hindi യിലോ വി. കുർബ്ബാന വേണമെന്ന് ആവശ്യപ്പെട്ടിരുന്നു. മദ്ബഹായിൽ ശുശ്രൂഷിക്കുന്ന ഇവിടെ ജനിച്ച കുട്ടികൾ തുബ്ദേൻ ഇംഗ്ലീഷിലോ ഹിന്ദിയിലോ വായിക്കാനും ആഗ്രഹിച്ചിരുന്നു. സണ്ടേസ്കൂൾ കുട്ടികൾ English/ Hindi യിലോ പഴമ വായിക്കുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചിരുന്നു.

**വിദ്യാഭ്യാസം മേഖലയോടുള്ള സമീപനം എങ്ങനെ?**

നമ്മുടെ എല്ലാ ഇടവകകൾക്കും വിദ്യാഭ്യാസ സ്ഥാപനം വേണമെന്ന് ആഗ്രഹിച്ചിരുന്നു. അങ്ങനെ കുറെ ദേവാലയങ്ങളിൽ തിരുമേനിയുടെ ഭരണകാലത്ത് പ്രാഥമിക സ്കൂളുകൾ ആരംഭിച്ചു. ശാന്തിഗ്രാം പ്രോജക്റ്റിൽ ആദ്യം തിരുമേനി ഊന്നൽ കൊടുത്തത് വിദ്യാഭ്യാസ മേഖലയ്ക്കാണ്. ഇതിനുവേണ്ടി ഒരു വിദ്യാഭ്യാസ ബോർഡ് വരെ തിരുമേനി രൂപവത്ക്കരിച്ചു.

**പള്ളിപണിയോടുള്ള സമീപനം?**

തിരുമേനിയാണ് ഭദ്രാസനത്തിൽ ഏറ്റവും കൂടുതൽ ദേവാലയങ്ങൾക്ക് കല്ലിട്ടതും കൂദാശ ചെയ്തതും. ഞാൻ അരമനയിൽ തിരുമേനിയുടെ ഒപ്പം കഴിയുമ്പോൾ കല്ലിട്ട ദേവാലയങ്ങളുടെ ലിസ്റ്റ് ചുവടെ ചേർക്കുന്നു.

1. ആഗ്രാ സെന്റ് തോമസ്.
2. ദോൽപ്പൂർ സെന്റ് മേരീസ്.
3. വിശ്വകർമ്മ സെന്റ് മേരീസ്.
4. ശാന്ത്രിഗ്രാം പ്രോജക്ട്.
5. നൊയിഡാ മാർ ഗ്രീഗോറിയോസ്.
6. ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ്.
7. ഗൂർഗോൺ സെന്റ് ഗ്രീഗോറിയോസ്.
8. ഇന്ദ്രാപുരം സെന്റ് തോമസ് സ്കൂൾ.
9. അയാ നഗർ സെന്റ് മേരീസ് ചാപ്പൽ.
10. ബിവാഡി സെന്റ് ഗ്രീഗോറിയോസ്.
11. മയൂർ വിഹാർ ഫേസ് മൂന്ന് സെന്റ് ജെയിംസ്.
12. ദ്വാരക സെന്റ് ജോർജ്.
13. സരിതാ വിഹാർ സെന്റ് തോമസ്.

**കൂദാശ ചെയ്തവ**

1. ആഗ്രാ സെന്റ് തോമസ്
2. ദോൽപൂർ സെന്റ് മേരീസ്.
3. വിശ്വകർമ്മ സെന്റ് മേരീസ്.
4. ശാന്തിഗ്രാം ചാപ്പൽ.
5. ആരാവലി ചാപ്പൽ.
6. ഹൗസ്ഗാസ് സെന്റ് പോൾസ് സ്കൂൾ ചാപ്പൽ.
7. ഇന്ദ്രാപുരം സെന്റ് തോമസ് സ്കൂൾ ചാപ്പൽ.
8. നൊയിഡാ മാർ ഗ്രീഗോറിയോസ്.
9. ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ്.
10. ബിവാഡി സെന്റ് ഗ്രീഗോറിയോസ്.
11. ..... മാർ ഗ്രീഗോറിയോസ്.
12. ദ്വാരക സെന്റ് ജോർജ്.
13. സരിതാ വിഹാർ സെന്റ് തോമസ്.

**വിശ്വാസികളോടുള്ള സമീപനം?**

തിരുമേനി പറയുമായിരുന്നു, ജനങ്ങളുടെ അധ്വാനവും വിയർപ്പുമാണ് നമുക്ക് ഓരോ ഇടവകയും സമ്മാനിച്ചതെന്ന്. അതുകൊണ്ട് വിശ്വാസികളെ ഒരുവിധത്തിലും വെറുപ്പിക്കരുത്. ജനങ്ങളോട് വലിയ താൽപര്യമായിരുന്നു. ആരെങ്കിലും തിരുമേനിയെ കാണാൻ വരുമ്പോൾ പാമ്പാടി തിരുമേനിയെപ്പോലെ ആദ്യം ചോദിക്കുന്നത് ആഹാരം വല്ലതും കഴിച്ചിട്ടാണോ വന്നത് എന്നാണ്. ഇല്ല എങ്കിൽ അടുക്കളയിൽ ചെന്ന് ഭക്ഷണം കഴിച്ചിട്ട് വന്നു കാണാൻ പറയും. അത്രയ്ക്ക് ജനങ്ങളെ കരുതുമായിരുന്നു. എന്തെങ്കിലും

ആവശ്യപ്പെട്ടാൽ തിരുമേനി ചെയ്തുകൊടുത്തിരിക്കും. എന്നും, സഹായ ത്തിന് ഏതെങ്കിലും ഒരു വ്യക്തിയെങ്കിലും തിരുമേനിയെ കാണുവാൻ വരും. അത്രയ്ക്കുള്ള സ്നേഹബന്ധമായിരുന്നു ജനങ്ങൾക്ക് ഉണ്ടായിരുന്നത്. തിരു മേനിയെ വൈദികർ ആഴ്ചയിൽ ഒരിക്കലെങ്കിലും വിളിക്കണമെന്നു നിഷ്കർ ഷിച്ചിരുന്നു. ഇല്ലെങ്കിൽ തിരിച്ച് വിളിച്ച് ചെറിയ തോതിൽ വഴക്കു പറയുമാ യിരുന്നു. ചിലപ്പോൾ അരമനയിലേക്കു വിളിപ്പിക്കുകയും ചെയ്തു വന്നു.

**രോഗത്തെ നേരിട്ട വിധവും സഹനവും?**

തിരുമേനിയുടെ രോഗവും വേദനയും അനല്പമായിരുന്നു. തുടക്കത്തിൽ തന്നെ പ്രമേഹ രോഗിയായി. 1991-ൽ ആണ് കിഡ്നി മാറ്റി വച്ചത്. 2000 -ത്തിൽ Bype Paper fill ചെയ്തു. 2005-ൽ Gall Bladder മാറ്റി. 2008-ൽ സ്ട്രോക്ക് ഉണ്ടായി. 2007-ലാണ് ഡയാലിസിസിന് വിധേയനാകുന്നത്. മൂന്ന് നേരവും ഇൻസുലിൻ കുത്തും. ബ്ലഡ് ടെസ്റ്റ് നടത്തും. ഒരു പിടി കയ്പു മരുന്നുകൾ സ്ഥിരമായിരുന്നു. അതോടൊപ്പം ശരീരത്തിലെ അസ്വസ്ഥത കൾ വളരെയേറെ വേദനാജനകവും. ഓരോ വേദനയും നേരിടുമ്പോഴും 'ദൈവമേ' എന്നു വിളിച്ചിരുന്നു.

**അന്ത്യ കാലത്തെ ജീവിതം എങ്ങനെ?**

2011 സെപ്റ്റംബറിലാണ് ഐറേനിയോസ് തിരുമേനിയുടെ നേതൃത്വ ത്തിൽ വൈദികരുടെയും അൽമായരുടെയും മീറ്റിംഗ് കൂടുകയും ആ മീറ്റിം ഗിൽ തിരുമേനിയെ കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിൽ കൊണ്ടുപോകാൻ തീരുമാനിക്കുകയും ചെയ്തു. കൂടെ ഞാനും ചെല്ലുവാൻ ആവശ്യപ്പെട്ടു. അന്ന് ഞാൻ ശാന്തിഗ്രാമിന്റെ ചുമതല വഹിക്കുകയായി രുന്നു. കോലഞ്ചേരി ആശുപത്രിയിൽ കിടന്നാണ് തിരുമേനി 2011 നവംബർ 20-ാം തീയതി കാലം ചെയ്യുന്നത്. രണ്ട് മാസത്തെ കോലഞ്ചേരി ജീവിതം എന്നെ സംബന്ധിച്ച് വിലയേറിയതാണ്. ഈ സമയത്ത് പഴയതിലും കൂടു തൽ തമാശകൾ പറയുകയും വഴക്ക് പറയുകയും ദേഷ്യപ്പെടുകയും ചെയ്തു കൊണ്ടിരുന്നു. ഓരോ ചെറിയ സഹായവും ചെയ്തുകൊടുക്കുമ്പോഴും ദൈവം അനുഗ്രഹിക്കട്ടെ എന്ന മറുപടിയാണുള്ളത്. ഞാൻ 5 വർഷം പ്രീസെമിനാരി വിദ്യാർത്ഥിയായി നിന്നപ്പോൾ ചെയ്ത സേവനത്തേക്കാൾ ഉപരിയായി ചെയ്ത ശുശ്രൂഷയാണ് ഞാൻ ആശുപത്രിയിൽ നിറവേറ്റിയത്.



2011 നവംബർ 18-ാം തീയതി എനിക്ക് ഒരു ബൈക്കപകടം സംഭവിച്ചു. അന്ന് തിരുമേനി എന്നെ അന്വേഷിച്ചപ്പോൾ ആരോ പറഞ്ഞ് എനിക്ക് അപ കടം സംഭവിച്ചെന്ന് മനസ്സിലായി. അന്ന് മുതൽ

തിരുമേനി നിരാശനായിരുന്നു. 2011 നവംബർ 20-ാം തീയതി ഞായറാഴ്ച രാവിലെ തിരുമേനി ദൈവസന്നിധിയിലേക്ക് കടന്നു.

എനിക്ക് നടക്കാൻ സാധിക്കാഞ്ഞതിനാൽ ശവസംസ്ക്കാര ശുശ്രൂഷ യുടെ ക്രമീകരണങ്ങൾ ചെയ്യുവാൻ ആയില്ല. പക്ഷേ വീൽ ചെയറിൽ ഇരുന്ന് എങ്കിലും ഈറണിഞ്ഞ കണ്ണുകളോടെ തിരുമേനിയുടെ ശവസംസ്ക്കാര ശുശ്രൂഷയിൽ സംബന്ധിക്കാൻ സാധിച്ചതിൽ വിവരണാതീതമായ ഒരു ആത്മസംതൃപ്തി ലഭിച്ചു.



# 5

# വിശ്വാസികൾ കണ്ടറിഞ്ഞ ജനകീയ മെത്രാൻ

## ഫാ. കെ. എ. എബ്രഹാം

മദ്ധ്യതിരുവിതാംകൂറിലെ നിരണം ഭദ്രാസനത്തിൽപ്പെട്ട മേപ്രാൽ കണിയാന്ത്ര എന്ന കുലീന കുടുംബത്തിൽ ജനിച്ച്, പ്രാഥമിക വിദ്യഭ്യാസത്തിനുശേഷം ഭാഗ്യസ്മരണാർഹനായ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയാൽ പത്തനാപുരം താബോർ ദയറായിലേക്ക് വിളിച്ചു ചേർക്കപ്പെട്ട, ഇംഗ്ലീഷ് സാഹിത്യത്തിൽ ഉന്നത ബിരുദം നേടി സെന്റ് സ്റ്റീഫൻസ് കോളജിന്റെ വൈസ് പ്രിൻസിപ്പലായി ദീർഘകാലം സേവനം അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ മേൽപ്പട്ട സ്ഥാനത്തേക്ക് വിളിക്കപ്പെട്ട, ഡൽഹി ഭദ്രാസനത്തിന്റെ രണ്ടാമത്തെ മെത്രാപ്പോലീത്തായായി ദീർഘകാലം ഭരണം നടത്തിയ, അഭിവന്ദ്യനായ ഇയ്യോബ് മാർ പീലിക്സിനോസ് തിരുമേനിയെക്കുറിച്ച് ഓർക്കുമ്പോൾ ആദ്യമായി കടന്നുവരുന്നത്, തികഞ്ഞ ചിന്തകനും ചിന്തകളെ പ്രവൃത്തിപഥത്തിൽ എത്തിക്കുവാൻ ഇച്ഛാശക്തിയുള്ള പ്രതിഭയും വ്യക്തിത്വമുള്ള ആത്മീയയോഗിയുമായിരുന്നു അദ്ദേഹം എന്ന വസ്തുതയാണ്.

ഞാൻ ഈ ആശ്രമത്തിലെ ഒരു സീനിയർ ശെമ്മാശൻ ആയിരിക്കുമ്പോഴാണ് മാമ്മൻ തോമസ് എന്ന യുവാവ് 1960-കളിൽ ആശ്രമത്തിലേക്ക് വന്നത്. അങ്ങനെ ഞങ്ങൾ ദീർഘകാലം ഒന്നിച്ച് ശെമ്മാശന്മാരായി കഴിഞ്ഞു. ദയറാ അംഗങ്ങൾ കത്തോലിക്കാ സഭയിലെ ജസ്യൂട്ട് ഫാദേഴ്സിനെപ്പോലെ നല്ല ജ്ഞാനവും അറിവുമുള്ളവരുമായിരിക്കണമെന്ന് വലിയ തിരുമേനിക്ക് (തോമ്മാ മാർ ദീവന്നാസ്യോസ്) നിർബന്ധമായിരുന്നു. മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നും ബി.എ. പാസ്സായി വന്ന എന്നെ കേരള യൂണിവേഴ്സിറ്റിയിൽ ബി.എൽ.ഐ.എസ്. ന് ചേർക്കുകയും അതോടൊപ്പം മാമ്മൻ ശെമ്മാശനെ തിരുവനന്തപുരം മാർ ഈവാനിയോസ് കോളജിൽ പ്രീഡിഗ്രിക്ക് ചേർക്കുകയും ചെയ്തു. ഞങ്ങൾ രണ്ടുപേരും സെന്റ് ജോർജ്ജ് ഹോസ്റ്റലിൽ താമസിച്ചുകൊണ്ട് പഠനം പൂർത്തിയാക്കി. പിന്നീട് മാമ്മൻ ശെമ്മാശനെ ബി.എ. ഇംഗ്ലീഷ് പഠിക്കുന്നതിനായി തൃശിനാപ്പള്ളി സെന്റ് ജോസഫ് കോളജിൽ ചേർത്തു. അവിടെ നിന്നു തന്നെ എം.എ. ബിരുദവും ഉന്നത ശതമാന മാർക്കോടെ പാസ്സായി. ദയറാ വക സെന്റ് സ്റ്റീഫൻസ് കോളജിൽ ഇംഗ്ലീഷ് അദ്ധ്യാപകനായി നിയമിതനായി. കാലം ചെയ്ത പ. ഗീവർഗീസ്

ദ്വിതീയൻ കാതോലിക്കാ ബാവായുടെ ജ്യേഷ്ഠന്റെ കൊച്ചുമകനാണ് മാമ്മൻ ശെമ്മാശൻ. ആ സ്നേഹവാത്സല്യം മൂലം തിരുമേനി വാർദ്ധക്യത്തിലും അത്യന്ത ക്ഷീണാവസ്ഥയിലും ആയിരുന്നിട്ടുപോലും മാമ്മൻ ശെമ്മാശന് പൂർണ്ണ ശെമ്മാശുപട്ടം നൽകി.

ശെമ്മാശൻ ശരീരം കൊണ്ടും ശബ്ദം കൊണ്ടും ഒരു വലിയ ആളായി രുന്നു. നല്ല ഗായകനായിരുന്നു. സുറിയാനി ഭാഷയിൽ നല്ല ജ്ഞാനം സമ്പാ ദിച്ചിരുന്നു. അദ്ദേഹത്തിന്റെ ആരാധനയും ഗാനങ്ങളും ഏവർക്കും ഇമ്പകര മായിരുന്നു. അദ്ദേഹം മെത്രാനായി ഡൽഹി അരമനയിൽ എത്തിയപ്പോ ഴാണ് യഥാർത്ഥത്തിൽ ഒരു ജനകീയ മെത്രാനെ ജനം അടുത്തറിയുന്നത്. ഏവരുമായി സ്നേഹത്തോടും സൗഹാർദത്തോടും കരുതലോടും കൂടി ഇട പഴകുന്നത് പ്രത്യേകതയായിരുന്നു. അതുകൊണ്ടാണ് ദൽഹി ഭദ്രാസന ത്തിന്റെ കീഴിലുള്ള വിദേശ ഇടവകകൾ തിരുമേനിയെ വളരെ സ്നേഹ ത്തോടു കൂടി ശുശ്രൂഷിക്കുകയും കരുതുകയും ചെയ്തത്.

തന്നേക്കാൾ മുതിർന്നവരെ ബഹുമാനിക്കുന്നതിനും ആദരിക്കുന്നതിനും തിരുമേനി വളരെ ശ്രദ്ധിച്ചിരുന്നു. അവസാന നാളുകളിൽ ഡൽഹിയിലായി രുന്നപ്പോൾ കൂടെക്കൂടെ പോയി കാണുന്നതിനും അന്വേഷിക്കുന്നതിനും അവസരം ലഭിച്ചിരുന്നു. കാലം ചെയ്യുന്നതിനും ഏതാനം ആഴ്ചകൾക്ക് മുമ്പ് അദ്ദേഹത്തെ ഡൽഹിയിൽ നിന്നും പ്രത്യേക വിമാനത്തിൽ കോല ഞ്ചേരി ഹോസ്പിറ്റലിലേക്ക് കൊണ്ടുവരികയാണ് ചെയ്തത്. മരണശേഷം മൃതശരീരം അദ്ദേഹത്തിന്റെ ഭവനമായ മൗണ്ട് താബോർ ദയറായിലേക്ക് കൊണ്ടുവന്നു. സ്ഥലപരിമിതി മൂലം ദയറാപ്പള്ളിയുടെ തെക്കുവശത്താണ് കബറടക്കിയത്. പിന്നീട് മറ്റു പിതാക്കന്മാരുടെ കബറുകളോടൊപ്പം പുതിയ കബർ പണിത് ഭൗതികശരീരം പ. പൗലോസ് ദ്വിതീയൻ ബാവായുടേയും മറ്റു തിരുമേനിമാരുടെയും സാന്നിധ്യത്തിലും അനുമതിയോടെയും മാറ്റു കയും ചെയ്തു. എല്ലാ പിതാക്കന്മാർക്കും വേണ്ടിയും അവിടെ വിശാലമായ കബർ മുറിയും പണികഴിപ്പിച്ചിട്ടുണ്ട്. അതുകൊണ്ട് നിത്യവും വി. കുർബാ നയ്ക്കുശേഷം ധൂപപ്രാർത്ഥനയും അവിടെ നടത്തുന്നു. തിരുമേനിയുടെ ചികിത്സയ്ക്കും കബർ പണിയുന്നതിനും ഇപ്പോഴത്തെ ഡൽഹി ഭദ്രാസ നാധിപനും വൈദികരും ജനങ്ങളും കാണിച്ച എല്ലാ സഹകരണത്തിനും സ്നേഹത്തിനും കരുതലിനും മൗണ്ട് താബോർ ദയറാ അവരോട് കടപ്പെ ട്ടിരിക്കുന്നു. തിരുമേനിയുടെ 40-ാം അടിയന്തിരം ദൽഹി ഭദ്രാസനം വളരെ സമുചിതമായി ആചരിച്ചു. എനിക്കും ദയറായെ പ്രതിനിധാനം ചെയ്ത് അവി ടുത്തെ ശുശ്രൂഷകളിൽ പങ്കെടുക്കുവാൻ ഭാഗ്യം ലഭിച്ചു.

തിരുമേനി കടന്നുപോയെങ്കിലും നിത്യവും അദ്ദേഹത്തിന്റെ കബറിങ്കൽ ഞാനുൾപ്പെടെയുള്ള ആശ്രമാംഗങ്ങൾക്ക് പ്രാർത്ഥിക്കുന്നതിനും ധൂപം

അണയ്ക്കുന്നതിനും അവസരം ലഭിക്കുന്നു. അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

(ലേഖകൻ റിട്ട. കോളജ് പ്രിൻസിപ്പലും മുൻ കേരള യൂണിവേഴ്സിറ്റി സിൻഡിക്കേറ്റ് മെമ്പറുമാണ്)





6

# പീലക്സിനോസ് തിരുമേനി പരസ്നേഹത്തിന്റെ പര്യായം

## ഫാ. ജിജോ പുതുപ്പള്ളി

മാമ്മൻ തോമസ് എന്ന യുവാവ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിലേക്കു വളർന്നതിന്റെ പിന്നിൽ വളരെ ത്യാഗത്തിന്റെയും കഷ്ടപ്പാടിന്റെയും സഹനത്തിന്റെയും സംഭവ കഥകളുണ്ട്. ബാല്യം മുതൽക്കേ ദൈവിക ശുശ്രൂഷയിൽ തൽപരനായിരുന്ന മാമ്മൻ തന്റെ പതിനാറാം വയസ്സിൽ പത്തനാപുരം മൗണ്ട് താബോർ ആശ്രമത്തിലെ അംഗമായിത്തീർന്നു. അവിടുത്തെ വന്ദ്യരായ ഗുരുക്കന്മാരിൽ നിന്ന് സ്വായത്തമാക്കിയ നിഷ്ഠകളും ജീവിതചര്യയും അവസാനത്തോളം ജീവിതത്തോട് ചേർത്തു വച്ച് മുമ്പോട്ട് പോകുവാൻ തിരുമേനിക്ക് സാധിച്ചത് അദ്ദേഹത്തിന്റെ ജീവിത വിജയമായി കാണുന്നു.

രണ്ടായിരം ആണ്ടിലാണ് ഞാൻ അഭിവന്ദ്യ തിരുമേനിയെ ആദ്യമായി പരിചയപ്പെടുന്നത്. പത്തനാപുരം കോളജ് ഹോസ്റ്റലിൽ താസിക്കുമ്പോൾ ഒരിക്കൽ തിരുമേനി നാട്ടിൽ വന്നപ്പോഴാണ് അദ്ദേഹത്തെ കാണുന്നത്. ആദ്യ കൂടിക്കാഴ്ചയിൽ തന്നെ ബാലനായിരുന്ന എന്റെ ഹൃദയത്തെ കവർന്നെടുക്കാൻ ആ പിതാവിന് സാധിച്ചു. ഞാൻ പത്താം ക്ലാസിൽ പഠിക്കുമ്പോൾ തിരുമേനി ഒരു തവണ നാട്ടിൽ വന്ന് തിരിച്ചുപോകുന്ന സമയത്ത് യാത്രയയ്ക്കാൻ ചെന്നപ്പോൾ എന്നോട് ചോദിച്ചു. 'നീ എന്റെ കൂടെ ഡൽഹിക്ക് പോരുന്നോ?' കൗതുകത്തോടെ ഞാൻ പറഞ്ഞു, 'തിരുമേനി ഞാൻ പത്താം ക്ലാസ്സിലാണ് പഠിക്കുന്നത്. അടുത്ത മാസം പരീക്ഷ തുടങ്ങുകയാണ്.' അപ്പോൾ തിരുമേനി പറഞ്ഞു, 'ശരി. പരീക്ഷ കഴിഞ്ഞാൽ ഉടനെ അങ്ങോട്ട് പോന്നേക്ക്.' പരീക്ഷാഫലം വന്നപ്പോൾ വിജയിച്ചുവെന്ന സന്തോഷം അറിയിക്കുവാനായിട്ടാണ് തിരുമേനിയെ ഫോണിൽ വിളിക്കുന്നത്. തിരുമേനി ഉടനെ പറഞ്ഞു. 'എത്രയും വേഗം ഇങ്ങു പോരുക.' അറിഞ്ഞവരൊക്കെ പറഞ്ഞു. എവിടെയും പോകണ്ട. നമ്മുടെ നാടാണ് ഏറ്റവും നല്ലത്. പക്ഷേ, എല്ലാവരും എതിർത്തപ്പോഴും അമ്മ പറഞ്ഞു, 'നിനക്ക് തിരുമേനിയുടെ കൂടെ പോകാൻ ആഗ്രഹമുണ്ടെങ്കിൽ പൊയ്ക്കോ.' നാടു വിട്ടുപോകുവാൻ ഒട്ടും മനസ്സില്ലായിരുന്നു എങ്കിലും തിരുമേനിയോടുള്ള ആരാധനാഭാവം ഉള്ളിൽ ഉണ്ടായിരുന്നതുകൊണ്ട് അമ്മയുടെ സഹായത്തോടെ ഡൽഹിക്ക് പോകുവാൻ തന്നെ തീരുമാനിച്ചു. അങ്ങനെ 2002 മെയ് 17-നു ഞാനും

പിതാവും കൂടി തിരുമേനിയുടെ അടുത്തെത്തി. തിരുമേനി എന്റെ പിതാവിനോട് പറഞ്ഞു. 'ഇനി ഞാൻ ഇവനെ നോക്കി കൊള്ളാം. നിങ്ങൾ പോയി കൊള്ളുക.' പിന്നീട് അദ്ദേഹം കാലം ചെയ്യും വരെയും അദ്ദേഹത്തോടൊപ്പം നിന്ന് ശുശ്രൂഷിക്കാനും അദ്ദേഹത്തിന്റെ സ്നേഹവും ലാളനയും കരുതലും ശകാരവുമൊക്കെ ഏറ്റുവാങ്ങുവാനുമുള്ള വലിയ ഭാഗ്യവും ലഭിച്ചു.

അദ്ദേഹത്തെ അത്ര വേഗത്തിൽ ആർക്കും മനസ്സിലാക്കുവാൻ സാധിക്കുകയില്ല. വളരെനാൾ അദ്ദേഹത്തോടൊപ്പം താമസിക്കുകയും അടുത്ത് ഇടപഴകുകയും ചെയ്യുമ്പോൾ മാത്രമേ മാർ പീലക്സിനോസ് എന്ന ആ വലിയ മനുഷ്യനെ അൽപമെങ്കിലും തിരിച്ചറിയുവാൻ സാധിക്കൂ എന്നാണ് എന്റെ പക്ഷം. ഓരോ വ്യക്തിയെപ്പറ്റിയും അദ്ദേഹത്തിന് കൃത്യമായ കാഴ്ചപ്പാടുകൾ ഉണ്ടായിരുന്നു. ഒപ്പം നിൽക്കുന്ന ഓരോരുത്തരും ആരായിത്തീരണം എന്നും എങ്ങനെയായിരിക്കണം അവരുടെ ഭാവി ജീവിതം എന്നുമൊക്കെ ഒരു പരിധി വരെ അദ്ദേഹം നിശ്ചയിച്ചിരുന്നു. പക്ഷേ പലപ്പോഴും അത് തിരുമേനി അവരോട് പറയുമായിരുന്നില്ല. തിരുമേനി ആഗ്രഹിക്കുന്ന വഴിയിൽ നിന്ന് അവർ എപ്പോഴെങ്കിലും വ്യതിചലിക്കുന്നു എന്ന് തോന്നിയാൽ പിന്നെ തിരികെ കൊണ്ടുവരുവാൻ വളരെ കർക്കശമായ നിലപാടുകൾ എടുക്കുകയും എങ്ങനെയും അദ്ദേഹത്തിന്റെ വഴിയിലേക്ക് അവരെ തിരികെ കൊണ്ടുവരുവാനുള്ള ശ്രമം നടത്തുകയും ചെയ്യും. ചിലർക്കെങ്കിലും തിരുമേനിയുടെ ഈ പ്രത്യേകത അസഹ്യമായി തോന്നുകയും അദ്ദേഹത്തോട് വിരോധം ഉണ്ടാകുകയും ചെയ്യുന്നതായിട്ട് തോന്നിയിട്ടുണ്ട്. അതുകൊണ്ടുതന്നെ തിരുമേനിയെപ്പറ്റി പലർക്കും വ്യത്യസ്തമായ കാഴ്ചപ്പാടുകളാകും ഉണ്ടാവുക.

എന്നാൽ ഞാൻ പരിചയപ്പെട്ടിട്ടുള്ള വ്യക്തികളിൽ വെച്ച് വളരെ ആത്മാർത്ഥതയും സ്നേഹവും കരുതലും ഒക്കെ ഉള്ള ഒരു പച്ച മനുഷ്യനെയാണ് തിരുമേനിയിലൂടെ മനസ്സിലാക്കുവാൻ ഇടയായത്. എത്ര പ്രയാസങ്ങളും പ്രതിസന്ധികളും നിറഞ്ഞ ജീവിത സാഹചര്യങ്ങളാണെങ്കിലും നിഷ്പ്രയാസം അതിനെ അതിജീവിക്കുവാനുള്ള വലിയ പരിശീലനം തിരുമേനിയിൽ നിന്ന് ഞങ്ങൾക്ക് ലഭിച്ചു.

സഹനത്തിന്റെയും കഷ്ടപ്പാടിന്റെയും വഴിയിലൂടെ അദ്ദേഹം പരിശീലിച്ചെടുത്ത ജീവിതവഴി ഞങ്ങളെയും പഠിപ്പിക്കുവാൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടുതന്നെ പലപ്പോഴും ശകാരവും ശിക്ഷയും ഒക്കെ കിട്ടുവാൻ ഇടയായത് വളരെ സന്തോഷത്തോടെയും നന്ദിയോടെയുമാണ് ഈ സമയത്ത് ഓർക്കുന്നത്.

അദ്ദേഹത്തിന്റെ സ്നേഹത്തിന്റെ മുമ്പിലാണ് പലരും പരാജയപ്പെടുക. ഓരോരുത്തർക്കും, തന്നെയാണ് തിരുമേനി ഏറ്റവും കൂടുതൽ സ്നേഹി

ക്കുന്നത് എന്ന് തോന്നിപ്പോകുന്നവിധമാണ് സമീപനം. അതുകൊണ്ടു തന്നെ വളരെയധികം സുഹൃത് ബന്ധങ്ങളും ആരാധകരും തിരുമേനിക്ക് ഉണ്ടാകുവാൻ ഇടയായി. ജാതിമതവർഗ വ്യത്യാസമില്ലാതെ എല്ലാവരോടും ഹൃദ്യമായി പെരുമാറുവാൻ സാധിച്ചു. അന്യമതസ്ഥരായ ആളുകൾപോലും വളരെ ഭക്തിയോടും ആരാധനയോടും കൂടിയാണ് തിരുമേനിയെ സമീപിച്ചിരുന്നത്. തിരുമേനി ആശുപത്രിയിൽ അഡ്മിറ്റാകുന്ന സമയത്ത് അദ്ദേഹത്തെ ശുശ്രൂഷിക്കാനും പരിപാലിക്കുവാനും ഒക്കെ നഴ്സുമാരും ആശുപത്രി ജീവനക്കാരും പലപ്പോഴും മത്സരിക്കുമായിരുന്നു. തിരുമേനിയെ ശുശ്രൂഷിക്കാനായി വരുന്ന നേഴ്സുമാരും നഴ്സിംഗ് വിദ്യർത്ഥികളുമൊക്കെ പലപ്പോഴും തങ്ങളുടെ ഭക്ഷണപ്പൊതികൾ തുറന്നു തിരുമേനിയെ കഴിപ്പിക്കുമ്പോൾ അവർക്കുണ്ടാകുന്ന നിർവൃതിയും സന്തോഷവും വാക്കുകൾക്കതീതമാണ്. തന്റെ പേര് സൂചിപ്പിക്കുന്നതുപോലെ ഒട്ടധികം അപരിചിതരുടെ സ്നേഹിതനായി തീരുവാൻ വളരെ ഹൃദ്യമായ ഇടപെടലുകളിലൂടെ തിരുമേനിക്ക് സാധിച്ചു.

വളരെ കൃത്യമായ ആലോചന എല്ലാ കാര്യങ്ങളിലും അദ്ദേഹം നടത്തിയിരുന്നു. ഒരു സംഭവം ഉണ്ടായാൽ ഉടൻ പ്രതികരിക്കില്ല. അതിനെപ്പറ്റി നന്നായി ആലോചിച്ച്, പഠിച്ച് കാര്യങ്ങൾ കൃത്യമായി മനസിലാക്കുവാൻ ശ്രമിക്കും. ചിലരോടെങ്കിലും അഭിപ്രായം ആരാഞ്ഞ് അതിന്റെ വരുംവരായ്കളും കുറവുകളും നിറവുകളുമെല്ലാം അദ്ദേഹം മനസ്സിലാക്കും. പിന്നീടാകും പ്രതികരിക്കുക. ഒരിക്കൽ തീരുമാനിച്ചുറപ്പിച്ചാൽ പിന്നെ മാറ്റുവാൻ അത്ര എളുപ്പമല്ല. പക്ഷേ, ചിലർ ഈ സാഹചര്യങ്ങൾ ചൂഷണം ചെയ്യുകയും തിരുമേനിയെ ചില തെറ്റായ നിലപാടുകളിലേക്ക് നയിക്കുകയും ചെയ്തിട്ടുണ്ടെന്നുള്ളതും വാസ്തവമാണ്.

നിശ്ചലനായി ജീവിക്കുമ്പോഴും ഭദ്രാസന അതിർത്തിയിലൂടെ ഒരു ഈച്ച പറന്നുപോയാലും അത് അറിയുവാനും പ്രതിരോധിക്കുവാനുമുള്ള സംവിധാനം തിരുമേനിക്ക് ഉണ്ടായിരുന്നു. ഓരോ ഇടവകയും, പള്ളിയും, അനുബന്ധ കാര്യങ്ങളും അദ്ദേഹത്തിന് വളരെ ഹൃദിസ്ഥം. അതുപോലെ തന്നെ മിക്കവാറും എല്ലാം അംഗങ്ങളെയും അവരുടെ കുടുംബങ്ങളെയും വരെ പരിചയമുണ്ടായിരുന്നു. ഓരോ ഇടവകയിലും നടക്കുന്ന കാര്യങ്ങൾ അതത് സമയം അറിയുവാനുള്ള സംവിധാനവും ഉണ്ടായിരുന്നു. വ്യക്തിപരമായ കാര്യങ്ങൾ പോലും അറിഞ്ഞിരുന്നതുകൊണ്ട് ആളുകളുമായി വളരെ ആത്മബന്ധം നിലനിറുത്തി. തന്റെ സ്നേഹം നിറഞ്ഞ ഇടപെടലുകളിലൂടെ അനേകരുടെ മനം കവർന്ന ഈ പിതാവ് പ്രയാസം അനുഭവിക്കുന്നവരെ അറിഞ്ഞ് സഹായിക്കുവാനും ശ്രദ്ധിച്ചിരുന്നു.

മുപ്പത്തിയൊന്നാം വയസ്സിൽ പ്രമേഹം ബാധിച്ച തിരുമേനി തന്റെ ആരോ

ഗൃത്തേക്കാൾ അധികം താബോർ ആശ്രമത്തെയും അവിടുത്തെ ചിട്ടക ളെയും സ്നേഹിക്കുകയും ഇന്നത്തെപ്പോലെയുള്ള സൗകര്യങ്ങളൊന്നും ഇല്ലാതിരിക്കുകയും ചെയ്തതുകൊണ്ട് അവിടുത്തെ കഞ്ഞിയും കപ്പയു മൊക്കെ ചേർന്ന് അദ്ദേഹത്തിന്റെ പ്രമേഹം മൂർദ്ധന്യാവസ്ഥയിൽ എത്തിച്ചു. 51 വയസ്സായപ്പോഴേക്കും വൃക്കകൾ രണ്ടും പ്രവർത്തനരഹിതമായി. വൃക്ക മാറ്റൽ ശസ്ത്രക്രിയയ്ക്ക് വിധേയനാകുകയും 18 വർഷത്തോളം വലിയ കുഴപ്പങ്ങളൊന്നുമില്ലാതെ പോയതിനുശേഷം ഡയാലിസിസ് തുടങ്ങുകയും ചെയ്തു. 2008 നവംബർ 16-ന് ഞങ്ങൾ ഡയാലിസിസ് ചെയ്തു. തിരികെ പോരുവാനായി ശ്രമിക്കുമ്പോൾ ഒരു വശത്തേക്ക് തിരുമേനി ചരിഞ്ഞു പോകു ന്നതുപോലെ തോന്നി. വേഗം മാക്സ് ആശുപത്രിയുടെ എമർജൻസിയി ലേക്ക് കൊണ്ടുപോവുകയും അൽപസമയത്തിനുള്ളിൽ ഞങ്ങളുടെ തിരു മേനിയപ്പച്ചൻ ബോധരഹിതനാവുകയും ചെയ്തു. ഏതാനും നിമിഷങ്ങൾക്കു ള്ളിൽ വിദഗ്ധ ഡോക്ടർമാർ വന്ന് പരിശോധനകൾ നടത്തുകയും തല യിൽ അല്പം രക്തസ്രാവം ഉണ്ടെന്ന് അറിയിക്കുകയും ചെയ്തു. ഉടനെ ICU വിലേക്ക് മാറ്റി നിരീക്ഷണത്തിലാക്കി. തുടർന്ന് തിരുമേനിയെ നോക്കുന്ന ഡോക്ടർ ഞങ്ങളെ വിളിച്ച് ഇപ്രകാരം പറഞ്ഞു. "ഇത് ഒരു അസാധാരണ സംഭവമാണ്. അറിയിക്കാനുള്ളവരെ അറിയിച്ചുകൊള്ളുക. അടുത്ത 72 മണി ക്കൂർ വിലപ്പെട്ടതാണ്." നിസ്സഹായരായി ഞാനും, ജോമോനും (ജോമോൻ അച്ചൻ) തിരുമേനിയുടെ സാരഥി ഷാജിയും. ഒരു നിമിഷംകൊണ്ട് എല്ലാ പ്രതീക്ഷകളും മങ്ങിയപോലെ. ശ്വാസം നിന്നുപോയ അവസ്ഥയിൽ നിന്ന് എന്റെ തോളിൽ തട്ടി ഡോക്ടർ പറഞ്ഞു. "This may be the last moments of your father, be with him and do whatever you can." ICU വിൽ ആർക്കും പ്രവേ ശനം ഇല്ലെങ്കിലും തിരുമേനിക്ക് ഞങ്ങളോടുള്ള വാത്സല്യം അറിയാവുന്ന ഡോക്ടർ പ്രത്യേക അനുവാദം നൽകി അകത്തേക്ക് പ്രവേശിക്കുവാൻ അവസരം നൽകി. ഉദ്വേഗജനകമായ നിമിഷങ്ങളിലൂടെ എല്ലാവരും കടന്നു പോകുന്നു. സൗഖ്യമാകുവാനായി ഭദ്രാസനം മുഴുവൻ ഒന്നായി പ്രാർത്ഥിച്ചു. അങ്ങനെ 48 മണിക്കൂർ കഴിഞ്ഞപ്പോഴും ഒരു വ്യത്യാസവുമില്ലാതെ തുട രുന്നു. അപ്പച്ചൻ ഒന്ന് കണ്ണ് തുറന്നാൽ മതിയായിരുന്നു എന്നാണ് ഞങ്ങൾ പ്രാർത്ഥിച്ചത്. ജീവിതത്തിൽ ഒരിക്കലും ഇങ്ങനെ കഠിനമായി പ്രാർത്ഥിച്ചി ട്ടുണ്ടാവില്ല. ഒടുവിൽ മൂന്നാമത്തെ ദിവസം, കൂടെ നിന്ന മെയിൽ നഴ്സ് പറഞ്ഞു. 'ഒരു അറ്റകൈ പ്രയോഗമുണ്ട്. ഉള്ളിൽ അല്പമെങ്കിലും ജീവൻ ബാക്കിയുണ്ടെങ്കിൽ കണ്ണ് തുറക്കും.' ഞങ്ങൾ അങ്ങനെ ചെയ്യുവാൻ തീരു മാനിച്ചു. നെഞ്ചിന്റെ ഏതോ ഭാഗത്ത് അയാൾ ശക്തിയോടെ അമർത്തി. ഒന്ന് പിടഞ്ഞു തിരുമേനി ഉണർന്നു. ജീവിതത്തിൽ ഏറ്റവും കൂടുതൽ സന്തോഷിച്ച നിമിഷങ്ങൾ. മൂന്നു ദിവസമായി വായ് തുറക്കാതെ ഇരുന്നതു കൊണ്ട് വായ് ഉണങ്ങി വരണ്ട അവസ്ഥയിലായിരുന്നു. സംസാരിക്കാൻ ശ്രമിച്ചെങ്കിലും ശബ്ദം പുറത്തേക്ക് വരുന്നില്ല. നനഞ്ഞ പഞ്ഞി ഉപയോ

ഗിച്ചു വായുടെ ഉള്ളിലേക്ക് കൈയിട്ട് മുഴുവൻ തുടച്ചു വൃത്തിയാക്കി. അങ്ങനെ നാല് ദിവസങ്ങൾക്ക് ശേഷം ചെറുതായി സംസാരിക്കുവാൻ തുടങ്ങി. പിന്നീട് കുറച്ചു ദിവസങ്ങൾക്കുശേഷം വിദഗ്ധ ചികിത്സയ്ക്കായി കോലഞ്ചേരി ആശുപത്രിയിലേക്ക് പോവുകയും ഏകദേശം ഒരു വർഷം അവിടെ താമസിക്കുകയും ചെയ്തു. അവിടുത്തെ ചികിത്സയിൽ തിരുമേനിക്ക് വളരെ സുഖം ലഭിച്ചു.

തന്റെ മുൻഗാമിയുടെ ഓർമ്മ നിലനിർത്താൻ സ്ഥാപിച്ച ഡോക്ടർ പൗലോസ് മാർ ഗ്രിഗോറിയോസ് അവാർഡ് സമർപ്പിക്കണം എന്നത് അദ്ദേഹത്തിന്റെ വലിയ ആഗ്രഹമായിരുന്നു. അതുകൊണ്ട് എത്രയുംവേഗം ഡൽഹിയിലേക്ക് തിരിച്ചു പോകണം എന്ന് തിരുമേനി ആഗ്രഹിച്ചു. അതോടൊപ്പം ഡൽഹിയിൽ വച്ച് നടക്കുന്ന മർത്തമറിയം സമാജത്തിന്റെ അന്താരാഷ്ട്ര സമ്മേളനത്തിൽ സംബന്ധിക്കുവാനും അതിയായി ആഗ്രഹിച്ചു. അങ്ങനെ ഞങ്ങൾ ഡൽഹിയിലേക്ക് തിരിച്ചുവരികയും തിരുമേനി ആഗ്രഹിച്ചതു പോലെ തന്നെ ഏറ്റവും മനോഹരമായി കാര്യങ്ങൾ നിർവഹിക്കുകയും ചെയ്തു. തളർവാതം മൂലം ശരീരത്തിലെ ചലനമറ്റെങ്കിലും അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരം രാഷ്ട്രപതിയെ കൊണ്ടു തന്നെ അവാർഡ്ദാന ചടങ്ങ് നടത്തുവാൻ സാധിച്ചു. തന്റെ മുൻഗാമിയോടുള്ള വലിയ സ്നേഹത്തിന്റെയും ആദരവിന്റെയും പ്രതീകമായി അതു മാറി. ഏഴ് മാസത്തോളം ഡൽഹിയിൽ താമസിക്കുകയും പിന്നീട് കോലഞ്ചേരി ആശുപത്രിയിലേക്ക് മടങ്ങിപ്പോവുകയും ചെയ്തു. ഈ സമയം ഒക്കെയും ഭദ്രാസനത്തിന്റെ



ആത്മീയ കാര്യങ്ങൾ വളരെ കൃത്യമായി നിർവ്വഹിക്കുവാനും സാധിച്ചു എന്നുള്ളതാണ് അദ്ദേഹത്തിന്റെ ഏറ്റവും വലിയ മേന്മയായി നാം കാണേണ്ടത്. കഠിനമായ വേദനയിലൂടെ കടന്നുപോകുമ്പോഴും ആരോടും പരിഭവവും പരാതിയും ഒന്നുമില്ലാതെ തന്നെ കണ്ട് സഹതപിക്കുന്നവരോട്, പുഞ്ചിരി തൂകി സംസാരിക്കും. ഇത് തിരുമേനിക്ക് മാത്രമേ സാധിക്കൂ എന്ന് പലരും പറഞ്ഞു.

സഹന യാത്രയിൽ തിരുമേനി ഏറ്റവുമധികം സ്നേഹിച്ചത് പരിശുദ്ധ സഭയെ ആയിരുന്നു. കാരണം പരിശുദ്ധ സഭ ആയിരുന്നു തിരുമേനിക്ക് എല്ലാമെല്ലാം. അതിനുവേണ്ടി എന്ത് ത്യാഗം ചെയ്യാനും ആരുടെ മുമ്പിലും തല കുനിക്കുവാനും തിരുമേനിക്കു മടിയില്ലായിരുന്നു. കോലഞ്ചേരി പള്ളി പ്രശ്നങ്ങളുമായി ബന്ധപ്പെട്ട് പരിശുദ്ധ കാതോലിക്കാ ബാവാ ഉപവസിച്ചപ്പോൾ ഐ.സി.യു. വിൽ കിടന്ന തിരുമേനിയും അത്രയും ദിവസം ഭക്ഷണം കഴിക്കാൻ വിസമ്മതിച്ചത് ഈ സമയത്ത് ഓർത്തുപോവുകയാണ്. നിരാഹാരവ്രതം അവസാനിപ്പിച്ചു ബാവാ ആശുപത്രിയിൽ വന്ന് തിരുമേനിയെ കണ്ട ശേഷമാണ് തിരുമേനി ഒന്ന് പുഞ്ചിരിക്കുന്നത്. പ. തിരുമേനിയുടെ രോഗവിവരങ്ങൾ അന്വേഷിക്കാൻ വന്ന പ. ബാവായോട് രോഗക്കിടക്കയിൽ കിടന്നുകൊണ്ട് അദ്ദേഹം ചോദിച്ചത് ബാവാ തിരുമേനിയുടെ ആരോഗ്യത്തെപ്പറ്റിയാണ്. അത് കേട്ടപ്പോൾ ബാവായുടെ കണ്ണുകൾ പോലും നിറഞ്ഞുപോയി. ബാവാ തിരുമേനി കെട്ടിപ്പിടിച്ച് ഒരു ചുംബനം നൽകിയാണ് പ്രതികരിച്ചത്.

വ്യക്തിബന്ധങ്ങളിലും സഭാ ശുശ്രൂഷകളിലും തന്റേതായ ഒരു ശൈലി പിന്തുടർന്ന് കാര്യങ്ങൾ നടത്തിയെടുക്കാൻ ഒരു പ്രത്യേക കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. ഡൽഹി ഭദ്രാസനത്തിൽ ഏകദേശം 26 പള്ളികൾ കൂദാശ ചെയ്ത് പരിശുദ്ധ സഭയ്ക്ക് സമർപ്പിക്കുവാൻ ഈ പിതാവിന് സാധിച്ചു.

ആരാധനാകാര്യങ്ങളിൽ വളരെ ആത്മാർത്ഥമായ രീതികൾ അദ്ദേഹം പിന്തുടർന്നു. ആരുടെയും കരളലിയിക്കുന്ന ആരാധനയിലൂടെ അനേകരെ വിശ്വാസത്തിൽ നിലനിർത്താൻ സാധിച്ചു. അദ്ദേഹത്തോടൊപ്പം വിശുദ്ധ കുർബാനയിൽ സംബന്ധിക്കുമ്പോൾ സ്വർഗ്ഗത്തിൽ നിൽക്കുന്നതായ അനുഭവമാണ് ഉണ്ടാവുക. ഈ ആരാധനയും ജീവിതവുമൊക്കെ ഒട്ടധികംപേരെ ആകർഷിച്ചതുകൊണ്ടാണ് ഇന്ന് ഈ ഭദ്രാസനത്തിൽ ഇവിടെ ജനിച്ചു വളർന്ന വൈദികർ ഉണ്ടാകുവാൻ ഇടയായത്. കാനോനിക നമസ്കാരം നടത്തിയിരിക്കണം എന്നത് അദ്ദേഹത്തിന് നിർബന്ധമാണ്. അരമനയിൽ താമസിക്കുമ്പോൾ നമസ്കാരത്തിൽ പങ്കെടുക്കാത്തവർക്ക് അതു കഴിഞ്ഞുള്ള ഭക്ഷണ സമയത്ത് അടുക്കളയുടെ വശത്തേക്ക് പോകുവാൻ അനുവാദമില്ല.

യാത്രയിൽ ആണെങ്കിൽപോലും വണ്ടിയിലിരുന്ന് നമസ്കാരം നടത്തിയിരിക്കണം.

തിരുമേനി അത്ര പെട്ടന്ന് ആരെയും വിശ്വസിക്കില്ല. നന്നായി പരിശോധിച്ചു നോക്കിയശേഷം മാത്രമേ ആ വ്യക്തിയെ എങ്ങനെ ഉപയോഗിക്കാമെന്ന് ചിന്തിക്കുകയുള്ളു. പക്ഷേ അദ്ദേഹത്തിന്റെ പരീക്ഷണങ്ങളിൽ വിജയിക്കുവാൻ അത്ര എളുപ്പമല്ല. എന്നാൽ അതിനെ അതിജീവിക്കുന്നവർ പിന്നെ ജീവിതത്തിൽ അത്ര പെട്ടന്ന് പരാജയപ്പെടുകയുമില്ല. അദ്ദേഹത്തോടൊപ്പം കുറച്ചു നാളുകൾ താമസിച്ചിട്ടുള്ളവർക്ക് ഏത് അടിയന്തര സാഹചര്യവും നേരിടുവാനുള്ള പരിശീലനം ലഭിച്ചിരിക്കും.

അഭിവന്ദ്യ തിരുമേനി ഫലിതപ്രിയനാണ്. നിർദോഷകരമായ നർമ്മങ്ങളിലൂടെ എല്ലാവരേയും തന്നിലേക്ക് ആകർഷിക്കുവാനും സന്തോഷിപ്പിക്കുവാനും തന്റെ മാസ്മരിക വാക്കുകൾക്ക് ശക്തിയുണ്ടായിരുന്നു. എത്ര പിരിമുറുക്കം നിറഞ്ഞ അവസ്ഥയിലും അൽപസമയം അദ്ദേഹത്തോടൊപ്പം ചെലവഴിക്കാൻ സാധിക്കുകയാണെങ്കിൽ എല്ലാ വിഷമങ്ങളും കുറച്ചു നേരത്തേക്ക് മറക്കുവാൻ സാധിക്കും.

തന്റെ മുൻഗാമിയുടെ നാമം എന്നും നിലനിൽക്കണം എന്ന് അദ്ദേഹത്തിന് വളരെ നിർബന്ധമുണ്ടായിരുന്നു. അതിൻപ്രകാരം ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് അവാർഡ് സ്ഥാപിക്കുകയും ചെയ്തു. രാഷ്ട്രപതിയെ കൊണ്ട് അവാർഡ് ദാനം നടത്തുമ്പോൾ അത് തന്റെ മുൻഗാമിയോടുള്ള ഏറ്റവും വലിയ ബഹുമതിയായും ആദരവായും അദ്ദേഹം കണ്ടു. അതുപോലെ ആരാവലി പർവ്വതനിരകളുടെ നെറുകയിൽ വലിയ തിരുമേനിയായ മാർ ഗ്രിഗോറിയോസ് ആരംഭിക്കുവാൻ ആഗ്രഹിച്ച റിട്രീറ്റ് സെന്റർ പൂർത്തിയാക്കുകയും ഇന്നത് അനേകരുടെ അഭയകേന്ദ്രമായ തീർത്ഥാടനകേന്ദ്രമാവുകയും അഭിവന്ദ്യ പിതാവിന്റെ ദീപ്തമായ സ്മരണയായി നിലനിൽക്കുകയും ചെയ്യുന്നു.

അരമനയിൽ പലപ്പോഴും വില കൂടിയ ഭക്ഷണങ്ങൾ ഉണ്ടാക്കുവാൻ തിരുമേനി ഇഷ്ടപ്പെട്ടില്ല. ആരെങ്കിലും കൊടുക്കുകയാണെങ്കിൽ കഴിക്കും, അത്ര മാത്രം. ആലുവും (കിഴങ്) ദാലും (പരിപ്പ്) മാത്രം കറി വെച്ചിരുന്നതായ സമയത്ത് ഒരിക്കൽ ഞാൻ ചോദിച്ചു. “എന്നും ഇത് കഴിച്ച് വയറ്റിൽ ഗ്യാസ് കയറുന്നു. കുറച്ചു നല്ല ഭക്ഷണം ഇവിടെ വാങ്ങിക്കട്ടെ?” അപ്പോൾ തിരുമേനി മറുപടി പറഞ്ഞു. “നിന്നെ ഒന്നും കഴിപ്പിക്കുവാൻ അല്ല ദൈവം എന്നെ പൈസ ഏൽപ്പിക്കുന്നത്. അത് അർഹതപ്പെട്ടവരിലേക്ക് എത്തിയില്ലെങ്കിൽ ഞാൻ ദൈവസന്നിധിയിൽ മറുപടി പറയേണ്ടതായി വരും.” അങ്ങനെ പറഞ്ഞ് ശാന്തിഗ്രാമിലെ അനാഥ കുട്ടികൾക്കായിട്ട് കിട്ടുന്ന പൈസകൾ ഒക്കെയും നൽകുമായിരുന്നു.

തിരുമേനിയെപ്പറ്റി ഓർക്കുമ്പോൾ എന്റെ മനസ്സിലൂടെ കടന്നുപോകുന്ന മറ്റൊരു സംഭവമുണ്ട്. ദാനം ചെയ്യുന്നതിൽ വളരെ താല്പര്യം പ്രകടിപ്പിച്ചിരുന്നു. അദ്ദേഹം രോഗശയ്യയിലായിരുന്നപ്പോൾ അനേകം ആളുകൾ അദ്ദേഹത്തെ കാണുവാൻ വരുമായിരുന്നു. മിക്കവരും അദ്ദേഹത്തിനു 'കൈമുത്തു' കളും നൽകി വന്നു. ചിലപ്പോഴൊക്കെ പണം കിടക്കയുടെ അടിയിൽ സൂക്ഷിച്ചു വയ്ക്കും. എന്നിട്ട് അർഹരായ ആളുകൾ അദ്ദേഹത്തെ സമീപിക്കുമ്പോൾ ആരും കാണാതെ ഈ കവറുകൾ ഒക്കെയും എടുത്തു കൊടുക്കും. തിരുമേനി പറയും, 'നിന്റെ ആവശ്യങ്ങൾ നടക്കട്ടെ. എന്റെ കാര്യങ്ങൾ ദൈവം നടത്തിക്കൊള്ളും.' അക്ഷരാർത്ഥത്തിൽ ആ വാക്കുകൾ നിറവേറി എന്നു തന്നെയാണ് എന്റെ അഭിപ്രായം. കാരണം പലപ്പോഴും തിരുമേനിയുടെ ചികിത്സയ്ക്ക് പണമില്ലാതെ വരുമ്പോൾ എവിടെ നിന്നെങ്കിലും തക്കസമയത്ത് തിരുമേനിയുടെ കാര്യങ്ങളൊക്കെയും നടക്കുവാൻ ദൈവം ശ്രദ്ധിച്ചിരുന്നു എന്നുള്ളത് കൂടെ നിന്ന ഞങ്ങളുടെ സാക്ഷ്യമാണ്.

ഒരിക്കൽ ഞങ്ങൾ കോലഞ്ചേരി ആശുപത്രിയിൽ താമസിക്കുന്ന സമയത്ത്, അവിടെ മുറി വൃത്തിയാക്കുന്ന ഒരു സ്ത്രീ തിരുമേനിയോട് പറഞ്ഞു. 'എന്റെ ഭർത്താവിന് ഡയാലിസിസ് ആണ്. ആഴ്ചയിൽ മൂന്നു പ്രാവശ്യം ഡയാലിസിന് ചെയ്യാനുള്ള സാമ്പത്തിക സാഹചര്യം ഇല്ലാത്തതുകൊണ്ട് ഒരു തവണ മാത്രമേ ഡയാലിസിസ് ചെയ്യുന്നുള്ളു. തിരുമേനി ഒന്നു പ്രാർത്ഥി



ക്കണം.' തിരുമേനി എന്നെ വിളിച്ചിട്ട് പറഞ്ഞു, 'വല്ലതും കൊടുക്കുക. അവരുടെ ഭർത്താവിനു ഡയാലിസിസ് ചെയ്യണം.' ഞാനൊരു 100 രൂപ എടുത്തു തിരുമേനിയുടെ കൈയിൽ കൊടുത്തു. അപ്പോൾ തിരുമേനി പറഞ്ഞു, 'ഇതു പോര. ഇനി എന്തെങ്കിലും കൂടി കൊടുക്കുക.' ഞാൻ ഒരു ആയിരം രൂപ എടുത്തു കൊടുത്തു. എന്നാൽ അതുകൊണ്ടും തൃപ്തി ആകാതിരുന്ന തിരുമേനി കല്പിച്ചു. 'നിന്നോടല്ലേ പറഞ്ഞത് അവർക്ക് ഡയാലിസിസിനുള്ള പൈസ കൊടുക്കാൻ.' അപ്പോൾ ഞാൻ പറഞ്ഞു. 'നമ്മുടെ കൈയിൽ കുറച്ച് പൈസ മാത്രമേയുള്ളു. ഇനി റമ്പാച്ചൻ വരാതെ പൈസ ഇല്ല. അതുകൊണ്ട് എന്തെങ്കിലും മരുന്ന് വാങ്ങിക്കണമെങ്കിൽപോലും നമ്മുടെ കൈയിൽ പൈസ ഇല്ല.' തിരുമേനി പറഞ്ഞു, 'നീ പോയി ബാഗ് കൊണ്ടുവരിക.' ഏതാണ്ട് പതിനായിരം രൂപയാണ് ആകെ ഞങ്ങളുടെ കൈയിൽ ഉണ്ടായിരുന്നത്. ബാഗ് കൊണ്ടു വന്നപ്പോൾ തിരുമേനി അതിലെ പൈസ മുഴുവൻ എടുത്ത് ആ സ്ത്രീയെ ഏൽപ്പിച്ചു. ഞാനാകെ പ്രയാസപ്പെട്ടു. കാരണം മറ്റ് പൈസ ഒന്നും കൈയ്യിലില്ല.

അന്ന് തിരുമേനിയുടെ അറുപത്തിഏഴാം ജന്മദിനമായിരുന്നു. വൈകിട്ട് പള്ളിയിലേക്ക് പോകുവാൻ ഞങ്ങൾ ഇറങ്ങുമ്പോൾ തിരുമേനിയുടെ വാത്സല്യവാനായ മുത്തൂറ്റ് ജോയിച്ചായാൻ (എം. ജി. ജോർജ്) തിരുമേനിയെ കാണാൻ വന്നു. ആശംസകളൊക്കെ പറഞ്ഞിട്ട് ഒരു കവർ കൈയിൽ കൊടുത്തിട്ട് അദ്ദേഹം പള്ളിയിലേക്ക് പോയി. കവർ എന്റെ കൈയിൽ തന്നിട്ട് തിരുമേനി പറഞ്ഞു, 'നോക്കെടാ എന്താണെന്ന്.' അതിൽ കുറച്ച് പണമായിരുന്നു. എണ്ണി നോക്കാൻ കല്പിച്ചു. നോക്കിയപ്പോൾ ഒരു ലക്ഷം രൂപ. എന്റെ മുഖത്ത് ഒരു ചെറിയ അടി തന്നിട്ട് പറഞ്ഞു. 'ഇത് എന്നും ഓർത്തുകൊള്ളണം. ഒന്ന് കൊടുത്താൽ പത്ത് കിട്ടും. കൊടുത്താലേ കിട്ടൂ.' അത് ഒരു വലിയ തിരിച്ചറിവിലേക്കാണ് ഞങ്ങളെ എത്തിച്ചത്.

72 വർഷം നീണ്ടുനിന്ന ആ ജീവിതം ശരിക്കും വലിയ അത്ഭുതങ്ങൾ നിറഞ്ഞതായിരുന്നു. തിരുമേനി ഒരു വിജയമായിരുന്നെങ്കിൽ അതിന് പിന്നിൽ ഉണ്ടായിരുന്നത് ദൈവത്തിലുള്ള അദ്ദേഹത്തിന്റെ വിശ്വാസത്തോടൊപ്പം ഇടംകൈയും വലംകൈയുമായി നിന്ന പൗലോസ് അച്ചനും ഷാജി അച്ചനും ഇവിടുത്തെ വൈദികഗണങ്ങളും, ആത്മീയ സംഘടനകളും സർവ്വോപരി ഈ ഭദ്രാസനത്തിലെ അദ്ദേഹത്തിന്റെ മക്കളുമാണ്. എല്ലാവരെയും ഒരുമിച്ചു നിർത്താൻ സാധിച്ചു എന്നതാണ് അദ്ദേഹത്തിന്റെ വിജയ രഹസ്യം.

അവസാനമായി അദ്ദേഹം നാട്ടിലേക്ക് പോകുമ്പോൾ യാത്രയാക്കാൻ വലിയ തിരക്കാണ് ആശുപത്രിയിലും എയർപോട്ടിലും ഉണ്ടായിരുന്നത്. എല്ലാവരും സ്വന്തം പിതാവിനെപ്പോലെ അദ്ദേഹത്തെ സ്നേഹിച്ചു എന്നുള്ളതാണ് ഏറ്റവും പ്രധാനപ്പെട്ട കാര്യം. കോലഞ്ചേരി ആശുപത്രിയിലും

അനേകം ആളുകളെ സ്വാധീനിക്കുവാൻ അദ്ദേഹത്തിന് സാധിച്ചു. അദ്ദേഹം കാലം ചെയ്തിട്ട് ഏതാനും നിമിഷങ്ങൾക്കുള്ളിൽ ഞാൻ അവിടെ എത്തിച്ചേർന്നു. അപ്പോൾ അദ്ദേഹത്തെ ശുശ്രൂഷിക്കുന്ന ഡോക്ടർ എന്നോട് പറഞ്ഞ വാക്കുകൾ ഇപ്രകാരമായിരുന്നു. "തിരുമേനിക്ക് കാലം ചെയ്യാൻ ഇനിയും നല്ലൊരു സമയം ഇല്ലായിരുന്നു. ഒരു പക്ഷേ അദ്ദേഹം പോലും അറിഞ്ഞിട്ടുണ്ടാവില്ല ഇഹലോകവാസം തീർന്നു എന്നത്. ഇനിയും ഒരു പക്ഷേ ജിവിച്ചിരുന്നെങ്കിൽ അദ്ദേഹം ഏറെ പ്രയാസപ്പെടുമായിരുന്നു." അത്രയ്ക്ക് സുന്ദരമായി തന്റെ നാഥന്റെ അടുത്തേക്ക് പോകുവാൻ തിരുമേനിക്ക് സാധിച്ചു. തിരുമേനിയെപ്പറ്റി പറയുവാനാണെങ്കിൽ പുസ്തകങ്ങൾ വേണ്ടി വരും. ഓരോ ചെറിയ കാര്യത്തിലൂടെപോലും വലിയ തിരിച്ചറിവുകളാണ് തിരുമേനി നൽകിയത്.

കാലം ചെയ്യുന്നതിന് ഏതാനും ദിവസങ്ങൾക്ക് മുമ്പ് ഞാൻ തിരുമേനിയെ കാണുവാൻ ചെന്നിട്ട് തിരികെ പോരാൻ നേരം എന്നെ കെട്ടിപ്പിടിച്ച് ഒരു ചുംബനം തന്നിട്ട് പറഞ്ഞു. 'മോനേ ഞാൻ എന്റെ വീട്ടിൽ പോവാണ്. അതുകൊണ്ട് നീ ഇവിടെ നിൽക്ക്, ഞാൻ പോയിട്ട് നീ പോയാൽ മതി.' സത്യത്തിൽ ഞാൻ വിചാരിച്ചത് പത്തനാപുരത്ത് വരെ പോയി എല്ലാവരേയുമൊക്കെ കാണുവാനായിരിക്കും എന്നാണ്. പക്ഷേ സെമിനാരിയിൽ തിരിച്ചെത്തേണ്ടിയതുകൊണ്ട് എന്നെ അയയ്ക്കുവാൻ അപേക്ഷിച്ചെങ്കിലും ഒരു ദിവസം കൂടി അവിടെ നിർത്തിയിട്ടാണ് വിട്ടത്. ഒത്തിരി സംസാരിച്ചു. ആ ദിവസം ഞങ്ങൾ രണ്ടുപേരും ഉറങ്ങിയില്ല. പിറ്റേദിവസം ഞാൻ പോരാറായപ്പോൾ വീണ്ടും ഒത്തിരി നേരം എന്റെ കണ്ണിൽ നോക്കി കിടന്നു. ഞാൻ വിങ്ങിപ്പൊട്ടുമെന്ന് തോന്നിയപ്പോൾ കൈയെടുത്ത് എന്റെ തലയിൽ വച്ചിട്ട് പറഞ്ഞു. 'നിനക്ക് പട്ടം തരണമെന്ന് വലിയ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ ഇനിയത് സാധിക്കുമെന്ന് തോന്നുന്നില്ല. ഇപ്പോൾ ഞാൻ നിന്നെ ശെമ്മാശനാക്കുകയാണ്.' അങ്ങനെ പറഞ്ഞ് പ്രാർത്ഥിച്ചു. വീണ്ടും ചുംബിച്ചു. ഞങ്ങൾ പിരിഞ്ഞു. എന്നെന്നേക്കുമായി വീണ്ടും കാണാമെന്ന പ്രതീക്ഷയോടെ.



# 7

# സ്നേഹ-വിനയ മൂല്യങ്ങൾ കിരീടം ചൂടിയ ഭദ്രാസനാധിപൻ

**ഏബ്രഹാം വറുഗീസ്**
(കരിമ്പന്നൂർ വന്നല മുട്ടത്തുതറ)

പരദുഃഖത്തെ സ്വദുഃഖമായും പരസന്തോഷത്തെ സ്വസന്തോഷമായും ഏറ്റെടുത്തു പ്രവർത്തിച്ചിട്ടുള്ളവരെ ലോകം എന്നും ആദരിക്കും എന്നതിന്റെ ഉത്തമോദാഹരണമാണ് ഡൽഹി ഭദ്രാസനത്തിന്റെ രണ്ടാം മെത്രാപ്പോലീത്താ ഇയ്യോബ് മാർ പീലക്സിനോസിന്റെ സ്നേഹ-വിനയ നിർഭര ജീവിതമെന്നു സുവ്യക്തമാകയാൽ അക്കാര്യം എടുത്തു പറയേണ്ടതില്ല. എല്ലാ മൂല്യങ്ങളിലും മുന്തി നിൽക്കുന്ന സ്നേഹം കൊണ്ടു സകലരെയും ആകർഷിക്കുന്നതിനും സുഹൃത്തുക്കൾ ആക്കി മാറ്റാനും കീഴ്പെടുത്താനും മെത്രാപ്പോലീത്തായ്ക്കു ഉണ്ടായിരുന്ന സിദ്ധിവിശേഷങ്ങൾ വിവരിക്കാൻ പ്രയാസമാണ്. അനുഭവിച്ചറിഞ്ഞിട്ടുള്ളവർക്ക് ആ കഴിവ് ലിപികളിൽ ഒതുക്കാനും സാധ്യമല്ല. ആരുടെയും ഹൃദയം കവരുന്ന സൽപെരുമാറ്റത്തിന്റെ ആകെത്തുകയായിരുന്നു അദ്ദേഹം. ഉറ്റ സുഹൃത്തുക്കൾ അല്ലാതെ അദ്ദേഹത്തിനു ശത്രുക്കൾ ആരുംതന്നെ ഉണ്ടായിരുന്നില്ല. അദ്ദേഹത്തെപ്പറ്റിയുള്ള അനുപമ സ്മരണകൾ അയവിറക്കുമ്പോൾ തന്നെ ആരുടെയും നേത്രങ്ങൾ സജലങ്ങളാവുമായിരുന്നു. അതുകൊണ്ടാണ് സ്നേഹനിധികളും പുണ്യസ്മരണാർഹരുമായ പിതാക്കന്മാരുടെ നന്മകൾ നിറഞ്ഞ ജീവചരിത്രം അനുവാചകരെ സൽപന്ഥാവുകളിൽ ചരിക്കാൻ സദാ പ്രേരിപ്പിക്കുന്നതെന്നോർക്കണം. ജനത്തോടൊപ്പം നിന്ന് അവരുടെ മഹത്തായ താലന്തുകൾ മനസ്സിലാക്കാനും അവയെ പരമാവധി പ്രോത്സാഹിപ്പിക്കാനും വളർത്തിയെടുത്തു മറ്റുള്ളവർക്കു പ്രയോജനപ്രദമാക്കാനും കരുതലോടെ പ്രവർത്തിച്ച തിരുമേനിക്കു തുല്യനായ ഒരു ഉന്നത വ്യക്തിയെ എനിക്കു നേരിട്ടു കണ്ടറിയാൻ സാധിച്ചിട്ടില്ല.

2011 നവംബർ 20 ഞായറാഴ്ച. രാവിലെ ഡൽഹി ദിൽഷാദ് ഗാർഡൻ സെന്റ് സ്റ്റീഫൻസ് പള്ളിയിൽ വികാരി ഫാ. ജയ്സി കെ. ജോർജ് വി. കുർബ്ബാനയുടെ ആരംഭത്തിൽ ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പ് പ്രധാന ശുശ്രൂഷകനായ കോന്നി വകയാർ കുറ്റിക്കാട്ടിൽ കോശി പ്രസാദ് ബ. അച്ചന്റെ ചെവിയിൽ എന്തോ മന്ത്രിച്ചു. ഏവൻഗേലിയോൻ വായന വേളയിൽ അച്ചന്റെ കണ്ണിൽ നിന്നു കണ്ണുനീർ ഒഴുകുന്നതു കണ്ടു.

വിശ്വാസികൾക്കു കാര്യം പിടികിട്ടിയില്ല. വായന കഴിഞ്ഞ് ഏതാനും നിമിഷങ്ങളിലെ നിശബ്ദതയ്ക്കുശേഷം അച്ചൻ എല്ലാവരുടെയും പ്രിയങ്കരനായ ഇയ്യോബ് മാർ പീലക്സിനോസ് തിരുമേനി ഇന്നു വെളുപ്പിനെ കാലം ചെയ്തു എന്ന സങ്കട വാർത്ത അറിയിച്ചപ്പോൾ ദേവാലയത്തിന്റെ അകം കുറച്ചുനേരം അക്ഷരാർത്ഥത്തിൽ ദുഃഖത്തിന്റെ പാനപാത്രമായി മാറി. ചിലർ കരഞ്ഞുകൊണ്ടു പള്ളിക്കു പുറത്തേക്കു പോകുന്നതും മറ്റു ചിലർ പള്ളിയുടെ ഭിത്തി വിലാപമതിലാക്കി മാറ്റുന്നതും കണ്ടു. മലങ്കരസഭയ്ക്ക് പൊതുവെയും ഡൽഹി ഭദ്രാസനത്തിനു പ്രത്യേകിച്ചും സംഭവിച്ച വലിയ നഷ്ടത്തെപ്പറ്റിയല്ല വിശ്വാസികൾ പ്രധാനമായും ചിന്തിച്ചത്. ഓരോരുത്തർക്കും നേരിട്ട നികത്താനാവാത്ത വ്യക്തിഗത നഷ്ടമായിട്ടാണ് എല്ലാവരും ഈ മരണത്തെ കണ്ടത്.

1991-ൽ ഭദ്രാസനത്തിന്റെ സഹായ മെത്രാപ്പോലീത്താ എന്ന ചുമതല ഏറ്റ അദ്ദേഹം ശരീരസുഖമില്ലാതിരുന്ന സാഹചര്യത്തിൽ ചുരുങ്ങിയ കാലത്തിനുള്ളിൽ ഒട്ടധികം പള്ളികളും വിദ്യാലയങ്ങളും സ്ഥാപിച്ചുകൊണ്ട് സഹോദര സമുദായങ്ങളെയും സംഘടനകളെയും അത്ഭുതപ്പെടുത്തി എന്ന വസ്തുത അവിസ്മരണീയമായി അവശേഷിക്കുന്നു. എല്ലാവർക്കും ഭദ്രാസനത്തിന്റെ ഈ വമ്പിച്ച വികസനത്തിൽ അഭിനന്ദനത്തിന്റെ വാക്കുകൾ മാത്രമേ ഉച്ചരിക്കാനായിട്ടുള്ളു. കാരണം തിരുമേനി ഭരണച്ചുമതലയിൽ വരുന്നതിനു മുമ്പ് ഭദ്രാസനത്തിൽ വിരലിൽ എണ്ണാനാവുന്നത്ര പള്ളികളും സ്ഥാപനങ്ങളുമേ ഉണ്ടായിരുന്നുള്ളു. പ്രതീക്ഷാതീതമായ ഈ പുരോഗതി പീലക്സിനോസ് മെത്രാപ്പോലീത്തായുടെ ദീർഘവീക്ഷണത്തിന്റെയും ഭരണപാടവത്തിന്റെയും കഴിവിന്റെയും പ്രത്യക്ഷമായ തെളിവുകൾ അല്ലാതെ മറ്റൊന്നുമല്ലെന്നു എല്ലാവർക്കും തറപ്പിച്ചു പറയാൻ കഴിയും. മറ്റൊരുവിധത്തിൽ പറഞ്ഞാൽ ഡൽഹി ഭദ്രാസനത്തെ കർമ്മധീരതയോടും കാര്യക്ഷമതയോടും നയിച്ച ഓർത്തഡോക്സ് വിശ്വാസ സംരക്ഷകനായിരുന്നു നമ്മെ അപ്രതീക്ഷിതമായി കൈവിട്ടത്.

ഇരുപതാം നൂറ്റാണ്ടിന്റെ അവസാന ദശകങ്ങളിൽ ഡൽഹിയിലും പ്രാന്തപ്രദേശങ്ങളിലും ഹരിയാന, ഉത്തർപ്രദേശ്, രാജസ്ഥാൻ, പഞ്ചാബ് മുതലായ സംസ്ഥാനങ്ങളിലും ജോലി സംബന്ധമായി വന്നുപാർത്ത അനേകം നസ്രാണിമക്കൾ ഒരു നല്ല ഇടയന്റെയും, ആരാധനാ സൗകര്യങ്ങളുടെയും അഭാവത്തിലും മസ്തിഷ്ക്ക പ്രക്ഷാളനം നടത്തി ആളെ പിടിക്കുന്ന നവസഭാ വിഭാഗത്തിലേക്കും കത്തോലിക്കാ സഭയിലേക്കും ചേക്കേറി. ഈ ഒഴുക്കിന് തടയിടാൻ കഴിഞ്ഞത് തിരുമേനിയുടെ സമയോചിതമായ ഇടപ്പെടൽ ഒന്നുകൊണ്ട് മാത്രമാണ്. നമ്മുടെ സഭാമക്കൾ വസിക്കുന്ന അനേകം സ്ഥലങ്ങളിൽ ദേവാലയങ്ങളും സാമൂഹ്യോദ്ധാരണത്തിനായി സ്കൂളുകളും സ്ഥാപിച്ചു. അതിപുരാതനമായ ഓർത്തഡോക്സ് വിശ്വാസം സഭാമക്കളെ

പഠിപ്പിക്കുന്നതിന് പല കർമ്മപദ്ധതികളും ആവിഷ്കരിച്ചു. സഭയിലെ എല്ലാ ആധ്യാത്മിക പ്രസ്ഥാനങ്ങൾക്കും പുറമെ ആരാധനാസംഗീതം അഭ്യസിപ്പിക്കുന്നതിന് കൊയർ ഗ്രൂപ്പുകൾ, ഡയസ്പോറ പ്രസ്ഥാനം തുടങ്ങിയവയും ആരംഭിച്ചു വളർത്തി. നമ്മുടെ സഭയുടെ അടിസ്ഥാനവിശ്വാസ സത്യങ്ങളും രണ്ടായിരം വർഷത്തെ മഹത്തായ ചരിത്രവും വിശ്വാസികളെ പഠിപ്പിക്കുന്നതിന്റെ ഭാഗമായി 2009-ലെ കാതോലിക്കാ ദിനാഘോഷങ്ങളോടനുബന്ധിച്ച് ഈ ലേഖകനെ രാജസ്ഥാനിലെ ബിക്കാനീർ, ചിത്തോഡ്ഗഡ് തുടങ്ങിയ ഇടവകകളിലേക്ക് അയച്ചിരുന്നു. സഭാചരിത്ര പഠന ക്ലാസ്സുകൾ കഴിഞ്ഞ് ആ ഇടവകയിലെ ഒരു വനിത ഈ ലേഖകനോട് പറഞ്ഞ ഒരു കാര്യം അത്ഭുതപ്പെടുത്തി. "സാറേ എനിക്ക് 46 വയസ്സായി. സാറിന്റെ സഭാചരിത്ര പഠന ക്ലാസ്സ് വളരെ പ്രയോജനപ്പെട്ടു. നമ്മുടെ സഭ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതാണെന്നുള്ള അറിവ് എനിക്ക് ഇന്നാണ് ശരിക്കു ലഭിക്കാൻ കഴിഞ്ഞത്." ഇതുപോലെയുള്ള അനേകം ആളുകൾ ആ ഇടവകകളിൽ ഉണ്ടായിരുന്നു. കൂടാതെ നമ്മുടെ സഭയുടെ അടിസ്ഥാന സത്യവിശ്വാസങ്ങൾ രേഖപ്പെടുത്തിയ ലഘുലേഖകൾ സണ്ടേസ്കൂൾ വിദ്യാർത്ഥികൾക്ക് വിതരണം ചെയ്യുകയും ചെയ്തു. എന്നാൽ എന്നെ വളരെയധികം സന്തോഷിപ്പിച്ച ഒരു സംഗതിയുണ്ട്. ഞാൻ മടങ്ങിപ്പോരുന്നതിന് മുമ്പ് ആ ഇടവകയിലെ ഒരു അംഗത്തിന്റെ ഭവനം സന്ദർശിച്ചു. അവിടെയുണ്ടായിരുന്ന 11 വയസ്സുള്ള പെൺകുട്ടി, ഞാൻ പള്ളിയിൽ വിതരണം ചെയ്ത സത്യവിശ്വാസ ലഘുലേഖ ഭവനത്തിന്റെ പ്രധാന വാതിൽപടിയിൽ ഒട്ടിച്ചു വച്ചിരുന്നു. ഞാൻ ചോദിച്ചു. 'മോളെ എന്തിനാണ് ഇത് ഇങ്ങനെ ഒട്ടിച്ചു വച്ചിരിക്കുന്നത്?' ആ ബാലിക നൽകിയ മറുപടിയിൽ തിരുമേനിയുടെ ദീർഘവീക്ഷണത്തിനു മുമ്പിൽ എന്റെ ശിരസു നമിച്ചു പോയി. 'ഞാൻ എന്നും രാവിലെ സ്കൂളിൽ പോകുമ്പോഴും ഞായറാഴ്ച പള്ളിയിൽ പോകുമ്പോഴും ഒരു പ്രാവശ്യം ഇതു വായിച്ചിട്ടു പോകും. എന്റെ സ്കൂളിൽ പെന്തക്കോസ്ത് വിശ്വാസത്തിലുള്ള ഒരു സഹപാഠി ഒരിക്കൽ എന്നോട് ചോദിച്ചു. നിന്റെ സഭയുടെ വിശ്വാസം എന്താണ്? എനിക്ക് അന്ന് അറിയാൻ പാടില്ലായിരുന്നു. എന്നാൽ ഇനി മുതൽ എന്റെ സഭയുടെ വിശ്വാസം എന്താണെന്ന് എനിക്ക് ധൈര്യപൂർവ്വം പറയാൻ സാധിക്കും.' ആ കുഞ്ഞിന്റെ മുഖത്ത് കളിയാടിയ സന്തോഷവും ആത്മസംതൃപ്തിയും പറഞ്ഞറിയിക്കാൻ പ്രയാസമാണ്.

തിരുമേനി ജനങ്ങളുമായി ഉത്തമ സുഹൃദ്ബന്ധം നിലനിർത്തിയിരുന്നു. പരിചയപ്പെടുന്നവരെ ഒരിക്കലും മറക്കുകയില്ല. മാസങ്ങളും വർഷങ്ങളും കഴിഞ്ഞാലും പരിചയപ്പെട്ട വ്യക്തിയുടെ പേരും വിലാസവും തെറ്റു കൂടാതെ പറയുമായിരുന്നു. തിരുമേനി ശിലാസ്ഥാപനം നടത്തി നിർമ്മിച്ച പല ദേവാലയങ്ങളിലൊന്നായ ദിൽഷാദ് ഗാർഡൻ ഓർത്തഡോക്സ് പള്ളി സന്ദർശിക്കുന്നതും സ്വീകരണ സ്നേഹസല്ക്കാരങ്ങൾ ഏറ്റുവാങ്ങുന്നതും

തിരുമേനിക്കു വളരെ ഇഷ്ടമായിരുന്നു. ഇന്ത്യാ ടൂറിസം വികസന കോർപറേഷന്റെ ലോക പ്രസിദ്ധമായ ആശോക സ്മാർട്ടിൽ ജോലി നോക്കിയിരുന്ന ഈ ലേഖകനെ തിരുമേനിയുടെ ഇടവക സന്ദർശനവേളയിൽ അദ്ദേഹത്തിനു മേശ ഒരുക്കുന്നതിനു നിയോഗിച്ചിരുന്നു. വലിയ ഒരുക്കങ്ങൾ തിരുമേനി കൗതുകത്തോടെ കാണുകയും കാര്യങ്ങൾ ചോദിച്ച് മനസ്സിലാക്കുകയും അവ ആസ്വദിക്കുകയും ചെയ്തു. എത്ര ഉന്നതമായ രീതിയിലുള്ള ഒരുക്കങ്ങൾ ആണെങ്കിലും മശിഹാ തമ്പുരാൻ തന്റെ ശിഷ്യന്മാരുടെ കാലുകൾ കഴുകി പാദങ്ങൾ ചുംബിച്ച് ലോകത്തെ എളിമയും താഴ്മയും പഠിപ്പിച്ചതുപോലെ താൻ എളിയവരിൽ എളിയവനാണെന്നുള്ള ചിന്ത അദ്ദേഹത്തെ എപ്പോഴും ഭരിച്ചിരുന്നു. സാധാരണയായി ഉന്നതരായ വ്യക്തികൾ അവരുടെ ഭക്ഷണസമയത്ത് സന്ദർശകരെ അനുവദിക്കാറില്ല. അത് ഒരു ശല്യമായിട്ടാണ് പലരും കരുതുന്നത്. ഒരിക്കൽ തിരുമേനിയുടെ ഭക്ഷണസമയത്ത് കുറെ വിശ്വാസികൾ തിരുമേനിയെ കാണുന്നതിനു വേണ്ടി പുറത്ത് കാത്തുനിന്നു. ഇത് ചോദിച്ചറിഞ്ഞ തിരുമേനി അവരെയെല്ലാം അകത്തു വിളിച്ചു പലഹാരങ്ങൾ നൽകി പറഞ്ഞു. “ഞാൻ ഒരു മനുഷ്യനാണ്. എന്നെ സന്ദർശിക്കുന്നതിന് സമയവും കാലവും നോക്കേണ്ട ആവശ്യമില്ല.” വന്നവർ വളരെ സന്തോഷത്തോടെ മടങ്ങിപ്പോയി. 2006-ൽ ഫാ. ഫിലിപ്പ് എം. സാമുവേൽ ഗാസിയാബാദ് പള്ളി വികാരിയായിരിക്കുമ്പോൾ ഇന്ദിരാപുരത്തുള്ള പുതിയ സ്കൂൾ കെട്ടിടം ഉദ്ഘാടത്തിന് ക്ഷണിച്ചിരുന്ന മുഖ്യാതിഥികളെ സ്വീകരിക്കുന്നതിനും സല്ക്കരിക്കുന്നതിനുമുള്ള ചുമതല എന്നേയും വാകത്താനം എണ്ണശ്ശേരിൽ ഇടത്തറ പുത്തൻപുരയ്ക്കൽ വർക്കിച്ചൻ എന്നു വിളിക്കുന്ന ഇ. കെ. പീലിപ്പോസിനേയുമായിരുന്നു എൽപിച്ചത്. ലോകസഭാ സ്പീക്കർ സോമനാഥ് ചാറ്റർജി, കേന്ദ്രമന്ത്രിമാർ, യു.പി. മന്ത്രിമാർ, ഡോ. പി. സി. അലക്സാണ്ടർ, കെ. ടി. ചാക്കോ ഐ.എ.എസ്., രാഷ്ട്രീയ നേതാക്കൾ, വിദ്യാഭ്യാസ വകുപ്പിൽ നിന്നുള്ള ഉന്നത ഉദ്യോഗസ്ഥർ മുതലായവർക്കുവേണ്ടി ഒരുക്കിയിരുന്ന ഇരിപ്പിടങ്ങളിൽ ഏറ്റവും പ്രധാനപ്പെട്ട സ്ഥാനത്ത് തിരുമേനിക്ക് ഇരിപ്പിടം ക്രമീകരിച്ചിരുന്നു. എന്നാൽ പ്രസ്തുത ഇരിപ്പിടത്തിൽ ഇരിക്കാതെ പ്രൊട്ടോക്കോൾ അനുസരിച്ച് ഏറ്റവും അവസാനമായി സ്കൂൾ പ്രിൻസിപ്പലിനു ക്രമീകരിച്ചിരുന്ന ഇരിപ്പിടത്തിൽ തിരുമേനി ഇരിക്കുകയും സ്കൂൾ പ്രിൻസിപ്പലിനെ ഏറ്റവും പ്രധാനപ്പെട്ട സീറ്റിൽ ഇരുത്തുകയും ചെയ്തു. സൽക്കാരമെല്ലാം കഴിഞ്ഞ് പുറത്തിറങ്ങിയ തിരുമേനിയോട് ഞാൻ ചോദിച്ചു. “തിരുമേനി എന്താണ് തിരുമേനിയുടെ സീറ്റിൽ ഇരിക്കാഞ്ഞത്?” അതിന് നൽകിയ മറുപടി നമ്മെയെല്ലാം ഇരുത്തിച്ചിന്തിപ്പിക്കുന്നതാണ്. ‘എടോ ഞാൻ ഒരു സാധാരണക്കാരനും നിസ്സാരനുമാണ്. എനിക്ക് പ്രത്യേകം ഒരുക്കിയിരുന്ന സീറ്റിൽ ഇരിക്കാൻ യോഗ്യത ഇല്ലായെന്നാണ് ഞാൻ ചിന്തിക്കുന്നത്.” തിരുമേനിയുടെ ലാളിത്യമാണ് ഈ ഒരു സംഭവത്തിലൂടെ വെളിപ്പെടുന്നത്. സ്നേഹവാനും

നിഷ്കളങ്കനുമായ തിരുമേനി എത്ര കഠിനമായ രോഗാവസ്ഥയിലും എത്ര സന്ദർശകർ വന്നാലും അവരെയെല്ലാം അരികിൽ വിളിക്കും. ക്ഷേമാന്വേഷണങ്ങൾ നടത്തി അവരെ അനുഗ്രഹിക്കും. കുട്ടികളെ മധുരപലഹാരം നൽകി സന്തോഷിപ്പിക്കും.

ഒരിക്കൽ ഞാൻ തിരുമേനിയുടെ കഠിനമായ രോഗാവസ്ഥയിൽ മാനപ്പൂർവ്വം കുറെ നാളത്തേയ്ക്കു സന്ദർശനം ഒഴിവാക്കിയിരുന്നു. കുറെ നാളുകൾ കഴിഞ്ഞ് തിരുമേനിക്ക് ഇഷ്ടമുള്ള വിഭവങ്ങൾ ഒരുക്കി കുടുംബസമേതം തിരുമേനിയെ കാണാൻ ചെന്നു. കണ്ട മാത്രയിൽ കണ്ണുകൾ അടച്ച് കുറെനേരത്തേയ്ക്ക് ഒന്നും സംസാരിച്ചില്ല. പെട്ടെന്ന് എന്നോട് ചോദിച്ചു. “താൻ എന്തടോ ഇത്രയും നാളായിട്ട് എന്നെ കാണാൻ വരാഞ്ഞത്?” ഞാൻ പറഞ്ഞു “തിരുമേനിയുടെ വിവരങ്ങൾ ചോദിച്ചറിയുന്നുണ്ടായിരുന്നു. സുഖമില്ലാത്ത അവസ്ഥയിൽ സന്ദർശനം ഒഴിവാക്കണമെന്ന് ചിന്തിച്ചു.” ‘എടോ എന്റെ വിവരങ്ങളറിയേണ്ടത് കണ്ട വഴിപോക്കനിൽ നിന്നുമല്ല. ഞാൻ മരിക്കാറായി കിടന്നാലും എന്നെ വന്നു കാണണം.” തിരുമേനിയുടെ കരുതലിന്റെയും ഹൃദയവിശാലതയുടെയും മുമ്പിൽ ഞാനും എന്റെ കുടുംബവും അദ്ദേഹത്തിന്റെ തൃപ്പാദങ്ങൾ തൊട്ട് വണങ്ങി ക്ഷമ പറഞ്ഞു. തൃക്കരങ്ങൾ മുത്തി പോരുമ്പോൾ ഇങ്ങനെയുള്ള ഒരു പിതാവിനെ നമുക്ക് ഇനിയും കിട്ടുമോ എന്ന ചിന്തയിൽ മുഴുകിപ്പോയി.

എന്നാൽ ശകാരിക്കേണ്ടവരെ ശകാരിക്കുകയും ശാസിക്കേണ്ടവരെ കണക്കിന് ശാസിക്കുകയും ചെയ്തിരുന്നു. പ്രത്യേകിച്ച് വൈദികർ, ശെമ്മാശന്മാർ, ഉത്തരവാദിത്വമുള്ള സ്ഥാനങ്ങൾ വഹിക്കുന്നവരുടെ കാര്യത്തിൽ യാതൊരു വിട്ടുവീഴ്ചയും ചെയ്തിരുന്നില്ല. ഇങ്ങനെയുള്ളവരുടെ കുറവുകളും വീഴ്ചകളും ചൂണ്ടിക്കാട്ടുകയും, അവയെല്ലാം പരിഹരിക്കുന്നതിന് സ്നേഹപൂർവ്വം ഉപദേശിക്കുകയും ചെയ്തിരുന്നു. ഒരിക്കൽ ഓർത്തഡോക്സ് സഭയുടെ വൈദിക വേഷമായ ളോഹയും തൊപ്പിയും കുരിശുമാലയും ധരിക്കാതെ തിരുമേനിയുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ട ഒരു വൈദികനെ വളരെ ഉച്ചസ്വരത്തിൽ ശാസിക്കുന്നതായി കാണാൻ സാധിച്ചു. തൊപ്പി കാറിൽ വച്ച് മറന്നുപോയി എന്ന് സമാധാനം ബോധിപ്പിച്ച വൈദികന് താക്കീത് നൽകി പറഞ്ഞയച്ചു. തിരുമേനിയുടെ ഈ സമീപനം എത്ര ശരിയാണെന്ന് പിൽക്കാല സംഭവങ്ങൾ തെളിയിച്ചു. തിരുമേനി അവിടെ കൂടിയിരുന്നവരോടായി പറഞ്ഞത്. ബാവാ തിരുമേനിക്ക് കുരിശുമാല ധരിക്കാമെങ്കിൽ തിരുമേനിമാർക്ക് കുരിശുമാല ധരിക്കാമെങ്കിൽ, കോർ-എപ്പിസ്കോപ്പാമാർക്ക് കുരിശുമാല ധരിക്കാമെങ്കിൽ റമ്പാച്ചന്മാർക്ക് കുരിശുമാല ധരിക്കാമെങ്കിൽ, സന്യാസി അച്ചന്മാർക്ക് കുരിശുമാല ധരിക്കാമെങ്കിൽ, കന്യാസ്ത്രീകൾക്കു കുരിശുമാല ധരിക്കാമെങ്കിൽ എന്തുകൊണ്ട് നമ്മുടെ അച്ചന്മാർ കുരിശുമാല ധരിക്കുന്നില്ല. കുരിശു വരയ്ക്കണമെന്നും കുരിശു

ധരിക്കണമെന്നും പ്രസംഗിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന വൈദികർ അതിന് മാതൃകയായിരിക്കണമെന്ന് തിരുമേനി ഓർമ്മിപ്പിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലും പ്രത്യേകിച്ച് ഡൽഹി ഭദ്രാസന ചരിത്രത്തിലും തങ്കലിപികളിൽ രേഖപ്പെടുത്തിയ ഒരു സംഭവത്തിന് ദൃക്സാക്ഷിയാകാനും കാരണഭൂതനാകാനും ദൈവംതമ്പുരാൻ നൽകിയ സുവർണ്ണാവസരത്തിന് ഒരായിരം നന്ദി പറയുന്നു. 2007 ഫെബ്രുവരിയിൽ മാഹാത്മാ ഗാന്ധിജിയുടെ ക്വിറ്റ് ഇന്ത്യാ പ്രസ്ഥാനത്തിന്റെ ദേശീയ തലത്തിലും അന്തർദേശീയ തലത്തിലുമുള്ള ആഘോഷങ്ങളോടനുബന്ധിച്ച് ലോകത്തിലെ ഒട്ടു മിക്ക രാഷ്ട്രതലവന്മാരേയും, മതനേതാക്കളേയും ആദരിക്കുന്നതിനുവേണ്ടി തലസ്ഥാനനഗരിയിൽ ക്ഷണിച്ചു വരുത്തിയിരുന്നു. ഇന്ത്യാ ഗവൺമെന്റിന്റെ ഔദ്യോഗിക ബംഗ്ലാവായ ഹൈദ്രാബാദ് ഹൗസിൽ ഈ വിശിഷ്ടാതിഥികൾക്ക് ഒരുക്കിയ വിരുന്ന് സൽക്കാരത്തിൽ സേവനമനുഷ്ഠിക്കുന്നതിനുവേണ്ടി എന്റെ ജോലിയുടെ ഭാഗമായി എന്നേയും നിയോഗിച്ചിരുന്നു. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലൊന്നായ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനായ പ. ആബൂനാ പൗലോസ് വിരുന്നിന് എത്തിയിരുന്നു. പ. പാത്രിയർക്കീസ് ബാവായേയും കേന്ദ്രമന്ത്രി രാംവിലാസ് പാസ്വാൻ ഉൾപ്പെടെ ഏഴ് രാഷ്ട്രതലവന്മാരേയും സേവിക്കുന്നതിനുള്ള ചുമതലയാണ് എന്നെ ഏല്പിച്ചിരുന്നത്. വിരുന്ന് സൽക്കാരം കഴിഞ്ഞ് വിശിഷ്ടാതിഥികൾ മടങ്ങാൻ ഒരുങ്ങുമ്പോൾ, ഞാൻ സകല ധൈര്യവും സംഭരിച്ച് പ. പാത്രിയർക്കീസ് ബാവായുടെ തൃക്കരങ്ങൾ മുത്തികൊണ്ട് പറഞ്ഞു. ''ഞാൻ മലങ്കര ഓർത്തഡോക്സ് സഭാംഗമായ എബ്രഹാം വർഗീസ് ആണ്. അങ്ങയിൽ നിന്നും അനുഗ്രഹങ്ങൾ സ്വീകരിക്കുവാൻ സാധിച്ചത് എന്റെ ഭാഗ്യമാണ്.'' ഉടനെതന്നെ പ: ബാവായുടെ അരക്കെട്ടിൽ സൂക്ഷിച്ചിരുന്ന ഒരു പേഴ്സ് തുറന്ന് ക്രിസ്തുവിന്റെ ക്രൂശിത രൂപം വെള്ളിയിൽ രേഖപ്പെടുത്തി തീർത്ത ഒരു ചെറിയ കുരിശ് എനിക്ക് നൽകി (അത് ഇപ്പോഴും നിധിപോലെ ഞാൻ സൂക്ഷിക്കുന്നു). ഇത് കണ്ടുനിന്ന എന്റെ ഉത്തരന്ത്യേൻ സഹപ്രവർത്തകർ പ. ബാവായുടെ തൃപ്പാദങ്ങൾ തൊട്ടു വണങ്ങി അനുഗ്രഹങ്ങൾ വാങ്ങിച്ചു. മതമേലദ്ധ്യക്ഷന്മാരുടെയും മുനിശ്രേഷ്ഠന്മാരുടെയും സന്യാസികളുടെയും പാദങ്ങൾ തൊട്ട് വണങ്ങുന്ന സമ്പ്രദായമാണ് വടക്കേ ഇന്ത്യയിൽ നിലനിൽക്കുന്നത്. മറ്റ് രാഷ്ട്രതലവന്മാർ കൗതുകത്തോടെ ഈ രംഗം വീക്ഷിക്കുന്നത് കാണാമായിരുന്നു. വീണ്ടും പ. പിതാവിന്റെ അടുക്കൽ ചെന്ന് ഞാൻ ചോദിച്ചു. “Your Holiness, are you not visiting our Bishop HG Job Mar Philoxenos.” വളരെ സന്തോഷത്തോടു കൂടി എന്റെ കരങ്ങൾ പിടിച്ചുകൊണ്ട് പ. ബാവാ പറഞ്ഞു. “Yes. ofcourse. We wish to meet HG immediately. Pl. help us to contact Him.” പ. പിതാവിന്റെ കൂടെ ഒരു സഹായ മെത്രാപ്പോലീത്തായും ഉണ്ടായിരുന്നു.



**എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ അദ്ധ്യക്ഷനായിരുന്ന പ. ആബൂനാ പൗലോസ് പാത്രിയർക്കീസിനൊപ്പം മാർ പീലക്സീനോസ്.**

ഉടനെ ഞാൻ ഡൽഹി ഓർത്തഡോക്സ് സെന്ററിൽ വിളിച്ച് തിരുമേനിയുമായി ബന്ധപ്പെടുകയും ചെയ്തു. മണിക്കൂറുകൾക്കകം നമ്മുടെ തിരുമേനി എത്യോപ്യൻ എംബസിയിൽ എത്തി പ. ബാവായെ സന്ദർശിച്ചു. പിറ്റെ ദിവസം ഹോസ്ഖാസ് കത്തീഡ്രലിലും തുക്ളക്കാബാദ് ഓർത്തഡോക്സ് സെന്ററിലും പ. പിതാവിന് ഗംഭീര സ്വീകരണം നൽകി.

നസ്രാണി പാരമ്പര്യവും ഭാരതീയ തനിമയും ദേശീയതയും ഉൾക്കൊണ്ട് ഭാരതത്തിലെ ഓർത്തഡോക്സ് സഭ അതിന്റെ ചൈതന്യം വർദ്ധിപ്പിക്കണമെന്ന് തിരുമേനി ആഗ്രഹിച്ചിരുന്നു. മാസത്തിൽ ഒരു തവണയെങ്കിലും നമ്മുടെ രാഷ്ട്ര ഭാഷയായ ഹിന്ദിയിൽ വി. ബലിയർപ്പിക്കണമെന്ന് തിരുമേനി വൈദികരെ അനുസ്മരിപ്പിച്ചിരുന്നു. സഭയെ സ്നേഹിച്ച്, മലങ്കരയുടെ വാനമ്പാടിയായ ആ നല്ല ഇടയന്റെ പ്രാർത്ഥന മലങ്കര ഇന്ത്യൻ ഓർത്തഡോക്സ് സഭയ്ക്ക് കോട്ടയും അഭയസ്ഥാനവും ആയിരിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# 8

# ഭാഷാ-സാഹിത്യ പ്രേമത്തിൽ അദ്വിതീയനായ തിരുമേനി

**ഫാ. മാത്യു ഏബ്രഹാം കണിയാന്തറ**
**(മാർ ഗ്രീഗോറിയോസ് ചർച്ച്, ജോഡ്പൂർ)**

വിവിധ ഭാഷകളെ വിശിഷ്യ ഇംഗ്ലീഷ് ഭാഷാ സാഹിത്യത്തെ ഇത്രയധികം സ്നേഹിക്കുകയും ഒട്ടധികം മികച്ച അത്യാധുനിക പുസ്തകങ്ങൾ നിത്യവും വായിച്ച് ആസ്വദിക്കുകയും ആശയനിർഭരമായ പുതിയ പുതിയ വാക്കുകളും ശൈലികളും പ്രയോഗങ്ങളും ഉൾക്കൊള്ളുകയും ചെയ്ത ഒരു വലിയ സാഹിത്യപ്രേമിയാണു മലങ്കരസഭയ്ക്കു ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ അകാല നിര്യാണത്തോടു കൂടി കഴിഞ്ഞ ദശകത്തിൽ നഷ്ടപ്പെട്ടതെന്നു പറയുന്നത് എന്റെ വളരെയധികം അടുത്ത അനുഭവങ്ങളെ മുൻനിറുത്തിയാണ്. രണ്ടു വർഷക്കാലം പ്രീ സെമിനാരി ട്രെയിനിയായും തിരുമേനിയുടെ സെക്രട്ടറിയായും സേവനം ചെയ്യാൻ സാധിച്ചതുകൊണ്ടാണ് അദ്ദേഹത്തിന്റെ അന്യാദൃശമായ ഈ ഭാഷാവര സ്വാധീനത്തിന്റെ മാഹാത്മ്യം മനസ്സിലാക്കാൻ കഴിഞ്ഞത്. തിരുമേനിയുടെ എഴുത്തുകളിലും പ്രസംഗങ്ങളിലും മറ്റും ഉപയോഗിച്ചുകൊണ്ടിരുന്ന അർത്ഥം തുടിക്കുന്ന വാക്കുകൾ ഈട്ടിയിൽ കടഞ്ഞെടുത്ത മനോഹരമായ കട്ടിള ക്രാസ്സികൾ പോലെയോ വെട്ടിയെടുത്തു ചെത്തി മിനുസപ്പെടുത്തിയ വർണ്ണ ശബളമായ കല്ലുകൾ പോലെയോ ഒരേസമയം കണ്ണിനും ശ്രവണപുടങ്ങൾക്കും പുളകച്ചാർത്തണിയിക്കുന്നവയായിരുന്നു എന്നു അതിശയോക്തിയുടെ കണിക പോലുമില്ലാതെ തറപ്പിച്ചു പറയാനാവും.

ഒരിക്കൽ പക്ഷാഘാതം മൂലം ആശുപത്രിയിൽ തളർന്നു കിടന്നപ്പോൾ ഞാനാണ് രാത്രിവേളകളിൽ തിരുമേനിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നത്. ഉറക്കത്തിൽ അദ്ദേഹം മുമ്പ് കോളജിൽ പഠിപ്പിച്ച ഷേക്സ്പിയർ നാടകങ്ങളിലെ മനോഹരങ്ങളും രസകരങ്ങളും കാവ്യാത്മകങ്ങളുമായ ഭാഗങ്ങൾ അറിയാതെ ഉരുവിടുമായിരുന്നു. ഇംഗ്ലീഷ്, സുറിയാനി ഭാഷകളിൽ ആശയനിർഭരമായ പുതിയ വാക്കുകൾ കണ്ടാൽ അവയുടെ അർത്ഥം കുറിച്ചു വച്ചു പിന്നീട് കല്പനകളും കത്തുകളും എഴുതുമ്പോൾ അവ അതിൽ ഉൾക്കൊള്ളിക്കും. സുറിയാനിയിലുള്ള ഏവൻഗേലിയോനോ മറ്റു വേദഭാഗങ്ങളോ തൽസമയ തർജമ നടത്തുന്നതിൽ സമർത്ഥനായിരുന്നു. ഒറിജിനലിനെ വെല്ലുന്ന ഒന്നാംതരം പരിഭാഷ. അതുപോലെ വൈദികർ ശരിയായ

രീതിയിൽ ഭാഷ ഉപയോഗിച്ചില്ലെങ്കിൽ അവർക്ക് പരിഭവം തോന്നാത്തവിധ ത്തിൽ അല്പം ശകാരച്ചേരുവ ചേർത്തു തിരുമ്മാനും തിരുത്താനും തിരു മേനി മടിച്ചിരുന്നില്ല. ഈ യാഥാർത്ഥ്യം മനസ്സിലാക്കി വൈദികരും പിന്നീട് സ്വയം തിരുത്തുകയായിരുന്നു.

ഇംഗ്ലീഷ്, മലയാളം, സുറിയാനി എന്നീ ഭാഷകളിൽ നല്ല അവഗാഹമു ണ്ടായിരുന്നു. ഇതിൽ ഇംഗ്ലീഷിനോടായിരുന്നു അളന്നുതിട്ടപ്പെടുത്താനാ വാത്ത – അതിരറ്റ – അഭിനിവേശവും ആവേശവും എന്നു ചുരുക്കിപ്പറയട്ടെ. പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളജിൽ ദീർഘകാലം ഇംഗ്ലീഷ് പ്രൊഫ സറും വൈസ് പ്രിൻസിപ്പലുമെന്ന നിലയിൽ നിത്യവും ഇംഗ്ലീഷ് ക്ലാസ്സുക ളിൽ രസകരമായും കാവ്യാത്മകമായും ഷേക്സ്പിയർ കൃതികളും മറ്റും അവയിൽ ലയിച്ചു കൈകാര്യം ചെയ്യുമ്പോൾ ഇംഗ്ലീഷ് സാഹിത്യ സാഗര ത്തിലുടെ എന്നും കുറച്ചു നീന്താതിരിക്കാനും സാധ്യമല്ലല്ലോ.

അടുത്തതായി അദ്ദേഹത്തിനു സംഗീതത്തോടുണ്ടായിരുന്ന അതിരറ്റ കമ്പവും പാരവശ്യവുമായിരുന്നു. ക്ലാസ്സിക്കൽ സംഗീതം നല്ല രീതിയിൽ വശംവദനാക്കിയിരുന്നതിനാൽ അദ്ദേഹത്തിന്റെ ആരാധനയിൽ പങ്കെടുത്തു വന്നവർ – ആ ഗാനസുധയിൽ മുങ്ങിയവർ – അക്ഷരാർത്ഥത്തിൽ "ധ്യാനം കൊണ്ടാത്മാവേ ആത്മാവിൽ കണ്ടുകൊണ്ടാനന്ദ ലീനനായ കന്യാ പുത്ര"ന്റെ പദവിയിലെത്തുകയായിരുന്നു എന്നു പറഞ്ഞാലും അതിൽ അതിശയോക്തി ഒട്ടും കാണുകയില്ല.

ടെക്നോളജിയെ വിശിഷ്യ വിവര സാങ്കേതിക വിദ്യയെ ഇത്രമാത്രം അംഗീകരിക്കുകയും ആശ്രയിക്കുകയും അതിനെ തന്റെ നിത്യസഖിയായി ജീവിതത്തിൽ കൂട്ടുകയും ചെയ്ത മറ്റൊരു മെത്രാപ്പോലീത്തായെ ഈ നൂറ്റാ ണ്ടിൽ കാണാൻ സാധിച്ചിട്ടില്ല. ഡൽഹി ഭദ്രാസന ഭരണം സാങ്കേതിക വിദ്യ ഉപയോഗിച്ചാണ് തിരുമേനി കാര്യക്ഷമമായും വേഗത്തിലും നടത്തിയത്. എല്ലാ ഇടവകകളെയും കമ്പ്യൂട്ടർ ശൃംഖല മൂലം ബന്ധിച്ചിരുന്നു. രോഗം മൂലം പരമാവധി സഞ്ചാരം ഒഴിവാക്കി സംവാദത്തിനും സംഭാഷണത്തിനും സദു പദേശത്തിനും സൽഭരണത്തിനും മുൻഗണന നൽകി. തന്റെ ഭദ്രാസന ത്തിന്റെ കീഴിലുള്ള ദുബായ്, ഷാർജ, അലൈൻ, റാസൽ ഖൈമ മുതലായ ഗൾഫ് രാജ്യങ്ങളിലെ ഇടവകകളെ നെഞ്ചോട് അടുപ്പിച്ചു നിറുത്തുന്നതിനും ഭരണത്തിനും മറ്റും അവരുടെ സഹായ സഹകരണങ്ങളും മറ്റും ലഭിക്കു ന്നതിനും യുവാക്കളെ കൈയിൽ എടുക്കുന്നതിനും ഈ സാങ്കേതികവിദ്യാ സംവിധാനങ്ങൾ ഏറെ പ്രയോജനപ്പെടുത്തി. ഡോ. പൗലോസ് മാർ ഗ്രീഗോ റിയോസ് തിരുമേനി ഇലക്ട്രോണിക് മെയിലും ഫാക്സും മറ്റും ശരിക്കും ഉപയോഗിച്ചിരുന്നു. എന്നാൽ വിവരസാങ്കേതിക വിദ്യ കൂടുതൽ ഫലപ്രദ മായി പ്രയോജനപ്പെടുത്തിയത് പീലക്സിനോസ് തിരുമേനി ആണ്. കാറ്റിന്റെ

വേഗത്തിൽ പറക്കുന്ന വാർത്തകളെയും മറ്റും കടത്തി വെട്ടി മിന്നൽ വേഗത്തിൽ മറുപടി നൽകിക്കൊണ്ടിരുന്നു. അടുത്ത പ്രഭാതത്തിൽ പത്രങ്ങളിലൂടെ പൊട്ടി വിടരുമ്പോൾ മാത്രം ലോകം അറിയുന്ന ചൂടേറിയ വാർത്തകൾ തലേരാത്രിയുടെ അന്ത്യയാമം അന്തരിക്കുന്നതിനു മുമ്പേ വിരൽ തുമ്പിൽ എത്തുന്നു എന്നു ചുരുക്കം.

കർമ്മചൈതന്യത്തോടൊപ്പം നല്ല നർമ്മബോധവും ഉരുൾപൊട്ടൽ പോലെ ഉരുണ്ടു വരുന്നതെന്നു തോന്നുന്ന ചില പ്രശ്നങ്ങളെ തെളിനീരുറവകളായി മാറ്റാനും സഹായിച്ചു. തിരുമേനിയുടെ അടുത്ത് ചില ചെറിയ ചെറിയ പ്രശ്നക്കെട്ടുകളുമായി വരുന്നവർ ചർച്ചയും സംസാരവും പുഞ്ചിരിയും തലോടലും ലഘു ഭക്ഷണവും എല്ലാം കഴിയുമ്പോൾ പ്രശ്നക്കെട്ടുകൾ മറന്നു കൈവീശിപ്പോകുന്നുണ്ടാവും. കറുത്തവാവുപോലെ വന്നവർ വെളുത്തവാവുപോലെ പുഞ്ചിരിച്ചു മറയുന്നു.



## 9

# വായനയിൽ എന്നും അഭിരമിച്ച അഭിവന്ദ്യ ശ്രേഷ്ഠാചാര്യൻ


## കെ. വി. മാമ്മൻ കോട്ടയ്ക്കൽ


"വായിക്കുന്നവൻ വളരും. വായിക്കാത്തവൻ വളയും", "നമിക്കിൽ ഉയരും. നടുകിൽ തിന്നാം" മുതലായ ചിന്താർഹമായ ചൊല്ലുകളെ മാനിച്ചു പ്രവർത്തിക്കുന്നവരുടെ എണ്ണം അതിവേഗം കുറഞ്ഞുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമാണിത്. ശാസ്ത്ര-സാങ്കേതിക യുഗങ്ങളുടെ പുരോഗതി മൂലം അത് ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ തന്നെ ഉദയം ചെയ്തു. തന്നി മിത്തം വായന മരിക്കുന്നു എന്ന യാഥാർത്ഥ്യം ഭാഷയേയും സാഹിത്യ ത്തെയും വിജ്ഞാനശാഖകളെയും സ്നേഹിക്കുന്നവർ എടുത്തു പറഞ്ഞു വിലപിച്ചുകൊണ്ടിരിക്കുന്നു. എങ്ങനെയെങ്കിലും പണം സമ്പാദിക്കണമെന്നും ആഡംബരജീവിതം നയിക്കണമെന്നും ആഗ്രഹിക്കുന്നവർക്കു മാനുഷിക മൂല്യങ്ങളും സൽപെരുമാറ്റങ്ങളും സമുന്നത സംസ്ക്കാരവും ഉത്തമ സാഹി ത്യവും സൽ ഗ്രന്ഥങ്ങളും ഒന്നും പ്രശ്നമല്ല. അതുകൊണ്ടാണ് വായന കുറയുന്നതും മനുഷ്യൻ മൃഗതുല്യമായ ജീവിതം നയിക്കുന്നതും പര സ്നേഹം, കരുതൽ, ദയ, കാരുണ്യം മുതലായ മൗലിക പ്രാധാന്യമുള്ള കാര്യങ്ങൾ പരിഗണിക്കാതെ വിടുന്നതും എന്നു നിഷ്പ്രയാസം സമർത്ഥി ക്കാൻ സാധിക്കും.

കേരളത്തെ സംബന്ധിച്ചിടത്തോളം കൂടുതൽ വിദ്യാഭ്യാസം നേടിയവർ ക്രൈസ്തവരാണെന്നു കാണാം. അവർ മറ്റുള്ളവരെ പഠിപ്പിക്കുന്നതിന് സ്കൂളുകളും ഉന്നത കലാലയങ്ങളും മറ്റും സ്ഥാപിക്കുകയും പലപ്പോഴും അത് ആദായമുള്ള ഒരു വ്യവസായമായി വളർത്തുകയും ചെയ്യുന്നുണ്ട്. വായനയ്ക്കും പാഠ്യേതര പഠനത്തിനും ദീർഘകാല അവധി നൽകുന്നതു കൊണ്ടാണ് നല്ല സാമൂഹിക പരിഷ്കർത്താക്കളും എഴുത്തുകാരും സാഹി ത്യകാരന്മാരും മഹാകവികളും മറ്റും ഉണ്ടാകാത്തത്. നിത്യവും വേദ പുസ്തകം വായിക്കുന്നവരുടെയും പ്രാർത്ഥിക്കുന്നവരുടെയും എണ്ണവും ഇന്ന് ക്രൈസ്തവരിൽ ഗണ്യമായി കുറഞ്ഞിട്ടുണ്ട്. വിജ്ഞാനാർജന മേഖ ലയിലെ ഈ മാരക രോഗത്തെ തടയാനും ചികിത്സിച്ചു സുഖപ്പെടുത്താനും ഇടവകാടിസ്ഥാനത്തിൽ സത്വരം ഫലപ്രദമായ പ്രതിരോധ മരുന്നുകൾ കണ്ടുപിടിച്ച് പ്രയോഗിക്കേണ്ടതാണ്. മാറ്റാനാവാത്ത രോഗം ഇല്ല.

മലങ്കര സഭയിലേയും അതിൽ നിന്നു കാലക്രമത്തിൽ വിട്ടുപോയ എപ്പി

